# വീട്ടുപക്ഷിക്കൃഷി.

ഗ്രന്ഥകൎത്താ,
തെക്കേക്കാഞ്ഞുള്ളിൽ,
കാളകണ്ഠമേനോൻ ബി. എ.

കേരളസാഹിത്യ
അക്കാദമി

പ്രസാധകൻ,
തെക്കേക്കാഞ്ഞുള്ളിൽ,
നാരായണമേനോൻ.

PRINTED AT THE S. G. PRESS, PARUR.

1112.

Price Re. 1. വില രൂപാ 1

# വീട്ടുപക്ഷിക്കൃഷി.

ഗ്രന്ഥകർത്താ,

തെക്കേക്കാത്തുള്ളിൽ,

കാളകണ്ഠമേനോൻ ബി. എ.

കേരളസാഹിത്യ അക്കാദമി

പ്രസാധകൻ,

തെക്കേക്കാത്തുള്ളിൽ,

നാരായണമേനോൻ.



PRINTED AT THE S. G. PRESS, PARUR.

1112.

Price Re. 1. വില രൂപാ 1

# അഭിപ്രായം.

കവിസാൎവ്വഭൌമൻ കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിരാജാവിൻെറ ദ്വിതീയപുത്രനായ കാത്തുള്ളിൽ കാളകണ്ഠൻ എഴുതിയ 'വീട്ടുപക്ഷികൃഷി' എന്ന ഗ്രന്ഥം ആപാദമസ്തകം ഞാൻ വായിച്ചു. അതു വളരെ ജനങ്ങൾക്കു് ഉപകാരപ്രദവും ഗ്രാമോദ്ധാരണസമൎത്ഥവും ആകുന്നു. സാധാരണ ജനങ്ങൾ അറിയാത്തതായ അനേക വിഷയങ്ങൾ ഇതിൽ അടങ്ങിയിട്ടുണ്ടു്. ജനബാഹുല്യത്താൽ കാലക്ഷേപം കഴിക്കുന്നതിനു വളരെ പ്രയാസമുള്ള ഈ കാലത്തു് ഈ ഗ്രന്ഥം ഏററവും ക്ഷേമകരമായി ഭവിക്കുന്നതാകുന്നു. അതിനാൽ ഈ ഗ്രന്ഥത്തിൻെറ പരിശീലനം, പ്രത്യേകിച്ചും സാധുക്കൾക്കു്, വളരെ ഉപകാരത്തെ ചെയ്യുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇതിലും പുറമെ കൎഷകന്മാൎക്കു് കോഴികൾ വളൎത്തുന്നതിനു വളരെ ആവശ്യമുള്ളതാകകൊണ്ടും സസ്യങ്ങളെ നശിപ്പിക്കുന്ന അനേകം പുഴുക്കളെ തിന്നു് അവയ്ക്കു രക്ഷയെ ഉണ്ടാക്കുന്നതുകൊണ്ടും ഇതു് എല്ലാവരും വായിക്കേണ്ടതാകുന്നു. മേലെഴുതിയ കാരണങ്ങളാൽ പ്രാഥമികവിദ്യാശാലകളിൽ ഇതു് ഒരു പാഠപുസ്തകമാക്കുന്നതു് അത്യാവശ്യമാണു്.

തൃപ്പൂണിത്തുറ,
11—6—1112.

*(Sd)*
KERALA VARMA,
**ELEYA RAJA**
*of Cochin.*

# പ്രസ്താവന.

കഴിഞ്ഞകൊല്ലം ധനമാസത്തിൽ സംഗതിവശാൽ മദിരാശിയിലേക്ക പോകേണ്ടിവന്ന അവസരത്തിൽ, പരേതനായ സുബ്രഹ്മണ്യൻപിള്ള ദിവാൻജി അവർകളുടെ പുത്രന്മാരുടെ ആതിത്ഥ്യം സ്വീകരിച്ചു ഞാൻ അവിടെ കുറച്ചുനാറം കൂടുകയുണ്ടായി. അവർ രണ്ടുപേരിൽ അനുജൻ മിസ്റ്റർ രാമനാഥൻപിള്ള കമ്പിവലവേലികറംക്കുള്ളിൽ പല ഇനം കോഴികളെ വളൎത്തുന്നതു കാൺവാനും തൽസംബന്ധമായി പല സംഗതികളും അദ്ദേഹം പറഞ്ഞുതന്ന അറിയുവാനും ഇടയായി. ഔദാൎയ്യനിധിയായ ആ മാന്യൻ മിസ്സിസ് ഫാക്സിൻെറ ഒരു പുസ്തകം എനിക്ക വായിക്കുവാൻ തരികയും അങ്ങനെ എൻെറ ഹൃദയത്തിൽ മുളച്ചുവന്ന തുടങ്ങിയ ജിജ്ഞാസയ്ക്കു വളംവയ്ക്കുകയും ചെയ്തു. പക്ഷെ, മദിരാശിയിൽനിന്ന തൊറക്കലേയ്ക്കു തിരിക്കുമ്പോറം കോഴിക്കൃഷി ഏട്ടിൽനിന്ന വീട്ടിലേക്ക പരത്തണമെന്ന ആഗ്രഹം എനിക്ക തീരെ ഉണ്ടായിരുന്നില്ല.

പരിതഃസ്ഥിതികറം നമ്മുടെ ചിന്താഗതിയേയും ജീവിതരീതിയേയും എത്രമാത്രം സ്വരൂപപ്പെടുത്തുന്നു എന്നു നാം സാധാരണ ആലോചിച്ചുനോക്കാറില്ല. ബി. എ. ക്ലാസിൽ ജന്തുശാസ്ത്രപഠനത്തിൽ പക്ഷിശരീരഭാഗങ്ങറം കീറിനോക്കി മനസ്സിലാക്കുവാൻ കുറച്ചുതവണ ഏതാനും മാടപ്രാവുകളേയും കോഴികളേയും സ്പൎശിച്ചിട്ടുള്ള ഞാൻ ഈ പക്ഷികളുടെ അടുക്കൽ മറെറാരുതരത്തിൽ പെരുമാറേണ്ടിവരുമെന്ന അതുവരെ കരുതിയിരുന്നില്ല. മിസ്സിസ് ഫാക്സിൻെറ പുസ്തകവുമായി ഞാൻ തൊറയ്ക്കലെത്തി. അക്കാലത്തു് എൻെറ ഒരു സഹാദ്ധ്യാപകനും ഇപ്പോറം കൊച്ചിസ്റ്റേറ്റിലെ പോറംട്രി ഇൻസ്പെക്ടരുമായ മിസ്റ്റർ വി. എൻ. കുഞ്ഞൻമേനോൻ ആ ഗ്രന്ഥം കണ്ട ഉടനെ തന്നെ വലിയ സന്തോഷത്തോടുകൂടി ഞങ്ങളിൽ ചിലരൊരുമിച്ചു് അതു പലവുരു പാരായണം ചെയ്തു് പല ഭാഗങ്ങളും വ്യക്തമാക്കിത്തന്നു. രാമനാഥപുരത്തെ ഗ്രാമോദ്ധാരണകേന്ദ്രത്തിൽ പരിശീലനം ലഭിച്ചതിന ശേഷം കുറെക്കാലം ചാലക്കുടി പുലയകാള

നിയിൽ നല്ലതരം കോഴികളെ സഫലമായ രീതിയിൽ വളൎത്തി വന്ന മിസ്റ്റർ കുഞ്ഞൻമേനവനാണു ഞാറയ്ക്കൽ അടുത്തു് ഒരു പോൾട്രിക്ലബ്ബ് സ്ഥാപിക്കുവാനുള്ള ആലോചന ആദ്യമായി കൊളുത്തിവിട്ടതു്.

ഉദ്ദേശം മീനമാസത്തോടുകൂടി അദ്ദേശത്തുകാരായ ചില മാന്യന്മാരും അദ്ധ്യാപകന്മാരിൽ ചിലരായ ഞങ്ങളുംകൂടി ആകെ അഞ്ചുപേർ ചേൎന്നു് വരിയിട്ട് ഒരു സംഖ്യ പിരിച്ചെടുത്തു് കുറെ നല്ല കോഴികളെ കൊണ്ടുവരുവാൻ തീൎച്ചപ്പെടുത്തി. മേടത്തിൽ മിസ്റ്റർ ഞാറയ്ക്കാട്ടു രാമമേനവനും മിസ്റ്റർ കുഞ്ഞൻ മേനവനും ഈ ആവശ്യത്തിലേക്കു മാൎത്താണ്ഡത്തേയ്ക്കു പോയി അവിടെനിന്നു അഞ്ചു പിടകളേയും ഒരു പൂവനേയും കൊണ്ടുവന്നു. ഇങ്ങനെ വയ്പിൽ പയണിയർ പോൾട്രിക്ലബ്ബ് ആരംഭിച്ചു. ശാസ്ത്രരീത്യാ ഈ കോഴികളെ വളൎത്തുന്നതിന്നു സാമാന്യമായും യന്ത്രസഹായത്താൽ അണ്ഡങ്ങൾ വിരിയിക്കുന്നതിൽ വിശേഷിച്ചും മിസ്റ്റർ കുഞ്ഞൻമേനവന്റെ മേൽനോട്ടവും ഉപദേശവും ഈ ക്ലബ്ബിലേക്കു അത്യന്തം ഉപകാരമായിട്ടുണ്ടു്. ഈ വിധത്തിൽ കോഴിക്കൃഷിയെപ്പററി കൂടുതൽ അറിവും പരിചയവും സമ്പാദിപ്പാൻ ഉള്ള അഭിലാഷം എനിക്കു വൎദ്ധിച്ചുവരുവാൻ ഇടയായി. ഇപ്പോൾ കൊടുങ്ങല്ലൂർ എന്റെ ഗൃഹത്തിൽ ഒരു ഡസനിലധികം വെള്ളലെഗ്ഹാൺ കോഴികളെ വളൎത്തുന്നുണ്ടു്.

ഇക്കൊല്ലം—1112-ാമാണ്ടു്—ചിങ്ങത്തിൽ മിസ്റ്റർ കുഞ്ഞൻമേനോൻ പോൾട്രി ഇൻസ്പെക്ടരായി സ്കൂളിൽനിന്നു പിരിഞ്ഞു. കോഴിവളൎത്തൽ ഒരു ശാസ്ത്രമാണെന്നും അതു് അറിഞ്ഞിരുന്നാൽ നന്നെന്നും വിദ്യാൎത്ഥികളിൽ പലരുടേയും ഇടയിൽ ഒരു ബോധം ഉദിച്ചുതുടങ്ങിയിട്ടു അന്നേയ്ക്കു കുറച്ചുകാലമായി; അതു് ഈ സന്ദൎഭത്തിൽ പ്രത്യക്ഷപ്പെട്ടു. അവരുടെ ആവശ്യമനുസരിച്ചു്, കോഴിക്കൃഷിയുടെ ശാസ്ത്രീയതത്വങ്ങൾ പ്രായോഗികങ്ങളാക്കുവാനായി ഒരു ഹൈസ്കൂൾക്ലബ്ബ് തുടങ്ങുകയും അതിന്റെ കാൎയ്യദൎശിസ്ഥാനം ഞാൻ കയ്യേല്ക്കേണ്ടതായി വരികയും ചെയ്തു. അന്നു്, കുട്ടികൾക്കു പറഞ്ഞുകൊടുക്കേണ്ടതിലേക്കു ചിലതെല്ലാം കുറിച്ചെടുത്തതു് അവിടവിടെ തൊട്ടുമിനുക്കി ഈ പുസ്തകരൂപത്തിൽ പുറത്താക്കുന്നതാണു്.

പുത്രനിർവ്വിശേഷമായ പ്രേമത്തോടുകൂടി എന്നെ മാത്രമല്ല ഈ നാട്ടിലെ പ്രജാവലിയെ മുഴുവൻ സൽപഥത്തിൽ സഹായിക്കുവാൻ ബദ്ധകങ്കണനായിരിക്കുന്ന കൊച്ചി ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടു് തൻെറ പ്രായാധിക്യത്തേയും വിഷചികിത്സാദി കൊണ്ടുള്ള ജോലിത്തിരക്കുകളേയും ഗണിയ്ക്കാതെ ഈ ഗ്രന്ഥം ആപാദമസ്തകം വായിച്ചു ഒരു അഭിപ്രായം കല്പിച്ചരുളിത്തന്നതിന്നു അവിടുത്തോടു് എനിക്കുള്ള കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ശരീരത്തിന്നു ആവശ്യമുള്ളതിലധികം ഊഷ്മളങ്ങൾ ഭക്ഷിക്കുന്നതുകൊണ്ടും—ദാരിദ്ര്യത്താൽ വേണ്ടത്ര ഒന്നുംതന്നെ ഭക്ഷിക്കാത്തതുകൊണ്ടും ആരോഗ്യവും ആയുസ്സും ക്ഷയിച്ചുവരുന്ന ഈ നാട്ടിലെ ജനങ്ങൾക്കു് ഈ പുസ്തകം അല്പമെങ്കിലും ഉപകാരമായിത്തീർന്നാൽ അതുകൊണ്ടു് ഞാൻ കൃതാർത്ഥനായി.

തൊറക്കൽ,
1112 മേടം 1-ാംനു

ഗ്രന്ഥകർത്താ.

# സഹായകഗ്രന്ഥങ്ങൾ


I. Poultry Farming in the East

*By Mrs. A. K. Fawkes.*

II. Practical Poultry Production

*By Messers Harry M. Lamon and*
*Jos. W. M. Kinghorne.*

III. The poultry Keeper's Text-Book

*By Mr. E. T. Browne*

IV. Judging Poultry For Production

*By Prof: James, A. Rice Etc.*

V. Some Fodden Plants of Travancore

*By Mr. N. K. B. Kurup.*

VI. Feeding and Milking of Cows

*By Mr. A. C. Aggarwala.*

# വിഷയവിവരം.

അക്കാദമി

കേരള സാഹിത്യ അക്കാദമി

# വീട്ടുപക്ഷികൃഷി.

## അദ്ധ്യായം 1.

ആദായച്ചുരുക്കത്താൽ കർഷകവൃത്തി കാലം ചെല്ലുന്തോറും അനഭിലഷണീയമായിത്തീരുന്നു എന്നുള്ളതു് ഇപ്പോൾ സർവ്വസമ്മതമായ ഒരു സംഗതിയാകുന്നു. വയലും വളപ്പും ഉപേക്ഷിച്ചു് പഠിപ്പും ബുദ്ധിയും, ആഫീസുമുറികളേയും യന്ത്രശാലകളേയും ആശ്രയിക്കുന്ന ഇക്കാലത്തു് ഇങ്ങനെ വന്നുകാണുന്നതിൽ അത്ഭുതപ്പെടുവാനില്ല. നമ്മുടെ നാട്ടിലെ ഭൂരിപക്ഷമായ ദരിദ്രകോടികളുടെ ഏകാവലംബനം കൃഷിപ്പണിയാണല്ലൊ. ഈ തൊഴിലിൽനിന്നു പ്രാണസന്ധാരണത്തിന്—സുഖഭോഗങ്ങൾക്കല്ല—ആവശ്യമായ ഒരു ചെറിയ തുകയെങ്കിലും കിട്ടുമാറാക്കേണ്ടതു് അഭ്യസ്തവിദ്യരെന്നു് അഭിമാനിക്കുന്ന എല്ലാവരുടേയും ആദ്യത്തെ ചുമതലയാകുന്നു. അന്യരാജ്യക്കാരുടെ മത്സരം കൊണ്ടാണു് നമ്മുടെ ഉല്പന്നങ്ങൾക്കു വിലയിടിഞ്ഞുപോകുന്നതെന്നു പറയുന്നതു് തീരെ അസത്യമെന്നു കല്പിച്ചുകൂടാ. പ്രകൃതിദേവിയാൽ അനുഗൃഹീതയായ നമ്മുടെ നാട്ടിലേയ്ക്കു് ദൂരദേശങ്ങളിൽനിന്നു കപ്പൽ കയറി കൊണ്ടുവരുന്ന സാമാനങ്ങളേക്കാൾ ഇവിടെ വിളയുന്ന ആ സാമാനങ്ങൾക്കു വില കൂടുവാനുള്ള ഹേതു എന്തെന്നറിഞ്ഞു് അതിന്നൊരു പരിഹാരം കണ്ടുപിടിക്കുകയാണു നാം ചെയ്യേണ്ടതു്. "ഹേതാവീർഷ്യേൽ ഫലേ ന തു."

നവീനശാസ്ത്രപര്യവേഷണങ്ങൾ കൊണ്ടു സിദ്ധിച്ചിട്ടുള്ള അമൂല്യങ്ങളായ അറിവുകൾ പ്രയോഗത്തിൽ വരുത്തുവാൻ പ്രാപ്തിയുള്ള ഒരു സംഘടനകൊണ്ടല്ലാതെ ഈ ദുരവസ്ഥയിൽനിന്നു നമുക്കു മോചനം കിട്ടുമെന്നു തോന്നുന്നില്ല. പരസ്പരസഹായതത്വങ്ങൾ അടിസ്ഥാനമാക്കി ഉണ്ടാക്കിയിട്ടുള്ള സ്ഥാപനങ്ങളുടെ സഹായംകൊണ്ടുതന്നെ ഡെന്മാർക്കിലെ ചെറുകർഷക

ന്മാർ സുഖമായി ജീവിക്കുന്നില്ലേ? ഈ നാട്ട് ഡെന്മാർക്ക് പോലെയാവാൻ കുറെ ഏറെക്കാലം വേണ്ടിവന്നേക്കാം. എന്നാൽ ക്ഷമയും സ്ഥൈര്യവും ദീർഘദൃഷ്ടിയുമുണ്ടെങ്കിൽ ഈ കാര്യത്തിൽ വിജയം കൈവരാതിരിക്കയില്ല.

രാമനാഥപുരം, മാർത്താണ്ഡം തുടങ്ങിയ പ്രദേശങ്ങളിൽ നടപ്പാക്കിയിട്ടുള്ള വിധം സുസംഘടിതങ്ങളായ ഗ്രാമീണോദ്ധാരണകേന്ദ്രങ്ങൾ ഇവിടങ്ങളിലെ ഉൾനാട്ടുകളിലെങ്ങും പരത്തുവാൻ ഉത്സാഹിക്കേണ്ടതു വിദ്യാബിരുദധാരികളുടെ കർത്തവ്യമാകുന്നു. ആദ്യമായി സാധുക്കളായ നാട്ടുപുറത്തുകാരുടെ വിശപ്പടക്കുവാനാണു യത്നിക്കേണ്ടതു്. വിശക്കുന്ന വയർ അക്ഷരം പഠിക്കുകയില്ല. വയലിലും വളപ്പിലും യാതൊരു ജോലിയും ഇല്ലാത്ത സന്ദർഭങ്ങളിൽ അല്പം വല്ല ആദായവും കിട്ടത്തക്ക ഏതെങ്കിലും ഒരു പ്രവൃത്തി ഇവർക്ക് ഉണ്ടാക്കിക്കൊടുത്താൽ മാത്രമേ ഈ ദുർഘടം നീങ്ങുകയുള്ളൂ. അതിനാൽ ദേശസമുദായാദി ഭേദം നോക്കി അതതു പ്രദേശങ്ങളിൽ അതതു സമുദായത്തിനു് അനുയോജ്യമായ കുടിൽവ്യവസായം പോഷിപ്പിക്കുകയാണു് ആദ്യമായി ചെയ്യേണ്ടതു്. അതോടു കൂടിത്തന്നെ സഹകരണമനോഭാവം വളരുന്ന വിധത്തിൽ അക്ഷരവിദ്യാഭ്യാസവും അവർക്ക് നൽകിക്കൊണ്ടിരിക്കണം. അറിവു് ശക്തിയാകുന്നു; ദാരിദ്ര്യം നീക്കുവാനുള്ള ശക്തി അറിവുകൊണ്ടേ കിട്ടുകയുള്ളൂ. ഈ പരമാർത്ഥം മനസ്സിലാകുമ്പോൾ അക്ഷരാഭ്യാസത്തിൽ സാധുക്കൾ താനേ പരിശ്രമിച്ചുകൊള്ളും.

കുടിൽവ്യവസായങ്ങളിൽ വീട്ടുപക്ഷിക്കൃഷി അദ്വിതീയമായ ഒരു സ്ഥാനം അർഹിക്കുന്നു. ഇതു് ആരംഭിക്കുവാൻ വലിയ മൂലധനം ആവശ്യമില്ല. മിക്ക സമുദായങ്ങൾക്കും കോഴികളെയും മററും വളർത്തി ശീലമുണ്ടു്. നമ്മുടെ വീടുകളിൽ നിരുപയോഗമായി കളയുന്ന എച്ചിൽച്ചോറു്, മീനിന്റെ തല, വാൽ, കുടൽ, തുടങ്ങിയവയും, കുറച്ചു പിണ്ണാക്കും തവിടും കൂട്ടി യോജിപ്പിച്ചു തീൻ കൊടുക്കുവാൻ വിശേഷാൽ ഒരു ചിലവും വേണ്ട. ഇങ്ങനെ നോക്കിയാൽ ഓരോ കുടിലിലും രണ്ടോ മൂന്നോ പിടകളെ നിഷ്പ്രയാസം വളർത്താൻ സാധിക്കും. വളരെ കാലതാമസം കൂടാതെ ഈ കൃഷിയുടെ ആദായം കിട്ടിത്തുടങ്ങും. ചേവലില്ലാത്ത (പൂവന്റെ സമ്പർക്കം കൂടാതെ കിട്ടുന്ന) മുട്ടകൾ കഴിക്കുന്നതിൽ ഹിംസയുണ്ടെന്നു ശങ്കിക്കേണ്ടതില്ല. മുട്ട ഒരൊന്നാംതരം

ഭക്ഷണപദാർത്ഥമാകുന്നു. അതു ഭക്ഷിക്കുന്നതായാൽ ശരീരത്തിനു പുഷ്ടിയും ഓജസ്സും തികവായുണ്ടാകും. വീട്ടുപക്ഷികളുടെ മലം വളരെ നല്ല ഒരു വളമാണ്. ഏതു ദരിദ്രനും വലിയ മൂലധനം ഇറക്കാതെ ചെയ്യാവുന്നതും ഗണ്യമായ ഒരു ആദായം കാലവിളംബമെന്യേ ലഭിക്കുന്നതും ആയ ഈ കൃഷി നാട്ടിലെങ്ങും പ്രചരിക്കുന്നതുകൊണ്ടു് നമ്മുടെ ധനസ്ഥിതി മാത്രമല്ല ആരോഗ്യസ്ഥിതിയും അഭിവൃദ്ധിപ്പെടാതിരിക്കയില്ല.

ഇപ്പോൾ നമ്മുടെ നാട്ടുകാർ ചെയ്യുന്നതുപോലെ അനിശ്ചിതവംശ്യരായ വീട്ടുപക്ഷികളെ ഓരോരുത്തരുടേയും മനോധർമ്മമനുസരിച്ചു രക്ഷിക്കുന്നതുകൊണ്ടു് (അധികപക്ഷം രക്ഷിക്കാതിരിക്കയാണു്) നഷ്ടമല്ലാതെ ലാഭത്തിന് ഒരു അവകാശവുമില്ല. മനുഷ്യപരിഷ്കാരത്തിന്റെ നിലനില്പിനെന്നപോലെ വളരെ ആദായദായകമായ നല്ല വംശത്തിന്റെ സംസ്ഥാപനത്തിനും നിലനില്പിനും അല്പമെങ്കിലും ശാസ്ത്രജ്ഞാനവും അതു പ്രയോഗത്തിൽ കൊണ്ടുവരുവാനുള്ള ക്ലേശക്ഷമതയും ഒഴിച്ചുകൂടാത്തതാകുന്നു. ശാസ്ത്രരീത്യാ വളർത്തുന്നതിനു കുറച്ചു ചിലവു കൂട്ടതലായേക്കാമെങ്കിലും പതിന്മടങ്ങു മിച്ചവുമുണ്ടാകുമെന്നതു മറക്കരുതു്. മുക്കാൽരൂപാ ചിലവാക്കി ഒരു രൂപാ ആദായം നേടുന്നതിനേക്കാൾ ബുദ്ധിപൂർവ്വകമായ പ്രവൃത്തി ഒരു രൂപ ചിലവാക്കി രണ്ടു രൂപ സമ്പാദിക്കുകയാണല്ലൊ.

---

## അദ്ധ്യായം 2.

## പരിണാമം.

സാധാരണമായി ഈ നാട്ടുകളിൽ കണ്ടുവരുന്ന വീട്ടുപക്ഷികൾ കോഴി, താറാവു്, ഗിനിക്കോഴി, പാത്ത, ക്ലക്കു് എന്നിവയാകുന്നു. മാടപ്രാവു്, മയിൽ ഇവയേയും ചിലർ ദുർല്ലഭമായി വളർത്താറുണ്ടു്. തെക്കെ ആഫ്രിക്കയിൽ ഒട്ടകപ്പക്ഷിയെ ഇണക്കി വളർത്തുന്നുണ്ടത്രെ. അരയന്നത്തെയും ഒരു വീട്ടുപക്ഷിയാക്കാൻ

സാധിക്കും. ഇവയിൽ എല്ലാം പ്രാധാന്യം കോഴിക്കു തന്നെയാകുന്നു. മനുഷ്യൻ ഈ പക്ഷിയെ വളൎത്തിത്തുടങ്ങിയിട്ടു വളരെ കാലമായിട്ടുണ്ടു്. ചൈനയിലെ അതിപുരാതനമായ (ക്രിസ്ത്വബ്ദത്തിനു് 1400 വൎഷങ്ങൾക്കു മുമ്പു വിരചിച്ച) ഒരു നിഘണ്ടുവിൽ കോഴിയേക്കുറിച്ചു പ്രസ്താവിച്ചുകാണുന്നു. മനുസ്മൃതിയിലും കോഴികൊത്തലിനെപ്പററി പറഞ്ഞിട്ടുണ്ടു്. ഒരുപക്ഷേ കോഴിപ്പോരു കാണുവാനുള്ള കൌതുകം കൊണ്ടുതന്നെയായിരിക്കാം പൂൎവ്വമനുഷ്യൻ അതിനെ ആദ്യമായി ഇണക്കുവാൻ ആരംഭിച്ചതു്.

**വീട്ടുപക്ഷികളുടെ പരിണാമഹേതുക്കൾ**

നാം ഇപ്പോൾ വീട്ടിൽ വളൎത്തുന്ന പക്ഷികളുടെയെല്ലാം പിതാമഹന്മാർ വനവാസികളായിരുന്നു എന്നതിനു സംശയമില്ല. എന്നാൽ മനുഷ്യസഹവാസംകൊണ്ടു് ഇവയ്ക്കു വലുതായ പല മാററങ്ങളും വന്നുചേൎന്നിട്ടുണ്ടു്. കാട്ടിൽ വസിച്ചിരുന്നപ്പോൾ ഭക്ഷണസമ്പാദനത്തിനും ശത്രുക്കളിൽ നിന്നും രക്ഷനേടുന്നതിനും അനുഭവിക്കേണ്ടിയിരുന്ന ക്ലേശങ്ങളൊന്നും ഇപ്പോൾ ഇവയ്ക്കില്ല. അതിനാൽ കാലു് ചിറകു് തുടങ്ങിയ അവയവങ്ങൾക്കു പണ്ടത്തെപ്പോലെ ആയാസം ആവശ്യമില്ലാതെ വരികയും അതുകൊണ്ടുതന്നെ ആ അംഗങ്ങൾക്കു ബലം കുറയുകയും ചെയ്തിരിക്കുന്നു. ഒരു പ്രദേശത്തു നിന്നു മറെറാരു പ്രദേശത്തേക്കു ഉടമസ്ഥന്മാരോടുകൂടി പോകുമ്പോൾ ഉണ്ടാകുന്ന ശീതോഷ്ണസ്ഥിതിഭേദങ്ങളെക്കൊണ്ടും മനുഷ്യർ കൊടുക്കുന്ന ഭക്ഷണങ്ങളുടെ കൃത്രിമത്വം കൊണ്ടും ചില പ്രത്യേകഗുണങ്ങളെ ഉദ്ദേശിച്ചു വളരെക്കാലം നടത്തിയിട്ടുള്ള തിരഞ്ഞെടുപ്പുകൊണ്ടും സങ്കലനം (Crossing) കൊണ്ടും അനേകവിധത്തിലുള്ള മാററങ്ങൾ ഈ പക്ഷികൾക്കു സംഭവിച്ചിട്ടുള്ളതായി കാണാം. ചുരുക്കിപ്പറഞ്ഞാൽ ആ പരിണാമങ്ങളെ അഞ്ചായി തരം തിരിയ്ക്കാം.

## ഇണക്കം കൊണ്ടുണ്ടായിട്ടുള്ള മാററങ്ങൾ.

(1) മനുഷ്യസഹവാസം കൊണ്ടു വീട്ടുപക്ഷികൾക്കു സാമാന്യമായി വലിപ്പം കൂടിയിട്ടുള്ളതായി കാണാം. ഒരു നല്ല കാട്ടുകോഴിക്കു് 3½ റാത്തലിലധികം ഘനമില്ല. ഇറച്ചിവർഗ്ഗത്തിൽപ്പെട്ട ചില കോഴികൾക്കു 10—12 റാത്തൽ ഘനം ഉണ്ടാവുക എന്നതു് അസാധാരണമല്ല. പാത്തയ്ക്കും താറാവിനും ഇങ്ങനെതന്നെ വലിപ്പം വദ്ധിച്ചിട്ടുണ്ടു്. എന്നാൽ, ക്ലൂക്കിനു മാത്രം അനുഭവം വിപരീതമാണു്. അറുപതു റാത്തൽ തൂങ്ങുന്ന കാട്ടുക്ലൂക്കുകൾ അപൂർവ്വമല്ല; പക്ഷെ വീട്ടുക്ലൂക്കുകൾക്കു പ്രായേണ 20—36 റാത്തൽ ഘനമേ ഉള്ളൂ.

വലിപ്പം

(2) കാട്ടുപക്ഷികളെക്കാൾ വളരെ അധികം മുട്ടകൾ വീട്ടുപക്ഷികൾ ഇടുന്നുണ്ടു്. ഇതിനുള്ള കാരണങ്ങളിൽ പ്രധാനമായവ മൂന്നാകുന്നു. (i) നിർഭയമായ ജീവിതം. (ii) സുലഭമായി നല്ല തീററ. (iii) അധികം മുട്ടയിടുന്നവയെ തിരഞ്ഞെടുത്തു വളർത്തുന്നതിൽ മനുഷ്യർ ചെയ്തിട്ടുള്ള നിഷ്കർഷ.

ഉല്പാദകശക്തി.

(3) സ്വന്തം അണ്ഡങ്ങൾക്കു പൊരുന്നിരുന്നു വിരിയിച്ചു വംശം വദ്ധിപ്പിക്കുവാൻ സഹജമായി പക്ഷികൾക്കുള്ള ഒരു വാസനയാകുന്നു പൊരുന്നൽ. എന്നാൽ വീട്ടുപക്ഷികളിൽ പല ഇനങ്ങൾക്കും ഈ "മാതൃവാസന" നിശ്ശേഷം നശിച്ചിരിക്കുന്നു. ഇരുന്നൂറും അതിൽപ്പരവും മുട്ടയിടുന്ന പക്ഷികൾക്കു പൊരുന്നിയിരിക്കുവാൻ അവസരം കിട്ടുന്നതല്ല.

പൊരുന്നലിന്റെ അഭാവം.

(4) കാട്ടിൽ സ്വച്ഛന്ദസഞ്ചാരം ചെയ്തു നടക്കുന്ന പക്ഷികളുടെ നിറം വർഗ്ഗമനുസരിച്ചേ വ്യത്യാസപ്പെടുന്നുള്ളൂ. കാട്ടുകോഴികൾക്കെല്ലാം ഒരു നിറം; കാട്ടുതാറാവിനു മററൊരു നിറം; ഇത്തരത്തിൽ അതതു വർഗ്ഗത്തിനു് ഓരോ പ്രത്യേകവർണ്ണം ഉണ്ടായിരിക്കും. എന്നാൽ, നാട്ടിലാണെങ്കിൽ ഒരേ ഇനത്തിൽത്തന്നെ പലപല നിറത്തിലുള്ള കോഴികളേയും താറാവുകളേയും കാണാം.

വർണ്ണവൈചിത്ര്യം

(5) ഇണക്കംകൊണ്ടു സ്വാശ്രയശീലവും ആരോഗ്യശക്തിയും ഏറെക്കുറെ നഷ്ടപ്പെട്ടുപോകുന്നു. ജീവിതം എത്രമേൽ കൃത്രിമമാകുന്നോ അത്രമേൽ രോഗബാധകളും കൂടുമെന്നതു് ഒരു സാമാന്യ നിയമമായി സ്വീകരിക്കാം. പക്ഷികൾക്കു സഞ്ചാരസ്വാതന്ത്ര്യം അനുവദിക്കുക; ഒരിക്കലും രോഗം വരാത്ത, പ്രായപൂർത്തിവന്ന ശക്തന്മാരായ മാതാപിതാക്കന്മാരിൽനിന്നു മാത്രം ഇനം പെരുപ്പിക്കുക, അടുത്ത രക്തബന്ധം ഇല്ലാത്തവയെ ഇണചേർക്കുക, സർവ്വസ്ഥാ ശുചീകരണത്തിൽ നിഷ്കർഷചെയ്ക; എന്നിങ്ങനെ ചില തത്വങ്ങൾ അനുസരിച്ചു പ്രവർത്തിയ്ക്കുന്നതായാൽ നമ്മുടെ വീട്ടുപക്ഷികൾക്കു രോഗപീഡ കുടുക്കുന്നതല്ല. പാത്തയ്ക്കും താറാവിനും മനുഷ്യരുമായുള്ള അടുപ്പംകൊണ്ടു് ആരോഗ്യശക്തി വല്ലാതെ ക്ഷയിച്ചിട്ടില്ല.

ആരോഗ്യക്ഷയം

ഉത്ഭവസ്ഥാനം.

കോഴികളെ ആദ്യമായി ഇണക്കി വളർത്തുവാൻ തുടങ്ങിയതു് ഇന്ത്യയിലും പരിസരപ്രദേശങ്ങളിലും ആയിരിക്കണം. ഇവിടങ്ങളിലുള്ള വലിയ കാടുകളാണു് പണ്ടുമുതല്ക്കേ കാട്ടുകോഴികളുടെ വാസസ്ഥലം. എരണ്ടപ്പക്ഷി(കാട്ടുതാറാവു)യാണു് വീട്ടുതാറാവിൻെറ പിതാമഹൻ. കാട്ടുപാത്തകൾ വടക്കൻ ആഫ്രിക്കയിലും യൂറോപ്പിലും ഉണ്ടു്. കാട്ടുക്ലക്കകൾ അമേരിക്കയിലാണു വസിക്കുന്നതു്. താറാവിനെ ഏഷ്യയിലും യൂറോപ്പിലും ഒരേകാലത്തുതന്നെ ഇണക്കിത്തുടങ്ങിയെന്നാണു് കരുതിപ്പോരുന്നതു്.

---

# അദ്ധ്യായം 3.

## വർഗ്ഗവിഭജനം.

നമുക്കുള്ള ഉപയോഗം അനുസരിച്ചു കോഴികളെ ആറായി തരം തിരിക്കാം.

### (1) മാംസ(ഇറച്ചി)വർഗ്ഗം.

ലക്ഷണങ്ങൾ:— സാമാന്യമായി നല്ല പുഷ്ടി; ധാരാളമായി ഇറച്ചി; ഒരുവിധം വേഗത്തിൽ വളർച്ച; ഉത്സാഹത്തിനും ഉണർച്ചയ്ക്കും കുറവു്; പൊരുന്നൽ; സാമാന്യമായി വെള്ളക്കാതു്, വെള്ളത്തൊണ്ടുള്ള മുട്ട.

## (2) സാമാന്യവർഗ്ഗം.

ലക്ഷണങ്ങൾ:— വളരെ മുട്ടയിടുകയില്ല; വല്ലാതെ ഇറച്ചിയും വയ്ക്കുകയില്ല. എല്ലുകൾക്ക കട്ടി കൂടുന്നതിനാൽ വളച്ച് സാവധാനത്തിലായിരിയ്ക്കും. മഞ്ഞുകാലത്തു് (തണുപ്പു കാലത്തു) ധാരാളം മുട്ടയിടും. പൊരുന്നൽ ഉണ്ടു്; പ്രായേണ കാതിൻെറ നിറം ചുവപ്പും, മുട്ടത്തൊണ്ടു് തവിട്ടുനിറവും ആയിരിക്കും.

## (3) അണ്ഡ (മുട്ട) വർഗ്ഗം.

ലക്ഷണങ്ങൾ:— വലിപ്പം അധികമില്ല; വേഗം വളരും; വളരെ ഉത്സാഹവും ഉണച്ച്യും ഉണ്ടായിരിക്കും. പൊരുന്നലില്ല. മുട്ടത്തൊണ്ടു് വെളുത്തിരിക്കും; കാതിൻെറ നിറവും സാധാരണമായി വെള്ളയാകുന്നു.

## (4) കൊത്തുകോഴിവർഗ്ഗം.

ലക്ഷണങ്ങൾ:— കഴുത്തിനും കാലിനും അസാമാന്യമായ ദൈർഘ്യം; പയറുമണിച്ചൂട്ടു്; (Pea comb) ഇരുമ്പുവാരകൾപോലെ പ്രബലതരങ്ങളായ പേശികൾ; വജ്രതുല്യമായ മുള്ളും കൊക്കും; ഉരുണ്ട കാൽ; നിലത്തോടു പതിഞ്ഞു നിൽക്കുന്ന വിരലുകൾ; ദേഹത്തിൽ പാറിക്കിടക്കുന്ന പൂടകൾ; കൊത്തിനിറങ്ങിയാൽ ചത്താലും ഒഴിക്കാത്ത വിധത്തിലുള്ള അമർഷം.

(5) ഹ്രസ്വവർഗ്ഗം:— ഈ വർഗ്ഗത്തിലുള്ള കോഴികൾ വളരെ ചെറിയവയാകുന്നു. മററു വർഗ്ഗങ്ങളിലുള്ള പല ഇനങ്ങളും ഈ വർഗ്ഗത്തിലുണ്ടു്. ലക്ഷണങ്ങളെല്ലാം വലിയ സഹോദരന്മാരുടേതു തന്നെയായിരിക്കും; പക്ഷെ വലിപ്പം മാത്രം വളരെ കുറവായിരിക്കും.

(6) കൌതുകവർഗ്ഗം:— ഈ വർഗ്ഗത്തിൽപ്പെട്ട കോഴികളെ വളർത്തുന്നതു് ഇറച്ചിയും മുട്ടയും മററും ഉദ്ദേശിച്ചല്ല, അവയുടെ അഴകു കാണ്മാനുള്ള കൌതുകം കൊണ്ടാണു്. എന്നാൽ ഇതിൽ പല ഇനങ്ങൾക്കും ധാരാളം ഇറച്ചിയും അണ്ഡോൽപാദനശക്തിയും ഉണ്ടു്.

ഹ്രസ്വവർഗ്ഗവും ഇതിൽത്തന്നെ പെടുത്താം. എങ്കിലും ഇതിലുള്ള പല ഇനങ്ങളും ഹ്രസ്വവർഗ്ഗത്തിലും പെടുന്നതുകൊണ്ടു് ഇങ്ങനെ രണ്ടുവർഗ്ഗമായിത്തന്നെ നിർത്തുന്നതായിരിക്കും നല്ലതു്.

കോഴികളെയെല്ലാംതന്നെ ആദ്യത്തെ മൂന്നു വർഗ്ഗത്തിൽ പെടുത്താം. ലക്ഷണങ്ങളുടെ ഭൂരിപക്ഷം നോക്കി ഏതു വർഗ്ഗത്തിലാണ് ഒരു കോഴിയെ പെടുത്തേണ്ടതെന്നു തീർച്ചയാക്കണം. കൊത്തുകോഴികൾ വാസ്തവത്തിൽ മാംസവർഗ്ഗത്തിൽപ്പെടുത്താവുന്നവയാണ്. പൊരുന്നലില്ലാതെ ധാരാളം വെള്ളമുട്ടയിടുന്നവ മുട്ടവർഗ്ഗത്തിലും, ധാരാളം ഇറച്ചിയും സാമാന്യമായി പൊരുന്നലും വെള്ളമുട്ടയും ഉള്ളവ ഇറച്ചിവർഗ്ഗത്തിലും, പൊരുന്നലും തവിട്ടുവർണ്ണമായ മുട്ടയും ഉള്ളവ സാമാന്യവർഗ്ഗത്തിലും ഉൾപ്പെടുന്നു. ഹ്രസ്വവർഗ്ഗത്തിലുള്ളവയെ ഹ്രസ്വമാംസവർഗ്ഗം, ഹ്രസ്വാണ്ഡവർഗ്ഗം, ഹ്രസ്വസാമാന്യവർഗ്ഗം ഇങ്ങനെ തരംതിരിക്കാം.

എല്ലാം കോഴികളേയും മൂന്നു വർഗ്ഗങ്ങളിൽ പെടുത്താം

എല്ലാ കോഴികളേയും രണ്ടു വർഗ്ഗമാക്കാം. പൊരുന്നലുള്ളവയെല്ലാം ഒരു വർഗ്ഗം; പൊരുന്നാത്തവ മറ്റൊരു വർഗ്ഗം. കുറച്ചു സംവത്സരങ്ങൾക്കു മുമ്പു നല്ലവണ്ണം പൊരുന്നിയിരുന്ന ചില ഇനങ്ങളിൽ തീരെ പൊരുന്നാത്ത വളരെ കോഴികൾ ഇപ്പോൾ ഉണ്ട്. കോഴിക്കൃഷിയെപ്പററി ശാസ്ത്രീയമായ അറിവു പ്രചരിക്കുകയും അണ്ഡവ്യാപാരം സംഘടിതവും കൂടുതൽ ആദായപ്രദവും ആവുകയും ചെയ്യുന്നതോടുകൂടി പൊരുന്നലുള്ളതായി നാമിപ്പോൾ കാണുന്ന പല ഇനങ്ങളും തീരെ പൊരുന്നാത്തവയായിത്തീരുമെന്ന് ഒരുവിധം ഉറപ്പുപറയാം.

കോഴികളെയെല്ലാം രണ്ടു വർഗ്ഗമാക്കാം

രാജ്യമനുസരിച്ചു വർഗ്ഗവിഭജനം.

ഓരോ ഇനവും ഉണ്ടായ രാജ്യം അനുസരിച്ചു കോഴികളെ തരംതിരിക്കാം. ഈ രീതി ഏററവും കൃത്രിമമായ ഒരു സമ്പ്രദായമാകുന്നു.

## വംശം (ഇനം).

ഓരോ വർഗ്ഗത്തിലും അനേകം ഇനങ്ങളുണ്ട്. സാമാന്യമായി ശരീരാകൃതി കൊണ്ടാണ് ഇനം നിർണ്ണയിക്കുന്നതു്. ഇറച്ചി, തൊലി, കാൽ, വിരൽ ഇവയുടെ നിറവും ദേഹത്തിൻെറ ഘനവും ഇനം തീർച്ചയാക്കുന്ന വിഷയത്തിൽ കണക്കാക്കേണ്ടതുണ്ട്.

## ജാതി—ഉപജാതി—ഗോത്രം.

ഒരു ഇനത്തിൽത്തന്നെ പൂടയുടെ വർണ്ണവ്യത്യാസം അനുസരിച്ചു പല ജാതികൾ ഉണ്ടാകാം. ലെഗ്ഹാൺ എന്ന ഇന

## 1. അണ്ഡവർഗ്ഗം.




കേരളസാഹിത്യ
അക്കാദമി

## 2. സാമാന്യവർഗ്ഗം.



ത്തിൽ വളരെ ജാതികൾ ഉണ്ടു്. ഓരോ ജാതിയുടേയും പൂടയു ടെ നിറം ഓരോന്നായിരിക്കും. കറുത്ത ലെഗ്ഹാണിന്റെ പൂ ടയുടെ നിറം കറുത്തും, വെളുത്ത ലെഗ്ഹാണിന്റെ പൂടയുടെ നിറം വെളുത്തും ഇരിക്കും. ഈ രണ്ടും രണ്ടു ജാതിയാകുന്നു. പൂ വിന്റെ ആകൃതിവിശേഷം അനുസരിച്ചു ജാതിയെ ഉപജാതിക ളാക്കുന്നു. വെള്ള ലെഗ്ഹാണിൽ ഒററച്ചൂട്ടൻ (Single Comb) പനിനീർപ്പൂച്ചൂട്ടൻ (Rose Comb) എന്നിങ്ങനെ രണ്ടു ഉപജാ തികളുണ്ടു്. ഗോത്രം (Strain) ബഹിർല്ലക്ഷണങ്ങളെക്കൊണ്ടു നിർണ്ണയിക്കത്തക്കതല്ല. ആരോഗ്യം അണ്ഡോല്പാദനശക്തി, മുട്ടയുടെ തൂക്കം, ഇത്യാദി ചില വിശേഷഗുണങ്ങൾ സ്ഥാപിയ്ക്കു വാൻ നാം ചെയ്യുന്ന പ്രയത്നത്തിന്റെ ഫലമായി ഓരോ ജാ തിയിലും ഉപജാതിയിലും വളരെ ഗോത്രങ്ങൾ ഉണ്ടാകുന്നു. ഒരു കോഴി ഏതെങ്കിലും ഒരു വർഗ്ഗത്തിലോ ഇനത്തിലോ ഉൾപ്പെട്ട തുകൊണ്ടായില്ല, അതിന്റെ ഗോത്രം നന്നല്ലെങ്കിൽ നമുക്കു വ ലിയ ആദായമൊന്നും കിട്ടുകയില്ല. മുട്ടവർഗ്ഗത്തിൽ ലെഗ് ഹാൺ ഇനത്തിൽപ്പെട്ട എല്ലാ കോഴികളും ഒരുപോലെ ആദാ യം തരികയില്ല; എന്നാൽ ഒരു നല്ല ഗോത്രത്തിലുള്ള കോഴി യിൽ നിന്നു ചുരുക്കത്തിൽ എന്തു് ആദായം കിട്ടുമെന്നു നമുക്കു പ്രവചിയ്ക്കുവാൻ സാധിയ്ക്കും.

## വർഗ്ഗവിഭജനക്രമം

ഇങ്ങനെ കോഴികളെയെല്ലാം പല വർഗ്ഗങ്ങളായും, ഓ രോ വർഗ്ഗത്തെ പല ഇനങ്ങളായും, ഓരോ ഇനത്തെ ജാതികളും ഉപജാതികളും ആയും, ജാതികളേയും ഉപജാതികളേയും ഗോ ത്രങ്ങളായും തരം തിരിക്കാം. മററു വീട്ടുപക്ഷികളുടെ വർഗ്ഗവി ഭജനക്രമവും ഏറക്കുറെ ഇത്തരത്തിൽത്തന്നെയാണു്.

വീട്ടുപക്ഷികളുടെ, വിശേഷിച്ചും കോഴിയുടെ ഇനം ഇ പ്പോൾത്തന്നെ വളരെയുണ്ടു്; ഇനിയും അതിന്റെ സംഖ്യ വ ർദ്ധിച്ചുവരാനാണു വഴി. ലോകത്തിൽ പ്രചുരപ്രചാരം സിദ്ധി ച്ചിട്ടുള്ള ചില ഇനങ്ങളുടെ മാത്രം വിഭജനക്രമവും ലക്ഷണങ്ങളും പട്ടികയിൽ ചേർക്കുന്നു.

| നമ്പർ | വർഗ്ഗം | വംശം (ഇനം) | ജാതി (തൂവലിന്റെയും പൂടയുടേയും നിറം) | ഉപജാതി (പൂവ്വിന്റെ സ്വഭാവം) | മുട്ടത്തൊണ്ട് |
|---|---|---|---|---|---|
| 1 | മാംസവർഗ്ഗം | അസീൽ | അനേകം | പയറുമണിച്ചൂട്ട് | തവിട്ടുനിറം |
| 2 | അണ്ഡവർഗ്ഗം | അങ്കോണ | പുള്ളി | ഒററച്ചൂട്ട് | വെള്ള |
| | ടി. | ടി. | ടി. | പനിനീർപ്പൂച്ചൂട്ട് | ടി. |
| 3 | ടി. | ആൻഡലൂഷ്യൻ | നീല | ഒററച്ചൂട്ട് | ടി. |
| 4 | സാമാന്യവർഗ്ഗം | ആപ്പിങ്ങ്ടൺ | വെള്ള | ടി. | തവിട്ടുനിറം |
| | | | കരിക്ക | ടി. | ടി. |
| | | | ബഫ് (ഒരുതരം മ | ടി. | ടി. |
| | | | നീല [ഞ്ഞ) | ടി. | ടി. |
| | | | ടി. | പനിനീർപ്പൂച്ചൂട്ട് | ടി. |
| 5 | അണ്ഡവർഗ്ഗം | കാമ്പൈൻ | കനകം | ഒററച്ചൂട്ട് | വെള്ള |
| | | ടി. | രജതം (വെള്ളി) | ടി. | ടി. |
| 6 | സാമാന്യവർഗ്ഗം | കൊച്ചിൻ | ബഫ് | ടി. | തവിട്ടുനിറം |
| | | | നെല്ലിക്കോഴിനിറം | ടി. | ടി. |
| | | | വെള്ള | ടി. | ടി. |
| | | | കരിക്ക | ടി. | ടി. |
| | | | കയിൽനിറം | ടി. | ടി. |
| 7 | മാംസവഗ്ഗം | കോർണിഷ് | കരിക്ക | പയറുമണിച്ചൂട്ട് | തവിട്ടുവർണ്ണം |
| | | | വെള്ള | ടി. | ടി. |
| | | | വെള്ളവരയൻചുവ | ടി. | ടി. |
| 8 | സാമാന്യവർഗ്ഗം | പ്ലിമത്ത്റോക്ക് | വരയൻ [പ്പ് | ഒററച്ചൂട്ട് | ടി. |
| | | | ബഫ് | ടി. | ടി. |
| | | | വെള്ള | ടി. | ടി. |
| | | | വെള്ളിവരയൻ | ടി. | ടി. |
| | | | നെല്ലിക്കോഴി നിറം | ടി. | ടി. |
| | | | കൊളംബിയൻ | ടി. | ടി. |
| 9 | സാമാന്യവർഗ്ഗം | ബ്രഹ്മാ | ഇളംവെള്ളനിറം | പയറുമണിച്ചൂട്ട് | തവിട്ടുനിറം |
| | | | കരിക്ക | ടി. | ടി. |

കേരളസാഹിത്യ അക്കാദമി

| നിറം | | | തൂക്കം റാ: | | | | ഉത്ഭവസ്ഥാനം | പൊരുന്നൽ |
|---|---|---|---|---|---|---|---|---|
| കാതു് | കാൽ പാദാംഗുലികൾ | ഇറച്ചി തൊലി | പൂവൻ | പിട | പൂവൻ കിടാവു് | പിട കിടാവു് | | |
| ചുവപ്പ് | മഞ്ഞ | മഞ്ഞ | | | | | ഏഷ്യ | ഉണ്ടു് |
| വെള്ള | ടി. | ടി. | 5½ | 4½ | 4½ | 3½ | ഇററലി | ഇല്ല |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ഈയത്തിൻനി | ചാരനിറം | 7 | 5½ | 6 | 4½ | സ്പെയിൻ | ടി. |
| ചുവപ്പ് | വെള്ള [റം | വെള്ള | 10 | 8 | 8½ | 7 | ഇംഗ്ലണ്ടു് | ഉണ്ടു് |
| ടി. | കറുപ്പ് | ചാര | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | വെള്ള | വെള്ള | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ഈയത്തിൻനി | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. [റം | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| വെള്ള | ടി. | ചാര | 6 | 4 | 5 | 3½ | ബെൽജിയം | ഇല്ല |
| ടി. | ടി. | ചാര | 6 | 4 | 5 | 3½ | ടി. | ടി. |
| ചുവപ്പ് | മഞ്ഞ | മഞ്ഞ | 11 | 8½ | 9 | 7 | ഏഷ്യ | ഉണ്ടു് |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ചുവപ്പ് | മഞ്ഞ | മഞ്ഞ | 10 | 7½ | 8 | 6 | ഇംഗ്ലണ്ടു് | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | 8 | 6 | 7 | 5 | ടി. | ടി. |
| ടി. | ടി. | ടി. | 9½ | 7½ | 8 | 6 | അമേരിക്ക | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ചുവപ്പ് | മഞ്ഞ | മഞ്ഞ | 12 | 9½ | 10 | 8 | ഏഷ്യ | ടി. |
| ടി. | ടി. | ടി. | 11 | 8½ | 9 | 7 | ടി. | ടി. |

കേരള സാഹിത്യ അക്കാദമി

| നമ്പർ | വർഗ്ഗം | വംശം (ഇനം) | ജാതി (തൂവലിൻേറയും പൂടയുടേയും നിറം) | ഉപജാതി (പൂവ്വിന്റെ സ്വഭാവം) | മുട്ടത്തൊണ്ട് |
|---|---|---|---|---|---|
| 10 | അണ്ഡവർഗ്ഗം | മിനോർക്ക് | കരിക്ക | ഒററച്ചൂട്ട് | വെള്ള |
| | | | ടി. | പനിനീർപ്പൂച്ചൂട്ട് | ടി. |
| | | | | ഒററച്ചൂട്ട് | ടി. |
| | | | വെള്ള | പനിനീർപ്പൂച്ചൂട്ട് | ടി. |
| 11 | സാമാന്യവർഗ്ഗം | ലാങ്ങ്ഷാൻ | കരിക്ക | ഒററച്ചൂട്ട് | തവിട്ടുനിറം |
| | | | വെള്ള | ടി. | ടി. |
| 12 | അണ്ഡവർഗ്ഗം | ലെഗ്ഹാൺ | കരിക്ക | ഒററച്ചൂട്ട് | വെള്ള |
| | | | തവിട്ടുനിറം | ടി. + പനിനീർപ്പൂ | ടി. |
| | | | ഇളംതവിട്ടുനിറം | ഒററച്ചൂട്ട് | ടി. |
| | | | വെള്ള | ടി. + പനിനീർപ്പൂ: | ടി. |
| | | | ബഫ് | ടി. + ടി. [ച്ചൂട്ട് | ടി. |
| | | | രജതം (വെള്ളി) | ഒററച്ചൂട്ട് | ടി. |
| 13 | സാമാന്യവർഗ്ഗം | വയാൻഡോട്ട് | ടി. | പനിനീർപ്പൂച്ചൂട്ട് | തവിട്ടുനിറം |
| | | | കനകം (സ്വർണ്ണം) | ടി. | ടി. |
| | | | വെള്ള | ടി. | ടി. |
| | | | ബഫ് | ടി. | ടി. |
| | | | കരിക്ക | ടി. | ടി. |
| | | | നെല്ലിക്കോഴിനിറം | ടി. | ടി. |
| | | | വെള്ളിവരയൻ | ടി. | ടി. |
| | | | കൊളംബിയൻ | ടി. | ടി. |
| | | | നീല | ടി. | ടി. |
| 14 | സാമാന്യവർഗ്ഗം | സസ്സെക്സ് | തവിട്ടുനിറം | ഒററച്ചൂട്ട് | ടി. |
| | | | വെള്ള | ടി. | ടി. |
| | | | പുള്ളി | ടി. | ടി. |
| 15 | സാമാന്യവർഗ്ഗം | റോഡ് ഐലൻഡ് റെഡ് | | ഒററച്ചൂട്ട് | ടി. |
| | | | ചുവപ്പുനിറം | പനിനീർപ്പൂച്ചൂട്ട് | ടി. |

കരിങ്കോഴി (തലശ്ശേരി) ചിററഗാങ്ങ്, ബസ്ര ഇവ ഇന്ത്യയിലെ ചില ഇനങ്ങളാകുന്നു പ്പെട്ടഒന്നാകുന്നു. ശീതോഷ്ണങ്ങളുടെ വലിയ മാററങ്ങളെ സഹിക്കാൻ കരുത്തുള്ളതാണ് ബസ്രയും സസ്സെക്സ് എന്ന ഇനത്തേയും പലരും മാംസവർഗ്ഗത്തിൽ പെടുത്തുന്നു. അങ്കോണയുടെ

കേരള സാഹിത്യ അക്കാദമി

| നിറം | | | തൂക്കം റാ: | | | | ഉത്ഭവ സ്ഥാനം | പൊരുന്നൽ |
|---|---|---|---|---|---|---|---|---|
| കാതു് | കാൽ പാദാംഗുലികൾ | ഇറച്ചി തൊലി | പൂവൻ | പിട | പൂവൻ കിടാവു് | പിട കിടാവു് | | |
| വെള്ള | സ്ലേറ്റുനിറം | ചാരനിറം | 9 | $7\frac{1}{2}$ | $7\frac{1}{2}$ | $6\frac{1}{2}$ | സ്പെയിൻ | ഇല്ല |
| ടി. | ടി. | ടി. | 8 | $6\frac{1}{2}$ | $6\frac{1}{2}$ | $5\frac{1}{2}$ | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | വെള്ള | വെള്ള | ,, | ,, | ,, | ,, | ടി. | ടി. |
| ചുവപ്പു് | സ്ലേറ്റുനിറം | ചാരനിറം | $9\frac{1}{2}$ | $7\frac{1}{2}$ | 8 | $6\frac{1}{2}$ | ഏഷ്യ | ഉണ്ടു് |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| വെള്ള | മഞ്ഞ | മഞ്ഞ | $5\frac{1}{2}$ | 4 | $4\frac{1}{2}$ | 3 | ഇററലി | ഇല്ല |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ചുവപ്പു് | മഞ്ഞ | മഞ്ഞ | $8\frac{1}{2}$ | $6\frac{1}{2}$ | $7\frac{1}{2}$ | $5\frac{1}{2}$ | അമേരിക്ക | ഉണ്ടു് |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി | ടി. |
| ടി. | ടി. | ടി. | ,, | ,, | ,, | ,, | ടി. | ടി. |
| ടി. | വെള്ള | വെള്ള | | | | | ഇംഗ്ലണ്ടു് | ഉണ്ടു് |
| ടി. | ടി. | ടി. | | | | | ടി. | ടി. |
| ടി. | ടി. | ടി. | | | | | ടി. | ടി. |
| ടി. | മഞ്ഞ | മഞ്ഞ | $8\frac{1}{2}$ | $6\frac{1}{2}$ | $7\frac{1}{2}$ | $5\frac{1}{2}$ | അമേരിക്ക | ടി. |
| ടി. | ടി. | (ഇളം ചുവപ്പു്) | ,, | ,, | ,, | ,, | ടി. | ടി. |

കരിങ്കോഴി ആയുർവ്വേദചികിത്സയിൽ പ്രധാനമാണു്. ചിററഗാങ്ങ് സാമാന്യവർഗ്ഗത്തിൽ കൊച്ചിൻ, ബ്രഹ്മ, ലാങ്ങ്ഷാൻ ഇവയെല്ലാം കാലിന്മേൽ പൂടയുണ്ടു്. ഈ മൂന്നിനങ്ങളേ വർണ്ണം കറുപ്പാണു്; എന്നാൽ അയ്യഞ്ചു തൂവൽ കൂട്ടമോരോ ഒന്നിന്മേൽ, V പുള്ളി കാണാം.

### ഓരോ പ്രദേശത്തിന്നു യോജിച്ച വംശങ്ങൾ.

എല്ലാ കോഴികളേയും എല്ലാ പ്രദേശത്തും ഒരുപോലെ വളൎത്തുവാൻ സാധിക്കുകയില്ല. സാമാന്യമായിപ്പറഞ്ഞാൽ മണ്ണ് ഉതിൎന്ന പ്രദേശങ്ങളിൽ (മണൽപ്രദേശങ്ങളിൽ) മാംസം വെളുത്ത വകയും, മണ്ണിന്നു വല്ലാതെ കട്ടിയില്ലാത്ത സാമാന്യപ്രദേശങ്ങളിൽ മാംസവും കാലും ചാരനിറമായ വകയും, മണ്ണിന്നു കട്ടികൂടിയ കളിമൺപ്രദേശങ്ങളിൽ മഞ്ഞക്കാലും മഞ്ഞ മാംസവുമുള്ള വകയും അധികം നന്നാകുന്നതാകുന്നു.

| അണ്ഡവൎഗ്ഗം | | | സാമാന്യവൎഗ്ഗം | | | മാംസവൎഗ്ഗം | | |
|---|---|---|---|---|---|---|---|---|
| മണൽ പ്രദേശം | കളിമൺ പ്രദേശം | സാമാന്യ പ്രദേശം | മണൽ പ്രദേശം | കളിമൺ പ്രദേശം | സാമാന്യ പ്രദേശം | മണൽ പ്രദേശം | കളിമൺ പ്രദേശം | സാമാന്യ പ്രദേശം |
| എല്ലാ ജനങ്ങളും. | ലെഗ്ഹാൺ, അങ്കോണ | മിനോൎക്ക, അന്ദലൂഷ്യൻ | എല്ലാ ജനങ്ങളും. | വയാൻഡോട്ട്, പ്ലീമത്ത് റാക്ക്, കറുത്ത ഓൎപ്പിങ്ങ്ടൺ, റോഡ് ഐലൻഡ് റെഡ് | എല്ലാ ജനങ്ങളും. | കൊച്ചിൻകോഴികൾ | കൊള്ളിപ്പ | ജൻസ്യൻ കൊച്ചിൻകോഴി |

# അദ്ധ്യായം 4.

## മുട്ട.

### അണ്ഡോല്പാദകാവയവങ്ങൾ.

പ്രകൃത്യാ പക്ഷികൾക്കുള്ള രണ്ടണ്ഡകോശങ്ങളിൽ ഒന്നു തീരെ വളരാതെ കേവലം ഒരു ലാഞ്ഛനം മാത്രമായി നില്ക്കു

ന്നു. മററെ അണ്ഡകോശത്തിൽനിന്നു പീതഗോളകങ്ങൾ (ഉണ്ണികൾ) ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു. മുട്ടയിട്ടുകൊണ്ടിരിയ്ക്കുന്ന ഒരു കോഴിയേയൊ താറാവിനേയൊ കൊന്നു കീറി നോക്കിയാൽ കുക്ഷിപ്രദേശത്തെ പൃഷ്ഠാസ്ഥിയോടു ചേൎന്നുകിടക്കുന്ന അണ്ഡകോശവും, അതിൽ പല വലിപ്പത്തിലും ഉള്ള പീതഗോളകങ്ങളും കാണാം. കുനിയിലിൻെറ മുഖംപോലെ വികസിച്ചുനിൽക്കുന്ന അണ്ഡനാളമുഖത്തിൽ പൂൎത്തിയായി വളർച്ചയെത്തിയ പീതഗോളകം പതിക്കുന്നു. പിന്നെ അതു് അണ്ഡനാളത്തിൽക്കൂടി ഇറങ്ങി വരുമ്പോൾ വെള്ള, ചൎമ്മങ്ങൾ, തൊണ്ടു് ഇവയാൽ സമാവൃതമായി ഭവിക്കുന്നു. അണ്ഡനാളമുഖത്തിൽ ഉണ്ണി വീണതിനുശേഷം പതിനെട്ടു മണിക്കൂറുകൊണ്ടേ ഒരു മുട്ട മുട്ടയായിത്തീരൂ. അണ്ഡനാളത്തിൻെറ അകത്തുള്ള ശ്ലേഷ്മചൎമ്മത്തിൽ സഞ്ചരിക്കുന്ന രക്തത്തിൽനിന്നു് ആവശ്യമായ പദാൎത്ഥങ്ങൾ ആകർഷിച്ചെടുത്തു് ഉണ്ണിയുടെ മേൽക്കുമേൽ വെള്ളയും ചൎമ്മങ്ങളും തൊണ്ടും നിക്ഷേപിയ്ക്കുകയാണു ചെയ്യുന്നതു്.

മുട്ട എന്ന പേർ കേൾക്കുന്ന മാത്രയിൽ നാം കോഴിമുട്ടയാണു് ഓൎക്കുന്നതു്. പിടക്കോഴിയാകുന്ന യന്ത്രത്തിൽനിന്നു നമുക്കു ലഭിയ്ക്കുന്ന ഉത്തമ ഭോജ്യവസ്തു എന്ന നിലയിൽ മാത്രമേ മിക്കപേരും ഇതിനെപ്പററി അറിയുന്നുള്ളു. ഇതിൽ കൂടുതലായി ഇതിനെപ്പററി എന്തോ ചിലതെല്ലാം അറിഞ്ഞിരിക്കേണ്ടതായുണ്ടു് എന്നു ധരിച്ചിട്ടുള്ളവർ എത്രയോ ചുരുക്കംപേർമാത്രമേ ഉണ്ടാവുകയുള്ളു.

## മുട്ടയുടെ സംഘടന.

അന്തർഭാഗത്തുള്ള അങ്കുരശിശു (Embryo) വിൻെറ വളർച്ചയ്ക്കു് ആവശ്യമായ സകല സാമഗ്രികളും ശേഖരിച്ചു വച്ചിട്ടുള്ള ഒരു ഗോളമാകുന്നു മുട്ട. ഇതിൻെറ അകത്തു നടുവിൽ മഞ്ഞ നിറത്തിൽ ഒരുണ്ട കാണാം. "ഉണ്ണി" എന്നു സാമാന്യഭാഷയിൽ പറയുന്ന ഈ പീതഗോളകം (Yolk) ഒരു നേരിയ ചൎമ്മംകൊണ്ടു സമാവൃതമായിരിയ്ക്കുന്നു. ഇതു പൊട്ടിയാൽ ഉണ്ണി

കലങ്ങി അങ്കുരശിശു മൃതിയടഞ്ഞുപോകും. ഈ ഉണ്ടയുടെ ഉപരിതലത്തിൽ വട്ടത്തിൽ കണ്ണുപോലെ ഒരു ഭാഗം കാണാം. ഇതു് അങ്കുരശിശുവിന്റെ സ്ഥാനത്തെ കുറിയ്ക്കുന്നു. മുട്ട എങ്ങനെ തിരിച്ചാലും ഈ കണ്ണു് മുകൾഭാഗത്തേക്കു വരത്തക്കവണ്ണം ഉണ്ണി തിരിയുന്നതാണു്; പീതഗോളകം ബന്ധിച്ചിട്ടുള്ളതു് അത്തരത്തിലത്രെ. ഇതിന്റെ നാലുപുറവും കൊഴുത്തു താളിപോലെ ഒരു പദാൎത്ഥം കാണാം. അൽബ്യുമിൻ (Albumin) എന്ന ഭക്ഷണപദാൎത്ഥവും ചില ഉപ്പുകളും അലിഞ്ഞുചേൎന്നിട്ടുള്ള ഈ ദ്രവത്തെ "വെള്ള"യെന്നു വിളിക്കുന്നു. ഉണ്ണിയെ അണ്ഡത്തിന്റെ രണ്ടറ്റങ്ങളുമായി ബന്ധിച്ചുകൊണ്ടും കയറുപോലെ പിരിഞ്ഞും വെള്ളകൊണ്ടുതന്നെ സംഘടിതങ്ങളായ രണ്ടു ചരടുകൾ ഉണ്ടു്. ഇവയാണു പീതഗോളകത്തെ അണ്ഡമദ്ധ്യത്തിൽ നിൎത്തുന്നതു്. വെള്ളയുടെ ബഹിൎഭാഗത്തു തമ്മിൽ ഒട്ടിപ്പിടിച്ച രണ്ടു നേരിയ ചൎമ്മങ്ങളുണ്ടു്; മുട്ടയുടെ വലിയ അറ്റത്തുമാത്രം ഈ രണ്ടു ചൎമ്മങ്ങളും വേൎതിരിഞ്ഞുനിൽക്കുന്നു. ഇവിടെ ഇവയുടെ മദ്ധ്യത്തിലുള്ള വായു മുട്ടയുടെ വായുമണ്ഡലമാകുന്നു. വായുമണ്ഡലത്തിലെ നീരാവിയുടെ ഏറ്റക്കുറച്ചിൽ അനുസരിച്ചു് അണ്ഡം വിരിയുവാൻ എളുപ്പമോ ക്ലേശമോ സംഭവിക്കുന്നു. എല്ലാറ്റിനും പുറമെ കക്ക (ഇത്തിൾ)കൊണ്ടു സംഘടിതവും കാഴ്ചയ്ക്കു വളരെ മിനുസവുമായ ഒരു തൊണ്ടു കാണാം. ഇതിൽ വാസ്തവത്തിൽ വളരെ സൂക്ഷ്മസുഷിരങ്ങളുണ്ടു്. മുട്ടയുടെ അകത്തുനിന്നു പുറത്തേയ്ക്കും പുറത്തുനിന്നു് അകത്തേയ്ക്കും നീരാവിയും വായുവും കടക്കുന്നതു് ഇവയിൽക്കൂടിയാകുന്നു. അങ്കുരശിശുവിന്റെ ശ്വാസോച്ഛ്വാസക്രിയ സാദ്ധ്യമാകുന്നതു് ഇത്തരത്തിലത്രെ.

## മുട്ട പരീക്ഷിക്കുന്ന സമ്പ്രദായങ്ങൾ.

(1) കുറച്ചു് ഉപ്പു കലക്കിയ വെള്ളം ഒരു പരന്ന പാത്രത്തിലൊഴിച്ചു് അതിൽ മുട്ട വയ്ക്കുക. വലിയ അറ്റം വളരെ പൊന്താതെ അണ്ഡം ജലത്തിൽ താണുകിടക്കുന്നുണ്ടെങ്കിൽ അതു പുതിയതാണു്. പഴകുന്തോറും വലിയ അറ്റം ഉയൎന്നുവന്നു

## 3. അണ്ഡോല്പാദകാവയവങ്ങൾ.




1. അണ്ഡകോശം
2. പൂർണ്ണപ്രായമായ ഉണ്ണി
4. അണ്ഡനാളം (വെള്ളയുണ്ടാകുന്ന സ്ഥലം)
5. അണ്ഡനാളം (തോണ്ടുണ്ടാകുന്ന സ്ഥലം)
6. ഗുദം
3. അണ്ഡനാളമുഖം

## 4. മുട്ട.



1. അങ്കുരസ്ഥാനം
2. ഉണ്ണി (പീതഗോളകം)
3. പീതഗോളകചർമ്മം
4. വെള്ള
5. ചരട്
6. അണ്ഡചർമ്മങ്ങൾ
7. വായുമണ്ഡലം
8. തോട്

## 5. ദീപപരീക്ഷണം.



1. പൊരുന്നമുട്ട—7 ദിവസത്തെ വളർച്ച കാണിക്കുന്നതു്
2. പൊരുന്നമുട്ട—15 ദിവസത്തെ വളർച്ച കാണിക്കുന്നതു്.
3. ചേകലില്ലാത്ത മുട്ട
4. കെട്ട മുട്ട

വരും. മുട്ടയ്ക്കു പഴക്കം കൂടുന്തോറും വായുമണ്ഡലം വർദ്ധിച്ചുവരുന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നതു്. കെട്ട മുട്ടയുടെ വായുമണ്ഡലം വളരെ വലുതാകുന്നതിനാൽ അതു വെള്ളത്തിൽ പൊന്തിക്കിടക്കും.

(2) ഇനി വിവരിയ്ക്കുവാൻ പോകുന്ന പരീക്ഷണം ഒരു ഇരുട്ടുമുറിയിലോ രാത്രിയിലോ ചെയ്യേണ്ടതാണ്. ചിത്രത്തിൽ കാണും പ്രകാരം ഒരു പെട്ടി ഉണ്ടാക്കിച്ച്, അകത്തു വെള്ള ച്ചായവും പുറത്തു—ടാറോ മറ്റോ—കറുത്ത ചായവും പൂശുക. പെട്ടിയുടെ മേൽത്തട്ടിൽ മുട്ടയുടെ ആകൃതിയിലും വലിപ്പത്തിലും ഒരു ദ്വാരം ഉണ്ടായിരിയ്ക്കണം. വാതിൽ തുറന്നു, പെട്ടിയുടെ അകത്തു മേൽപ്പോട്ടു കിരണങ്ങൾ പ്രസരിയ്ക്കുംവിധം ഒരു വിദ്യുദ്ദീപം സ്ഥാപിച്ചു, വാതിൽ അടച്ചു, മുകളിലെ ദ്വാരത്തോടു ചേർത്തു മുട്ട വച്ച് അതിൽക്കൂടെ നോക്കുക. അപ്പോൾ വായുമണ്ഡലം സുവ്യക്തമായി കാണാം.* പുതിയ മുട്ടയുടെ ഉണ്ണി തെളിഞ്ഞുകാണുകയില്ല. പഴകുന്തോറും അതു് അധികമധികം നിഴലിച്ചുകാണാറാകും. മുട്ടയുടെ ഉള്ളിൽ കട്ടപിടിച്ച രക്തമുണ്ടെങ്കിൽ അതും അങ്കുരശിശുവിൻെറ വളർച്ചയും ഈ പരീക്ഷണസമ്പ്രദായം കൊണ്ടു് അറിയാം.

## മുട്ടയുടെ സംരക്ഷണം.

മാങ്ങ ധാരാളമായി കിട്ടുമ്പോൾ അതുണക്കിയും ഉപ്പിലിട്ടും നാം സൂക്ഷിച്ചു വെയ്ക്കുംപോലെ മുട്ട സുലഭമായ കാലങ്ങളിൽ അവ "ഉപ്പിലിട്ടോ" മററുതരത്തിലോ സൂക്ഷിച്ചു വയ്ക്കുവാൻ സാധിക്കുന്നതാണ്. ഉള്ളിലുള്ള ജലാംശം ആവിയാകാതെ സൂക്ഷിക്കുന്നതിലാണ് ഇതിൻെറ വിജയരഹസ്യം സ്ഥിതിചെയ്യുന്നതു്. (കേടു വരാത്തവണ്ണം ചില ദ്രവ്യങ്ങളിലിടുന്നതിനാണ് "ഉപ്പിലിടുക" എന്ന ശബ്ദം ഇവിടെ പ്രയോഗിയ്ക്കുന്നതു്.)

---

* ഉദ്ദേശം അരയ്ക്കാൽ ഇഞ്ചുവരെ വായുമണ്ഡലത്തിനു ഘനമുള്ള മുട്ടകൾ പുതിയവയാണെന്നു കണക്കാക്കാം. അതിൽ കൂടുന്തോറും മുട്ടയുടെ പഴക്കവും കൂടുതൽ ആണെന്നു് ഊഹിക്കണം.

ഉപ്പുപാത്രത്തിലിടുക. (1) ഉപ്പുപാത്രത്തിൽപൂത്തിവച്ചാൽ മുട്ട കുറെക്കാലം കേടുവരാതിരിയ്ക്കും. എന്നാൽ മുട്ടയിലെ സലിലാംശം ഉപ്പു പുറത്തേയ്ക്കു് ആകൎഷിക്കുന്നതിനാൽ ഈ സമ്പ്രദായം വളരെ ആശാസ്യമല്ല.

ജലസ്ഫടികത്തിൽ ശേഖരിയ്ക്കുക. (2) ഒരു നാഴി ജലസ്ഫടികത്തിനു് ഒമ്പതു നാഴിവീതം തിളപ്പിച്ച ജലം ചേൎത്തലിക്കുക. ആ ദ്രവം ആറുമ്പോൾ പാകം പോലെ ഒരു മൺഭരണിയിലൊഴിച്ചു് അതിൽ മുട്ടകൾ അടക്കിവെയ്ക്കുക. വലിയ അററം മുകളിൽ ആയിരിക്കണം. മുട്ടകളുടെ മീതെ നാലോ അഞ്ചോ ഇഞ്ചു ദ്രവം നികന്നു നിൽക്കണം. പിന്നെ, ഭരണി ഭദ്രമായി അടച്ചു ചൂടുതട്ടാത്ത വല്ല സ്ഥലത്തും എടുത്തു വയ്ക്കുക. ദ്രവം വററുന്നുണ്ടെങ്കിൽ പിന്നെയും ഒഴിച്ചുകൊടുക്കണം. വെള്ളം ഒഴിച്ചാൽ പോരാ.

ജലസ്ഫടികം (Water glass) സോഡിയംസിലിക്കേററു് എന്നു ശാസ്ത്രഭാഷയിൽ പറയുന്ന ഒരുതരം ഉപ്പാണു്. ഇതു മുട്ടയുടെ സകല സുഷിരങ്ങളും അടയ്ക്കുന്നു.

ജലസ്ഫടികം കലക്കിയ വെള്ളത്തിൽ മുട്ട മുക്കി ഉണക്കിവച്ചാലും അതു വളരെ കാലം ഇരിയ്ക്കും. കാററുതട്ടി ഉണങ്ങുന്നതല്ലാതെ വെയിലു കൊള്ളിച്ചുണക്കരുതു്.

ചുണ്ണാമ്പുവെള്ളത്തിൽ ശേഖരിയ്ക്കുക. (3) 5 ഗാലൺ വെള്ളത്തിൽ 1½ റാത്തൽ ചുണ്ണാമ്പും ഒരു റാത്തൽ നല്ല ഉപ്പും ചേൎത്തിളക്കി യോജിപ്പിച്ചു കുറേക്കഴിഞ്ഞാൽ ഉണ്ടാകുന്ന തെളി ഊററിഎടുക്കുക. ഈ ദ്രവത്തിൽ മുൻവിവരിച്ചപോലെ മുട്ടകൾ ഉപ്പിലിടുക. തുച്ഛമായ ചിലവുകൊണ്ടു് ഇങ്ങനെ വളരെ മുട്ടകൾ സൂക്ഷിക്കാം. ഈ രണ്ടു പ്രകാരത്തിൽ ഉപ്പിലിടുന്നതായാലും മുട്ട വളരെക്കാലം കേടുകൂടാതെ ഇരിയ്ക്കും. എന്നാൽ ചുണ്ണാമ്പുവെള്ളത്തിൽ ഉപ്പിലിടുന്ന മുട്ടകളുടെ തോടിനു ഘനം കൂടുകയും മിനുസം കുറയുകയും ചെയ്യും.

സുഷിരങ്ങളടയ്ക്കുവാൻ മെഴുകോ മററൊ ഉപയോഗിക്കുക.

(4) വാസലേൻ, മെഴു, വെണ്ണ ഇവ പുരട്ടുന്നതുകൊണ്ടു കുറച്ചു് ആഴ്ചകൾക്കു് മുട്ട കേടുവരാതിരിക്കും.

ശീതഗൃഹം.

(5) തീരെ ചൂടു തട്ടാത്ത ഒരു പെട്ടിയിൽ (Cold storage) മുട്ടകൾ സൂക്ഷിക്കുന്നതു നന്നു്. എന്നാൽ ചുണ്ണാമ്പുവെള്ളമോ ജലസ്ഫടികമോ ഉപയോഗിച്ചു് ഉപ്പിലിടുന്നതിന്റെ ഗുണം ഇതിനില്ല.

ഉപ്പിലിടുന്നതിൽ മനസ്സിരുത്തുവാനുള്ള ചില സംഗതികൾ:—

(1) ഉപ്പിലിടുവാൻ എടുക്കുന്ന മുട്ടകൾ കഴിയുന്നതും പുത്തനായിരിയ്ക്കണം. അഴുക്കു പററിയതു് എടുക്കരുതു്.

(2) തീരെ ചൂടു ബാധിയ്ക്കാത്ത ഒരു സ്ഥലത്തല്ലാതെ മുട്ടപ്പാത്രം വയ്ക്കരുതു്.

(3) ചേകലില്ലാത്ത മുട്ടയാണു് ഉപ്പിലിടുവാൻ ഉത്തമം. അങ്കുരശിസ്സു വളൎന്നുതുടങ്ങിയ മുട്ടകൾ ഒരിക്കലും ഉപ്പിലിടരുതു്.

(4) ഒരു കെട്ട മുട്ട ആ പാത്രത്തിലുള്ള സകല മുട്ടകളേയും ദൂഷിപ്പിക്കും.

(5) മുട്ടകൾ ഗന്ധം ആകൎഷിച്ചെടുക്കും. അതിനാൽ ദുർഗ്ഗന്ധമുള്ള പാത്രങ്ങളിൽ ഉപ്പിലിടരുതു്.

അണ്ഡങ്ങൾക്കു വരാവുന്ന ചില കേടുകൾ

(1) തോൽമുട്ട.

കാരണം:— തീററയിൽ കക്കയും ഡി എന്ന ഓജസ്സരവും പോരാഞ്ഞിട്ടുണ്ടാകുന്നു.

ചികിത്സ:— തീററയിൽ കറച്ചു കക്കപ്പൊടിയും മീനെണ്ണയും ചേക്കുക. ബാലസൂര്യന്റെയും അസ്തമിക്കാറായ ആദിത്യന്റെയും കിരണങ്ങൾ കൊള്ളുവാൻ പിടയെ അഴിച്ചിടുക.

(2) കൊമ്പൻമുട്ട—ചതപ്പൻമുട്ട.

കാരണം:— പിട വല്ലാതെ തടിച്ചിട്ടു വരുന്നു.

ചികിത്സ:— പിടയുടെ തടി കുറയ്ക്കുകയാണ് ഇതിനുള്ള ചികിത്സ. ധാന്യങ്ങൾ മണ്ണിൽ വളരെ താഴ്ത്തി കുഴിച്ചിടുക. മിശ്രകം കുറച്ചു, പച്ചിലകൾ ധാരാളം കൊടുക്കുക. ഗ്ലാബറുപ്പു (Glauber's salt) കൊണ്ടു് ഇടയ്ക്കിടയ്ക്കു വയറിളക്കുക.

(3) മുട്ടയുടെ ഉള്ളിൽ രക്തക്കട്ട.

കാരണം:— ചുക്കു്, മുളകു്, തിപ്പലി, മീൻ തുടങ്ങിയ ചില പദാർത്ഥങ്ങൾ കോഴിയെക്കൊണ്ടു നിർബന്ധപൂർവ്വം മുട്ടയിടിയിക്കുന്നു. ഇങ്ങനെയുള്ള നിർബ്ബന്ധകദ്രവ്യങ്ങൾ അധികമായി കൊടുത്താൽ അണ്ഡനാളത്തിലും അണ്ഡകോശത്തിലും ചോര പൊടിയുവാൻ ഇടയുണ്ടു്. ഈ ചോര വെള്ളയിലോ ഉണ്ണിയിന്മേലോ കട്ടപിടിച്ചു കിടക്കുന്നു.

ചികിത്സ:— കാരണം ഇല്ലാതാക്കുക. ആയസരസം(Tincture of Iron) കുടിക്കുന്ന വെള്ളത്തിൽ കൊടുക്കുക.

(4) പുത്തൻമുട്ടയ്ക്കു ചുവ.

കാരണം:— ചുവയുള്ള മത്സ്യാദികൾ തിന്നിട്ടുണ്ടാകുന്നു.

ചികിത്സ:— കാരണം ഇല്ലാതാക്കുക.

കേരളസാഹിത്യ അക്കാദമി

(5) വിളറിയ മഞ്ഞ (പീതഗോളകം)

കാരണം:— തീററയിൽ പച്ചിലകൾ പോരാഞ്ഞിട്ടുണ്ടാകുന്നു.

ചികിത്സ:— മഞ്ഞനിറമുള്ള ധാന്യങ്ങളും പച്ചിലകളും തിന്മാൻ കൊടുക്കുക.

## അസാധാരണ മുട്ടകൾ.

(1) ഇരട്ടമുട്ട. (2) ഇരട്ട ഉണ്ണിയുള്ള മുട്ട. (3) ഉണ്ണിയില്ലാത്ത മുട്ട. (4) കുത്തു അററത്തു വായുമണ്ഡലം ഉള്ള മുട്ട.

ആദ്യത്തെ രണ്ടു തരത്തിൽനിന്നു രണ്ടു കുഞ്ഞുങ്ങളെ വീതം കിട്ടും. രണ്ടു പീതഗോളകങ്ങൾ അണ്ഡനാളത്തിൽ ഒരുമിച്ചു പ്രവേശിക്കുന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നതു്.

കോഴിയുടെ ഗുദത്തിൽക്കൂടി വല്ല മണൽതരിയോ ധാന്യമോ അണ്ഡനാളത്തിൽ പ്രവേശിച്ചാൽ അതിൻെറ നാലു പുറവും വെള്ളയും ചർമ്മങ്ങളും തോടും നിക്ഷിപ്തമാകുന്നു. ഉണ്ണിയില്ലാത്ത മുട്ട ഉണ്ടാകുന്നതു് ഇത്തരത്തിൽ ആകുന്നു.

## ചേകലില്ലാത്ത മുട്ട.

പൂവൻെറ സമ്പക്കം ഇല്ലാതെ ഇടുന്ന മുട്ടയ്ക്കാണു ചേകലില്ലാത്ത മുട്ട എന്നു പറയുന്നതു്. ഇതു വിരിഞ്ഞു കുഞ്ഞാവുകയില്ല. പൂവനില്ലെങ്കിൽ പിട ഇടുന്ന മുട്ടയുടെ സംഖ്യ കുറയുമെന്നു പലരും ധരിച്ചിട്ടുണ്ടു്. അതു ശരിയല്ല.

## ചേകലില്ലാത്ത മുട്ട കൊണ്ടുള്ള മിച്ചങ്ങൾ

(1) തിന്നുവാൻ ചേകലില്ലാത്ത മുട്ട ഉപയോഗിക്കുവിൻ. എന്നാൽ ഹിംസയുണ്ടെന്നുള്ള വിചാരത്തിന്ന് അവകാശമേ ഇല്ല.

(2) അതു് ഉപ്പിലിടുവാൻ അധികം നന്നു്.

(3) ചേകലുള്ള മുട്ടകളെക്കാൾ വളരെ അധികം കാലം ഇതു കേടുവരാതിരിക്കും. ചേകലില്ലാത്ത പന്ത്രണ്ടു കോഴിമുട്ടകളിന്മേൽ ഒരു പൊരുന്നൽപ്പിട 23 നാൾ ഇരുന്നതിന്നു ശേഷം എടുത്തു് ഉടച്ചുനോക്കിയതിൽ ജലാംശത്തിന്നു കുറെ കുറവു വന്നിട്ടുള്ളതല്ലാതെ മറ്റു യാതൊരു വ്യത്യാസവും വരാതെ കണ്ടിട്ടുണ്ടു്. ചേകലുള്ള മുട്ടകൾക്കു ചെറുചൂടു തട്ടിയാൽ കുഞ്ഞു വളരുവാൻ ആരംഭിക്കുന്നു. പിന്നെ അതു തണുത്താൽ കെട്ടു ചീഞ്ഞുപോകും. ഇങ്ങനെ ഈ നാട്ടിൽനിന്നു കയറ്റിപ്പോകുന്ന മുട്ടയിൽ ഏറിയ ഒരു ഭാഗം ആൎക്കുമില്ലാതെ നശിക്കുന്നുണ്ടു്.

(4) പൊരുന്നുവാനുള്ള മുട്ടകൾ കിട്ടിക്കഴിഞ്ഞാൽ പിന്നെ പൂവനെ വെറുതെ തീറ്റുന്നതുകൊണ്ടു ചിലവു കൂടുമെന്നു ഒരു മിച്ചമേ ഉള്ളു.

# പൊരുന്നൽ.

## വിരിയുവാനുള്ള കാലം.

| പക്ഷിയുടെ പേര് | മുട്ട വിരിയുവാൻ വേണ്ട കാലം |
|---|---|
| 1. കോഴി | ഉദ്ദേശം 21 ദിവസം |
| 2. മാടപ്രാവ് | „ 21 ദിവസം |
| 3. ഗിനിക്കോഴി | „ 25—26 ദിവസം |
| 4. താറാവ് | „ 28 ദിവസം |
| 5. ക്ലക്ക് | „ „ |
| 6. മയിൽ | „ „ |
| 7 പാത്ത | „ 30 ദിവസം |
| 8. അരയന്നം | „ 42 ദിവസം |
| 9. ഒട്ടകപ്പക്ഷി | „ „ |

കേരള സാഹിത്യ അക്കാദമി

### പൊരുന്നമുട്ട (ചേകലുള്ള മുട്ട).

പൊരുന്നമുട്ട

പൂവന്റെ സമ്പർക്കം ഉള്ള പിട ഇടുന്ന മുട്ടകൾ പൊരുന്നാൻ വച്ചാൽ വിരിഞ്ഞു് കുഞ്ഞു പുറത്തുവരുന്നു. സാമാന്യമായി ഒരു പൂവനെ പിടകളുടെകൂടെ വിട്ടാൽ എല്ലാ മുട്ടകൾക്കും ചേകലുണ്ടാകണമെങ്കിൽ ഒരാഴ്ച മുതൽ ഒരു പക്ഷം വരെ വേണ്ടിവരും. ഒരിക്കൽ ചേകലിട്ട

ന്നതിന്റെ ഫലം എട്ടു മുട്ടകൾക്കു കിട്ടുമെന്നാണു കണക്കാക്കിയിട്ടുള്ളതു്.

പൊരുന്നമുട്ട സൂക്ഷിക്കുന്നതിൽ വളരെ മനസ്സിരുത്തുവാനുണ്ടു്.

**മുട്ടയുടെ ശത്രുക്കൾ ഉണക്ക്—ചൂട്**

(1) മുട്ടയുടെ പരമവിരോധികൾ ചൂടും ഉണക്കും ആകുന്നു. 40 ഡിഗ്രി ഫാ. (ഫാറെൻഹൈററ്) മുതൽ 70 ഡിഗ്രി ഫാ. വരെ ചൂടും ധാരാളം നീരാവിയുമുള്ള ഒരു പ്രദേശത്തായിരിക്കണം പൊരുന്നമുട്ടകൾ ശേഖരിക്കുന്നതു്. ചൂടു് അധികമായാൽ അങ്കുരശിശു വളരുവാൻ ആരംഭിക്കുന്നു. പിന്നെ അതു തണുത്താൽ അകത്തുള്ള ജീവൻ അസ്തമിച്ചു മുട്ട കെട്ടുപോകും. നമ്മുടെ പ്രദേശങ്ങളിൽ ഇങ്ങനെ വളരെ മുട്ടകൾ നഷ്ടപ്പെട്ടു പോകാൻ ഇടയുണ്ടു്. നീരാവി കുറഞ്ഞ സ്ഥലത്തു ശേഖരിച്ചാൽ മുട്ടയുടെ വായുമണ്ഡലം വലുതാകുമെന്നു മാത്രമല്ല ചർമ്മങ്ങൾക്കു കട്ടി കൂടുകയും ചെയ്യും. അങ്ങനെ വന്നാൽ മുട്ട വിരിയുവാൻ അസാമാന്യക്ലേശമുണ്ടാകും.

ഈ ദോഷങ്ങൾ വരാതിരിപ്പാൻ ചില മുൻകരുതലുകൾ ആവശ്യമാണു്. മുട്ട വയ്ക്കുന്ന പാത്രം വീരെ ചൂടേല്ക്കാത്ത ഒരു പ്രദേശത്തു സ്ഥാപിക്കുക. അന്നന്നരിഞ്ഞ ഇളംപുല്ലു് മുട്ടകളിന്മേൽ വിതറുക. പഴയ പുല്ലു ദിവസവും നീക്കം ചെയ്യണം. മുട്ട ശേഖരിക്കുന്ന സ്ഥലത്തെ ശീതോഷ്ണാവസ്ഥ കഴിയുന്നതും സമമാക്കണം.

**പഴക്കം കുറഞ്ഞ മുട്ടകൾ വിരിയിക്കുവാൻ എളുപ്പം**

(2) മുട്ട പഴകുന്തോറും വിരിയുവാൻ പ്രയാസം നേരിടുന്നതാണു്. എന്നാൽ ഇട്ടിട്ടു് ഇരുപത്തിനാലു മണിക്കൂറെങ്കിലും കഴിയാത്തമുട്ടകൾ വിരിയിക്കുവാൻ ഉപയോഗിക്കരുതു്. പൊരുന്നൽക്കോഴിക്കു് ഏഴു ദിവസവും പൊരുന്നൽയന്ത്രത്തിനു മൂന്നു ദിവസവും പഴക്കമുള്ള മുട്ടകൾ എടുക്കാമെന്നതു് ഒരു സാമാന്യനിയമമായി സ്വീകരിക്കാം. പതിനാലു ദിവസം പഴകിയ മുട്ടകൾ വിരിഞ്ഞു് ആരോഗ്യമുള്ള കുഞ്ഞുങ്ങൾ ഉണ്ടായിട്ടുള്ളതായി എനിക്കു

റിയാം. ഇംഗ്ലണ്ടിൽനിന്നും കപ്പലിൽ കൊണ്ടുവന്ന പന്ത്രണ്ടു മുട്ടകളിൽ നാലെണ്ണം വിരിഞ്ഞതായി മസിസ് ഫാക്സ് പറയുന്നു. എങ്കിലും പഴക്കം കുറഞ്ഞിരിക്കുന്നതുതന്നെ നല്ലതു്.

മുട്ടകൾ എങ്ങനെ പിടിക്കണം

(3) വിരിയിക്കുവാനുള്ള മുട്ടകളുടെ കൂൎത്ത അററം മേല്പോട്ടാക്കി പിടിക്കരുതു്. വായു മേല്പോട്ടു കേറുവാൻ ശ്രമിക്കുമല്ലൊ. വായുമണ്ഡലത്തിലെ വായുവിന്റെ ഉൽഗതിക്കുള്ള ശ്രമത്തിൽ അണ്ഡചൎമ്മം ഭേദിച്ചുപോയാൽ പിന്നെ ആ മുട്ട വിരിയുന്നതല്ല. തവിടോ ഉമിയോ പരത്തിയ ഒരു പാത്രത്തിൽ അണ്ഡങ്ങൾ കിടത്തിവെയ്ക്കുന്നതാണുത്തമം.

മുട്ട ദിവസവും തിരിച്ചുവെയ്ക്കണം

(4) ദിവസേന മുട്ടകൾ തിരിച്ചുവെയ്ക്കണം; ഒരു ഭാഗത്തു പെൻസിൽകൊണ്ടു് എന്തെങ്കിലും ഒരു അടയാളമിടുക. ആ ഭാഗം ഇന്നു മുകളിലാണെങ്കിൽ നാളെ താഴെ വരുമാറു് മുട്ട തിരിക്കണം. പീതഗോളകത്തിൽ ധാരാളം സ്നേഹാംശം (മെഴുക്കു്) ഉണ്ടു്. മെഴുക്കു വെള്ളത്തിൽ പൊന്തി വരുമല്ലൊ. അതുകൊണ്ടു മുട്ട തിരിച്ചുവച്ചില്ലെങ്കിൽ ഉണ്ണി മേല്പോട്ടു പൊന്തിവന്നു് ചൎമ്മങ്ങളിന്മേൽ ഒട്ടിപ്പിടിക്കുവാൻ സംഗതിയുണ്ടു്. അങ്ങനെ സംഭവിച്ചാൽ പൊരുന്നുന്ന സമയത്തു് അങ്കുരശിശുവിനു ചൂടു മതിയാകാതെ വരികയും തന്മൂലം വളൎച്ച പൂൎത്തിയാകാതിരിക്കുകയും ചെയ്യും.

കുലുക്കം തട്ടരുതു്

(5) യാതൊരു തരത്തിലും കുലുക്കം തട്ടാതെ മുട്ടകൾ സൂക്ഷിക്കണം. അവയുടെ സംഘടന അത്രമേൽ ലോലതരമാകുന്നു.

ഇടത്തരം മുട്ടകൾ എടുക്കുക

(6) ഏതെങ്കിലും ഒരു പിടയുടെ അണ്ഡങ്ങൾ എടുക്കുമ്പോൾ ഇടത്തരം മാത്രം വിരിയിക്കുവാൻ എടുക്കുക. വളരെ വലുതും വളരെ ചെറുതും സ്വീകരിക്കരുതു്.

(7) വികൃതാകൃതിയായ അണ്ഡങ്ങൾ; തൊണ്ടിന്നു് അവിടവിടെ ഘനം ക്രുടുന്നവ; തൊണ്ടു ലോലമായവ; ഇവയെല്ലാം ത്യജിക്കണം. അദ്യത്തെ രണ്ടു തരവും പൊരുന്നാൻ വച്ചാൽ എല്ലാ ഭാഗത്തും ചൂടു് ഒരുപോലെ ഏല്ക്കുകയില്ല. ഒടുവിലത്തെ തരം വേഗം ഉടഞ്ഞുപോകും.

വർജ്ജ്യങ്ങളായ മുട്ടകൾ

(8) വൃത്തികേടായ മുട്ടകൾ പൊരുന്നാലിനു കൊള്ളില്ല. മലിനമായ മുട്ടയിലെ അങ്കുരശിശു മിക്കവാറും മരിച്ചിരിക്കും. അതിന്റെ സമ്പർക്കംകൊണ്ടു് അടുത്തുള്ള മുട്ടകളും കെട്ടുപോകും.

മലിനാണ്ഡത്തിൽ അങ്കുരശിശു മരിഞ്ഞിരിക്കും.

(9) ദൂരദേശങ്ങളിൽനിന്നു വരുന്ന മുട്ടകൾക്കു് ഒരു ദിവസത്തെ വിശ്രമം വേണം. കെട്ടെല്ലാം അഴിച്ചുകളഞ്ഞു് തണുപ്പും നീരാവിയും ഉള്ള ഒരു സ്ഥലത്തു് അവ കിടത്തി വയ്ക്കുക.

ദൂരയാത്രയ്ക്കുശേഷം മുട്ടയ്ക്കു വിശ്രമം വേണം.

## വിരിയിക്കുവാൻ നല്ലതായ കാലം.

താറാവിന്റെയും പാത്തയുടേയും മുട്ട വർഷത്തിൽ വിരിയിക്കുക

നമ്മുടെ പ്രദേശങ്ങളിൽ താറാവുമുട്ടയും പാത്തമുട്ടയും വിരിയിക്കുവാൻ നല്ലകാലം മിഥുനം കർക്കടകം മാസങ്ങളാകുന്നു. അപ്പോൾ ധാരാളം മഴയുള്ളതുകൊണ്ടു് അന്തരീക്ഷത്തിൽ ജലബാഷ്പം അനല്പമായുണ്ടായിരിക്കും.

കോഴി, ഗിനിക്കോഴി, ക്ലക്കു് ഇവയുടെ മുട്ടകൾ വിരിയിക്കുവാൻ നല്ലതു് ചിങ്ങം, മുതൽ കുംഭം വരെയുള്ള മാസങ്ങളിലാകുന്നു. അപ്പോൾ വലിയ ചൂടും തണുപ്പുമില്ല. കുഞ്ഞുങ്ങൾക്കു ചിക്കിമാന്തിത്തിന്നുവാൻ കൃമികീടാദികളും കിട്ടും. വേനൽക്കാലത്തു മുട്ട വിരിയിക്കുന്നതാണെങ്കിൽ ഒമ്പതാം ദിവസവും പത്തൊമ്പതാംദിവസവും ചെറുവെക്കയുള്ള വെള്ളത്തിൽ മുക്കി കോഴിയുടെ അടിയിൽ വച്ചുകൊടുക്കണം. കുഞ്ഞുങ്ങൾക്കു നല്ല തണലും കുടിക്കുവാൻ ശീതജലവും കൊടുക്കുകയും വേണം.

മററു വീട്ടുപക്ഷികളുടെ മുട്ട വലിയ ചൂടും തണുപ്പും ഇല്ലാത്തപ്പോൾ വിരിയിക്കുക

മഴക്കാലത്തു വിരിഞ്ഞുവരുന്ന കുഞ്ഞുങ്ങൾക്ക് ഓടിനടക്കുവാൻ മഴച്ചാററിൽ ഏല്ക്കാത്ത ഒരു സ്ഥലവും തീററയിൽ രണ്ടു ശതമാനം മീനെണ്ണയും ആവശ്യമാകുന്നു. മഞ്ഞുകാലത്തും തീനിൽ സ്വല്പം മീനെണ്ണ ചേക്കുന്നതു നന്നായിരിക്കും.

## ശരിയായി വിരിയാതിരിക്കുവാനുള്ള കാരണങ്ങൾ.

(1) അങ്കുരശിശുവിന് ഓജസ്സില്ലാത്ത മുട്ടകൾ ശരിയായി വിരിയുന്നതല്ല. ഓജസ്സു കുറവാകാൻ പല കാരണങ്ങൾ ഉണ്ടു്.

ഓജസ്സിന്റെ കുറവ്

1. തന്തതള്ളമാക്കു പ്രായം തികയായ്ക. സാമാന്യമായിപ്പറഞ്ഞാൽ മാംസവൎഗ്ഗത്തിലെയും സാമാന്യവൎഗ്ഗത്തിലെയും പിടകൾക്ക് ഒരു വയസ്സെങ്കിലും പ്രായമായിരിക്കണം. അണ്ഡവൎഗ്ഗത്തിൽപ്പെട്ട കോഴികൾക്ക് ഇതു് അത്ര നിർബന്ധമല്ല. 2 വളരെക്കാലമായി അടുപ്പിച്ചു മുട്ടയിട്ടുകൊണ്ടിരിക്കുന്ന പിടകളുടെ സന്താനങ്ങൾക്ക് ഓജസ്സു മതിയാകുന്നതല്ല.

പഴക്കം, സൂക്ഷ്മക്കുറവ്, മാലിന്യം

(2) പഴക്കംകൊണ്ടും, ശരിയായി സൂക്ഷിക്കാത്തതിനാലും, വേറെ മുട്ട ഉടഞ്ഞിട്ടോ പൊരുന്നൽപ്പിട മലം വിസൎജ്ജിച്ചിട്ടൊ മററുവിധത്തിലൊ അഴുക്കു പുരളുന്നതുകൊണ്ടും മുട്ടകൾ വിരിയാതിരിക്കും.

കൂടിന്റെ ഏററക്കുറച്ചിൽ—ജലബാഷ്പഭാവം

(3) അനങ്ങാതെ അടയിരിക്കുന്ന പിടകൾ മുട്ടകൾ തണുക്കുവാൻ ഒട്ടുംതന്നെ അനുവദിക്കുന്നില്ല. ചില പിടകൾ ശരിയായിരിക്കാത്ത കാരണം അണ്ഡങ്ങൾ അധികം തണുത്തുപോകുന്നു. പൊരുന്നൽയന്ത്രത്തിലും ചൂടു കുറവോ കൂടുതലോ ആകാം. അന്തരീക്ഷത്തിൽ ജലബാഷ്പം പോരാതെ വരാം. ഇങ്ങനെ പല കാരണങ്ങൾകൊണ്ടു മുട്ടകൾ ശരിയായി വിരിയാതിരിക്കുന്നു.

## പൊരുന്നൽക്കോഴിയും പൊരുന്നൽയന്ത്രവും.

മാതൃവാസന.

മാതാവാകുന്നതിനു പിടക്കോഴിക്കു പ്രകൃത്യാ ഉള്ള ഒരു വാസനയാകുന്നു "പൊരുന്നൽ" എന്നു പറയുന്നതു്. പത്തോ ഇരുപതോ മുട്ട ഇട്ടുകഴിഞ്ഞാൽ അതിന്റെ ശരീരോഷ്മാവു കൂടുന്നു; ഭക്ഷണത്തിൽ ശ്രദ്ധയും രുചിയും കുറയുന്നു. ഇരുട്ടടഞ്ഞ ഒരു സ്ഥലത്തു് അനങ്ങാ

തെ കിടക്കുന്നതിന്ന് അതിഷ്ടപ്പെടുന്നു. ഏതെങ്കിലും മുട്ട കണ്ടാൽ—സ്വന്തം ആകണമെന്നില്ല—അതു മൂടിയിരിക്കുന്നതിൽ അത്യന്തം ഔത്സുക്യം പ്രദൎശിപ്പിക്കുന്നു. അങ്ങനെ ഇരിക്കുമ്പോൾ അടുത്തുവരുന്ന അപരിചിതന്മാരെ കൊത്തി അകററുവാൻ ഉത്സാഹിക്കുന്നു. സാധാരണ പിടക്കോഴികളെല്ലാം ഇങ്ങനെ പൊരുന്നുമെങ്കിലും വളരെക്കാലമായുള്ള തിരഞ്ഞെടുപ്പിന്റെ ഫലമായി ശരിപ്പെട്ടിട്ടുള്ള ചില ഇനങ്ങൾക്കു ഈ ഒരു വാസനയുടെ ഛായപോലും ഇല്ലാതായിത്തീൎന്നിട്ടുണ്ടു്. അവയുടെ മുട്ടകൾ വിരിയിക്കുവാൻ വളൎത്തമ്മയോ യന്ത്രമോ വേണം.

പൊരുന്നൽ യന്ത്രത്തിന്റെ വിശേഷഗുണം.

ഒരു നല്ല പൊരുന്നൽയന്ത്രം ഒരു നല്ല പൊരുന്നൽപ്പിടയെപ്പോലെ തന്നെ മുട്ട വിരിയിക്കുവാൻ ഉപകരിക്കുന്നു. യന്ത്രത്തിൽ ഒരേ സമയത്തു വളരെ മുട്ടകൾ വിരിയിച്ചെടുക്കാമെന്നു മാത്രമല്ല, ആ കുഞ്ഞുങ്ങൾക്കു പേൻ ചെള്ളു തുടങ്ങിയവയുടെ ഉപദ്രവവും ഉണ്ടായിരിക്കുകയില്ല. എന്നാൽ ഒരു യന്ത്രം സമ്പാദിപ്പാൻ ആദ്യമായി ചിലവാക്കേണ്ട മൂലധനവും അതു നടത്തുവാനുള്ള വൈദഗ്ദ്ധ്യവും അസുലഭമായ നമ്മുടെ നാട്ടിൽ തല്ക്കാലത്തേക്കു പൊരുന്നൽക്കോഴിയെത്തന്നെ ആശ്രയിക്കുന്നതായിരിക്കും ഉചിതം.

## മുട്ട വിരിയിക്കുവാൻ ആവശ്യമായ ചില സംഗതികൾ.

1. ആരോഗ്യമുള്ള ഒരു നല്ല പൊരുന്നൽപ്പിട.
2. സുഖമായി അടയിരിക്കത്തക്ക ഒരു പാത്രം.
3. വളരെ വെളിച്ചമില്ലാത്ത ഒരു വിജനസ്ഥലം.
4. നിൎമ്മലമായ പരിസരം.
5. അന്തരീക്ഷത്തിൽ ധാരാളമായി ജലബാഷ്പം.

(1) ആദ്യമായി ആരോഗ്യമുള്ള ഒരു പൊരുന്നൽപ്പിടയെ തിരഞ്ഞെടുക്കുക. കാലിന്മേൽ മുരിങ്ങയുള്ളവയെ ഉപേക്ഷിക്കുന്നതായിരിക്കും ഉത്തമം. അതിനു തരമില്ലെങ്കിൽ ചൂടുവെള്ളംകൊണ്ടു മുരിങ്ങ മാർദ്ദവപ്പെടുത്തി അടർത്തിക്കളഞ്ഞു്, മണ്ണെണ്ണയിൽ മൂന്നിരട്ടി പുന്നയ്ക്കയെണ്ണയോ മരവട്ടിയെണ്ണയോ ചേർത്തു കാലിന്മേൽ പുരട്ടി കുറേക്കഴിഞ്ഞാൽ സോപ്പുവെള്ളം കൊണ്ടു കഴുകിക്കളയുക. ഇങ്ങനെ രണ്ടുംമൂന്നും ദിവസം ഇടവിട്ടു് രണ്ടുമൂന്നു വട്ടം ചെയ്യണം. അല്ലെങ്കിൽ മണ്ണെണ്ണ നിറച്ച ഒരു പാത്രത്തിൽ കോഴിയുടെ കാലു മാത്രം പതിനഞ്ചു മിനിട്ടുനേരം മുക്കിപ്പിടിച്ചു കഴുകിക്കളയുക. മുട്ടകളിന്മേൽ മണ്ണെണ്ണയും മെഴുക്കും പററാതിരിപ്പാൻ കഴിയുന്ന കാര്യത്തിൽ വളരെ മനസ്സിരുത്തണം. സാധാരണ നാടൻപിടകൾക്ക പേനില്ലാതിരിക്കയില്ല. ഗന്ധകപ്പൊടിയോ പുകലപ്പൊടിയോ അല്പം പൊടിച്ചാരം ചേർത്തു കോഴിയുടെ പപ്പുകളുടേയും തുവലുകളുടേയും ഇടയിൽ ഇടുകയും ഈ പൊടിതന്നെ പൊരുന്നാൻ വയ്ക്കുന്ന പാത്രത്തിൽ വിതറുകയും ചെയ്താൽ ഈ ഉപദ്രവത്തിനു് ഒരു ഉപശാന്തി കിട്ടും. പേനും ചെള്ളും അതിവേഗം സംക്രമിക്കുന്നു. ഇവ ബാധിച്ച കുഞ്ഞുങ്ങൾ ശരിയായി വളരുകയില്ല. ആരോഗ്യശക്തിക്ഷയം കൊണ്ടു് അവയ്ക്കു മററുപല രോഗങ്ങളും പിടിപെടുവാൻ ഇടയുണ്ടു്.

പൊരുന്നൽപ്പിട—ആരോഗ്യം—മുരിങ്ങക്കാൽ

പേൻ

നല്ലപോലെ പൊരുന്നലുള്ള ഒരു പിടയെ മാത്രമെ സ്വീകരിക്കാവൂ. ശരിയായി ഇരിക്കാത്ത പിടകൾകാരണം വളരെ മുട്ടകൾ വിരിയാതെ പോകുന്നുണ്ടു്. ഒരു പാത്രത്തിൽ കുറെ ഉമിയിട്ടു് അതിൽ ചേകലില്ലാത്ത ഒന്നുരണ്ടു മുട്ടയോ വെള്ളയ്ക്കയോ വച്ചു്, കോഴിയെ അതിന്മേൽ പിടിച്ചിരുത്തുക. രണ്ടോ മൂന്നോ ദിവസം ശരിയായിരിപ്പുണ്ടെങ്കിൽ പിന്നെ നല്ല മുട്ടകൾ പൊരുന്നാൻ വച്ചുകൊടുക്കാം.

പിട നല്ലപോലെ പൊരുന്നലുള്ളതാകണം.

പൊരുന്നൽപിടയുടെ ശുശ്രൂഷ.

പൊരുന്നൽപ്പിടയ്ക്കു ദിവസേന ഒരു നേരം തീനും വെള്ളവും കൊടുക്കണം. പഴഞ്ചോർ കൊടുത്താൽ പനി (ശരീരോഷ്മാവു്) കൂടുമെന്നു നാട്ടുകാർ പറയുന്നതിൽ കുറെ വാസ്തവമുണ്ടു്. പക്ഷെ അടപ്പിച്ചു പഴഞ്ചോർ മാത്രം കൊടുത്താൽ കോഴി വല്ലാതെ ക്ഷീണിച്ചുപോകും. ആദ്യത്തെ രണ്ടുമൂന്നു ദിവസം അടപ്പിച്ചും പിന്നെ ഇടയ്ക്കിടയ്ക്കും പഴഞ്ചോർ കൊടുക്കുന്നതാണുത്തമം. മററു ദിവസങ്ങളിൽ നെല്ലോ അരിയോ സ്വല്പം പിണ്ണാക്കും തവിടും ചേർത്തു കൊടുക്കുക.

ദിവസേന അരമണിക്കൂർ മുട്ടകൾ തണുക്കണം.

സാധാരണമായി പൊരുന്നൽപ്പിടകൾ ദിവസത്തിൽ ഒരു പ്രാവശ്യം മുട്ടകൾ ഉപേക്ഷിച്ചു് എഴുന്നേററുപോയി മലവിസർജ്ജനം, തീൻ കുടി ഇവയെല്ലാം കഴിഞ്ഞതിനു ശേഷം തനിയേ തിരിച്ചുവന്നു് അടയിരുന്നുകൊള്ളും. ഇങ്ങനെ ദിവസേന ഇരുപതോ മുപ്പതോ മിനിട്ടുനേരം മുട്ടകൾ തണുക്കേണ്ടതാണു്. ഏതെങ്കിലും ഒരു പിട അനങ്ങാതിരിക്കുന്നുവെങ്കിൽ അതിനെ പിടിച്ചു മാററി അര മണിക്കൂർ കഴിഞ്ഞതിൽപ്പിന്നെ മാത്രം രണ്ടാമതും ഇരിക്കുവാൻ അനുവദിക്കണം. എന്നാൽ ആദ്യത്തേയും ഒടുവിലത്തേയും രണ്ടു ദിവസത്തേയ്ക്കു് ഇങ്ങനെ ചെയ്യേണ്ടതില്ല. വിരിയേണ്ട അവധിക്കു രണ്ടുനാൾ മുമ്പുമുതൽ കോഴി ഇരിക്കുന്ന സ്ഥലത്തുതന്നെ തീററയും വെള്ളവും കൊണ്ടുചെന്നു കൊടുക്കേണ്ടതാണു്.

മുട്ടകൾ വല്ലാതെ തണുക്കരുതു്.

കുറച്ചുനാൾ അടയിരുന്നതിനു ശേഷം ചില പിടകൾ എഴുന്നേററു നടക്കുവാൻ തുടങ്ങും. അത്തരക്കാരെ നിർബ്ബന്ധിച്ചിരുത്തുവാൻ ശ്രമിച്ചിട്ടു വലിയ ഫലമൊന്നുമില്ല. നല്ലവണ്ണം പൊരുന്നലുള്ള മറെറാരു പിടയെ ഉടനേ സമ്പാദിക്കുകയാണു വേണ്ടതു്. അതിനിടയിൽ മുട്ടകൾ തണുക്കാതിരിക്കാൻ ചൂടുള്ള വയ്ക്കോലിൽ പൊതിഞ്ഞു ചെറുചൂടേല്ക്കത്തക്കവിധം അടുപ്പിന്നരികെ വയ്ക്കുക. ഇത്തരത്തിൽ രണ്ടു ദിവസം സൂക്ഷിച്ചിട്ടുള്ള മുട്ടകൾ വിരിഞ്ഞിട്ടുണ്ടത്രേ.

(2) പരന്ന ചീനച്ചട്ടി, ഉരുളി, ചട്ടി, കൊട്ട ഇവയിലേതെങ്കിലുമൊന്നിൽ പൊരുന്നാൻ വയ്ക്കാം. അല്ലെങ്കിൽ, പതിനാറു് ഇഞ്ചു സമചതുരത്തിൽ പതിനാറു് ഇഞ്ചു പൊക്കത്തിൽ ഒരു പെട്ടി ഉപയോഗിക്കാം.

പാത്രങ്ങൾ

പാത്രം ഏതായാലും അതിൽ ഒരു നാലു് ഇഞ്ചു ഘനത്തിൽ ഉമിയോ വയ്ക്കോലോ നിറച്ചു മദ്ധ്യം ഒരു തളികയുടെ തലം പോലെ സ്വല്പം ഒന്നു കുഴിച്ചു് അവിടെ പൊരുന്ന മുട്ടകൾ അടക്കിവച്ചു പിടയെ മീതെ ഇരുത്തുക. രണ്ടു ദിവസത്തേയ്ക്കു് ഒരു വാരിക്കൊട്ടകൊണ്ടു് അടച്ചിടുന്നതു നന്നായിരിക്കും. അധികം പിടകളെ അടുത്തടുത്തു് ഒരുമിച്ചു പൊരുന്നാനിരുത്തുന്നുണ്ടെങ്കിൽ, തമ്മിൽ കൊത്തു കൂടാതിരിപ്പാൻ വിരിയുംവരെ ഇങ്ങനെ ചെയ്യണം. കൊട്ടയിലോ ചട്ടിയിലോ ആണു മുട്ടകൾ വയ്ക്കുന്നതെങ്കിൽ പാത്രം മറിയാതെ നാലു പുറവും തടവു വയ്ക്കണം. പൊരുന്നാൻ വയ്ക്കുന്നതു പെട്ടിയിലാണെങ്കിൽ മീതെ ഒരു കമ്പിവലയടപ്പുണ്ടായാൽ പിന്നെ വാരിക്കൊട്ട വേണ്ട. നമ്മുടെ നാട്ടുകാർ മുട്ടകൾക്കു് ഇടികുടുക്കാ തട്ടാതിരിക്കുവാൻ പാത്രത്തിൽ ഇരിമ്പുകഷണം ക്ഷാമമില്ലാതെ ഇടുന്ന ഒരു സമ്പ്രദായമുണ്ടു്. ഇതുകൊണ്ടു പിടയുടെ ശരീരോഷ്മാവു് അധികം ചിലവാകുമെന്നൊരു ദോഷമല്ലാതെ ഉദ്ദേശിക്കുന്നതരത്തിൽ ഒരു ഗുണവും ഇല്ല.

ഇരിമ്പുകഷണങ്ങൾ ഇടുന്ന സമ്പ്രദായം നന്നല്ല

(3) പിട അടയിരിക്കുന്ന പ്രദേശത്തു വല്ലാതെ വെളിച്ചമുണ്ടാകരുതു്. മങ്ങിയ വെളിച്ചമുള്ള വല്ല മൂലയുമാണു് ഇതിനു് ഏററവും അനുയോജ്യമായ സ്ഥലം. എന്നാൽ കോഴിക്കു് ആശ്വാസമുണ്ടാകും. അതിനെ ആരും ഉപദ്രവിക്കയും അരുതു്.

വെളിച്ചം അധികം അരുതു്

(4) പരിസരം നിർമ്മലമായിരിക്കണം. പുകയും ദുർഗ്ഗന്ധങ്ങളും തീരെ ബാധിക്കരുതു്. മുട്ടയുടെ അകത്തിരുന്നു വികസിക്കുന്ന ആ ജീവനു ശുദ്ധവായു അത്യാവശ്യമാകുന്നു.

പുകയും ദുർഗ്ഗന്ധവും അരുതു്

പ്രായേണ പൊരുന്നുന്ന പിടകൾ മുട്ടകളിന്മേൽ മലവിസർജ്ജനം ചെയ്കയില്ല. എങ്കിലും ദിവസവും പരിശോധിച്ചുനോക്കുന്നതാണുത്തമം. ചിലപ്പോൾ ഒരു മുട്ടയുടഞ്ഞു് സമീപത്തുള്ളവയെല്ലാം മലിനപ്പെടുത്തി എന്നു വരാം. ഇങ്ങനെ ഏതെങ്കിലും ഒരു തരത്തിൽ അഴുക്കു പററിയ അണ്ഡം കണ്ടു ഉടനേതന്നെ ചെറുചൂടുവെള്ളത്തിൽ ക

മുട്ടകൾ മലിനമാകാതെ സൂക്ഷിക്കുക

ഴകി കോഴിയുടെ അടിയിൽ വച്ചുകൊടുക്കണം. പാത്രത്തിലെ ഉമിയോ വയ്ക്കോലൊ മാററി നല്ല ഉമിയോ വയ്ക്കോലൊ നിറയ്ക്കുകയും വേണം.

കെട്ട മുട്ട കളയുക

കെട്ട മുട്ടയിൽനിന്നും ഉൽഗമിക്കുന്ന ദുഷിച്ച വായു അയൽവക്കത്തുള്ളവയേയും ചീത്തയാക്കുന്നു. അതിനാൽ അത്തരം ഒരു മുട്ടയും പാത്രത്തിലുണ്ടാകരുതു്.

ചോകലില്ലാത്ത മുട്ടകൾ എന്തിനു പൊരുന്നാൻ വയ്ക്കുന്നു?

ചോകലില്ലാത്ത മുട്ടകൾ ദീപപരീക്ഷണം കൊണ്ടറിഞ്ഞു നീക്കം ചെയ്താൽ പിടയ്ക്കു് അത്രമേൽ ക്ലേശം കുറയും; അവ പിന്നെ കുഞ്ഞുങ്ങൾക്കു പുഴുങ്ങി അരിഞ്ഞു തിന്മാൻ കൊടുക്കുകയും ചെയ്യാം.

ജലബാഷ്പത്തിന്റെ അത്യാവശ്യം

(5) മുട്ടയുടെ നാലുപുറവുമുള്ള അന്തരീക്ഷത്തിൽ ധാരാളം നീരാവിയുണ്ടായിരിക്കണം. വലിയ ജലാശയങ്ങളോടു തൊട്ടുകിടക്കുന്ന പ്രദേശങ്ങളിൽ ജലബാഷ്പത്തിനു് ഒരിക്കലും വളരെ ക്ഷാമം നേരിടുകയില്ല. എങ്കിലും വേനല്ക്കു് പൊരുന്നിക്കുന്ന മുട്ടകളിന്മേൽ ഇടയ്ക്കിടയ്ക്കു് (മൂന്നും നാലും ദിവസം കൂടുമ്പോൾ) ചെറുചൂടുവെള്ളം തളിക്കുന്നതു നന്നു്. പാത്തയുടേയും താറാവിന്റേയും മുട്ടകൾ വിരിയിക്കുന്ന സന്ദർഭത്തിൽ ഇതു വിശേഷാൽ ഓർമ്മിക്കണം.

## അങ്കുരശിശുവിന്റെ വളച്ച്.

കോഴിമുട്ടയിൽ അങ്കുരശിശുവിന്റെ ആദ്യത്തെ പതിന്നാലു ദിവസത്തെ വളർച്ചയ്ക്കു വെള്ള മാത്രമേ ഉപയുക്തമാകുന്നുള്ളു. മൂന്നു നാൾകൊണ്ടു തല, കണ്ണു്, മൂക്കു്, ചെവി ഇവ ഉണ്ടായിത്തുടങ്ങുന്നു; ദീപനേന്ദ്രിയങ്ങളുടെ വളച്ചയും അപ്പോൾത്തന്നെ സമാരംഭിക്കുന്നു. കരൾ, പതിരു് (ശ്വാസകോശം), മൂത്രഗ്രന്ഥികൾ, ഹൃദയം ഇവയുടെ ഉല്പത്തിയും ഈ കാലത്തു തന്നെയാണു തുടങ്ങുന്നതു്. നാലാംനാൾ കാലും ചിറകും മൂ

പതിന്നാലു ദിവസത്തെ വളച്ച. വെള്ളയുടെ ആകഷണം.

ഴച്ചു തുടങ്ങും. പുംസ്ത്രീലിംഗാവയവങ്ങളും അനന്തരം വേർതിരിയുന്നു. പിന്നത്തെ പത്തു നാൾ കൊണ്ടു് എല്ലാ അവയവങ്ങളും അധികം പൂർണ്ണമാകുന്നു. ഏകദേശം ഇക്കാലത്തു പിടയാകുന്ന അങ്കുരശിശുവിന്റെ ഒരു അണ്ഡകോശം മാത്രം കുറെ അധികം വേഗം വളരുവാൻ ആരംഭിക്കുന്നു; മറേറ അണ്ഡകോശത്തിന്നു വളർച്ചയില്ല.

മഞ്ഞയുടെ ആകർഷണം

പതിനാലാം നാൾ മുതൽ അങ്കുരശിശു മഞ്ഞയെ അല്പാല്പമായി ആകർഷിച്ചെടുത്തു തുടങ്ങും; വിരിയുന്നതിന്നു കുറച്ചു മുമ്പായി അതു് ആസകലം ആമാശയത്തിലേയ്ക്കു വലിച്ചെടുക്കും. ഇതു ദഹിച്ചു തീരുവാൻ വിരിഞ്ഞതിന്നു ശേഷം രണ്ടോ മൂന്നോ ദിവസം വേണ്ടിവരും. ഇങ്ങനെ വിരിയുംവരെയ്ക്കു മാത്രമല്ല, അതിന്നുശേഷം രണ്ടുമൂന്നു ദിവസത്തേയ്ക്കുകൂടി കുഞ്ഞിന്നു് ആവശ്യമായ ഭക്ഷണം മുട്ടയിൽത്തന്നെ കരുതിയിട്ടുണ്ടു്. അതുകൊണ്ടാണു് ആദ്യത്തെ രണ്ടു ദിവസത്തേയ്ക്കു വെള്ളമല്ലാതെ മറെറാന്നും കുഞ്ഞിന്നു കൊടുക്കരുതു് എന്നു പറയുന്നതു്.

ചുണ്ടെടുക്കുക

മുട്ട വിരിയുന്നതിന്നു കുറച്ചു മുമ്പു് കൊക്കിന്മേലുള്ള കൂർത്ത ഒരു ചെറിയ മുഴ കൊണ്ടു് അകത്തിരിക്കുന്ന കുഞ്ഞു് തൊണ്ടു കൊത്തിപ്പൊട്ടിക്കുന്നു. ഇതിനാണു ചുണ്ടെടുക്കുക എന്നു പറയുന്നതു്. പരന്ന അററത്തിന്റെ സമീപഭാഗത്താണു് കുഞ്ഞു് സാധാരണമായി ചുണ്ടെടുക്കുന്നതു്. ഏകദേശം ചുണ്ടെടുക്കാറായാൽ കുഞ്ഞു് അകത്തിരുന്നു ശബ്ദിച്ചുകൊണ്ടിരിക്കും.

അണ്ഡചർമ്മങ്ങൾക്കു കട്ടി കൂടിയാൽ കുഞ്ഞിനെ എങ്ങനെ രക്ഷിക്കാം

നീരാവി കുറവായ കാലങ്ങളിൽ അണ്ഡചർമ്മങ്ങൾക്കു വല്ലാതെ കട്ടി വയ്ക്കുകയും അതു് ഹേതുവായി മുട്ട കൊത്തിപ്പൊട്ടിച്ചു പുറത്തു വരുവാൻ കുഞ്ഞിന്നു ശക്തിയില്ലാതായിത്തീരുകയും ചെയ്യുന്നു. ഏതെങ്കിലും ചില മുട്ടകൾ വിരിയുവാൻ ആരംഭിച്ചാൽ തണുപ്പില്ലാത്ത നേരം നോക്കി എല്ലാ മുട്ടകളും ഒന്നു പരിശോധിച്ചു നോക്കണം. തൊട്ടടഞ്ഞും ചർമ്മം തുളയാതേയും വല്ല മുട്ടയും ഉണ്ടെങ്കിൽ ആ ഭാഗത്തു ചർമ്മത്തിൽ ഒരു

സുഷിരം ഉണ്ടാക്കി കോഴിയുടെ അടിയിൽ വച്ചു കൊടുത്താൽ കുഞ്ഞു രക്ഷപ്പെട്ടു എന്നു വരാം. ദ്വാരത്തിനു കാൽ ഇഞ്ചെങ്കിലും വിസ്താരം വേണം. ഈ ക്രിയ ചെയ്യുമ്പോൾ രക്തം പൊടിയരുതു്. മുട്ട കൊത്തിപ്പൊട്ടിച്ചു പുറത്തുവരുവാൻ ശക്തി ഇല്ലാത്ത കുഞ്ഞുങ്ങളെ കിട്ടിയിട്ടു വലിയ കാൎയ്യമൊന്നുമില്ലെന്നു് ഒരു പക്ഷമുണ്ടു്. ചില തള്ളക്കോഴികൾതന്നെ മുട്ട കൊത്തിത്തുളച്ചു് കുഞ്ഞുങ്ങളെ പുറത്തുവരുവാൻ സഹായിക്കുമെന്നു കേട്ടിട്ടുണ്ടു്.

## പൊരുന്നമുട്ട പരിശോധിക്കുന്ന സമ്പ്രദായം.

മുമ്പു പ്രസ്താവിച്ചപോലെ വെളിച്ചത്തു നോക്കി അങ്കുരശിശുവിന്റെ വളൎച്ചയുടെ സ്ഥിതി അറിയുവാൻ സാധിക്കുന്നതാണു്. ഭ്രൂണം ഇല്ലാത്ത മുട്ടയിൽ വിശേഷാൽ ഒന്നും കാണുകയില്ല. കെട്ട മുട്ടയുടെ അകത്തു് ആകെ ഇരുൾ വ്യാപിച്ചപോലെ കാണാം. അതിൽനിന്നു ദുൎഗ്ഗന്ധം പുറപ്പെടുകയും ചെയ്യും. പരന്ന അറ്റത്തോടു് (വായുമണ്ഡലത്തോടു്) അല്പം അടുത്തു് ഇരുണ്ട ഒരു ഭാഗവും അവിടെനിന്നു നാലുപുറത്തേയ്ക്കും പടരുന്ന കുറെ രേഖകളും കാണുന്നുണ്ടെങ്കിൽ അങ്കുരശിശുവിനു് ശരിയായ വളൎച്ച ഉണ്ടെന്നു തീൎച്ചയാക്കാം. ആ മുട്ട അനക്കാതെ സൂക്ഷിച്ചു നോക്കിയാൽ ഇരുണ്ട ഭാഗം പതുക്കെ അനങ്ങുന്നതു കാണാം. വളൎന്നുവരുന്ന കുഞ്ഞിന്റെ ചേഷ്ടയാണതു്. ആദ്യത്തെ ആഴ്ച്ചയുടെ അവസാനത്തിൽ ആണു് ഇങ്ങനെ കാണുക. പതിനഞ്ചോ പതിനാറോ ദിവസം കഴിയുമ്പോഴയ്ക്കും വായുമണ്ഡലം വളരെ വലുതാവുകയും മുട്ടയുടെ മറ്റെല്ലാ ഭാഗവും കുഞ്ഞിന്റെ അംഗങ്ങൾകൊണ്ടു് ഒരുവിധം നിറയുകയും ചെയ്യുന്നു. അതുകൊണ്ടു് മുട്ടയിൽക്കൂടെ നോക്കുമ്പോൾ ഇരുണ്ട ഭാഗം വളരെ വലുതായിക്കാണാം. വിരിയുവാനുള്ള അവധി ആയിട്ടും വിരിയാത്ത ഒരു മുട്ടയിൽ ജീവനുണ്ടോ എന്നു പരീക്ഷിക്കുവാൻ അതു മന്ദോഷ്ണജലത്തിൽ വയ്ക്കുക. അപ്പോൾ മേല്പോട്ടും കീഴ്പോട്ടും തുള്ളുന്നുണ്ടെങ്കിൽ അകത്തു ജീവനുണ്ടു് എന്നു തീൎച്ചപ്പെടുത്താം.

# പൊരുന്നൽയന്ത്രം.

പിടയുടെ സഹായം കൂടാതെ വിരിയുവാൻ ആവശ്യമായ ചെറുചൂടു മുട്ടകളിൽ ഏല്പിക്കുവാനുള്ള ഒരു ഉപകരണമാണു് പൊരുന്നൽയന്ത്രം. ആയിരക്കണക്കിനു മുട്ടകൾ ഒരുമിച്ചു വിരിയിക്കുന്ന യന്ത്രങ്ങൾ ഉണ്ടു്.

പൊരുന്നൽയന്ത്രം

രണ്ടു തരം

ചൂടുവെള്ളത്തിന്റെ സഹായംകൊണ്ടും ചുടുവായുവിന്റെ സഹായംകൊണ്ടും നടത്തുന്ന രണ്ടുതരം യന്ത്രങ്ങൾ ഉള്ളതിൽ ചൂടുവെള്ളത്തിന്റെ സഹായംകൊണ്ടു നടത്തുന്നവയാണു് അധികം നല്ലതു്. എന്തെന്നാൽ ചൂടു പിടിപ്പിക്കുന്ന വിളക്കോ മറേറാ ഏതെങ്കിലും ഒരു വിധത്തിൽ കെട്ടുപോയാലും വെള്ളത്തിന്റെ ചൂടു പെട്ടെന്നു കുറയുകയില്ല. നമ്മുടെ പ്രദേശങ്ങളിൽ രണ്ടുതരം യന്ത്രവും 103° ഫാ: ആയി നടത്തിയാൽ മതി. യന്ത്രംകൊണ്ടു മുട്ട വിരിയിക്കുന്നതിൽ മനസ്സിരുത്തത്തക്കതായ ചില സംഗതികൾ ഉണ്ടു്.

## പൊരുന്നൽ യന്ത്രം നടത്തുമ്പോൾ ശ്രദ്ധിക്കേണ്ട സംഗതികൾ.

1. നല്ല ഉറപ്പുള്ള സമനിലത്തു് യന്ത്രം വയ്ക്കുക.

2. യന്ത്രം ഇരിക്കുന്ന സ്ഥലത്തു് തണുത്ത കാററു പെട്ടെന്നു തട്ടരുതു്.

3. ധാരാളമായി വായുപ്രവേശമുള്ള മുറിയിലായിരിക്കണം അതു സ്ഥാപിക്കുന്നതു്.

4. വിരിയിക്കുവാൻ മുട്ടകൾ വയ്ക്കുന്നതിനു മുമ്പു് രണ്ടു ദിവസമെങ്കിലും യന്ത്രം നടത്തി തൃപ്തികരമാണോ എന്നു പരിക്ഷിക്കണം.

5. വിളക്കിൽ മണ്ണെണ്ണ ഒഴിക്കുന്നതും നാട നന്നാക്കുന്നതും മററും യന്ത്രം ഇരിക്കുന്ന സ്ഥലത്തുവച്ചു് ആകരുതു്. മണ്ണെണ്ണയുടെ മണം ആ അകത്തു തീരെ വരാതിരിപ്പാൻ വിളക്കു നല്ലവണ്ണം തുടയ്ക്കണം.

6. മുട്ടകൾ മേല്ക്കുമേൽ അടക്കി വയ്ക്കരുത്.

7. ഏഴാംദിവസവും പതിനാലാം ദിവസവും എല്ലാ മുട്ടകളും പരിശോധിച്ച ചേകലില്ലാത്തവയും കെട്ടവയും മാററിക്കളയണം. അവയുണ്ടെങ്കിൽ യന്ത്രത്തിലെ ചൂട വേണ്ടപോലെ നിലനില്ക്കുകയില്ല.

8. മുട്ട വയ്ക്കുന്ന വലിപ്പ് ആദ്യത്തെ മുപ്പത്താറു മണിക്കൂർ തുറക്കരുത്. പിന്നെ ദിവസവും നാലഞ്ചുതവണ മുട്ടകൾ തിരിച്ചു വയ്ക്കേണ്ടതിനായി അതു തുറക്കണം. വക്കത്തുള്ള മുട്ടകൾ നട്ടുവിലേയ്ക്കു മാററി വയ്ക്കണം. മുട്ടകൾ തിരിക്കുന്നതു കൃത്യമാവാൻ എല്ലാററിന്റെയും ഒരു വശത്തു പെൻസിൽകൊണ്ട് ഒരു അടയാളം ഇട്ടിരിക്കണം. ചില യന്ത്രങ്ങളിൽ മുട്ടകൾ തിരിക്കുവാനുള്ള ഉപകരണങ്ങൾ ഉണ്ടാകും. ചുരുങ്ങിയ പക്ഷം ദിവസത്തിൽ മൂന്നു തവണയെങ്കിലും അണ്ഡങ്ങൾ തിരിച്ചു വയ്ക്കണം.

9. മുട്ട വയ്ക്കുന്ന വലിപ്പിനകത്തു നീരാവി ധാരാളം ഉണ്ടായിരിക്കണം.

10. ചുണ്ടേടുത്തു തുടങ്ങിയാൽ വിരിഞ്ഞ മുട്ടകളുടെ തോടും മററും ഇടയ്ക്കിടയ്ക്കു നീക്കം ചെയ്യണം; എന്നാൽ കുഞ്ഞുങ്ങളെ തണുപ്പേല്പിക്കയും അരുത്.

### ഒരു നല്ല പൊരുന്നൽക്കോഴിക്ക് എത്ര മുട്ടകൾ ആകാം?

അ കോഴിയെക്കൊണ്ട് എത്ര മുട്ടകൾ മൂടിയിരിക്കുവാൻ സാധിക്കുമോ അത്ര മുട്ടകൾ ആകാമെന്നാണ് ഈ ചോദ്യത്തിനുള്ള ഉത്തരം. വയാൻഡോട്ട്, റോഡ് ഐലൻഡ് റെഡ് തുടങ്ങിയ സാമാന്യവർഗ്ഗത്തിൽപ്പെട്ട ഒരു പിടയ്ക്കു പതിനഞ്ചു കോഴിമുട്ടയോ, ഒമ്പതു താറാവുമുട്ടയോ, ആറു പാത്തമുട്ടയോ, പതിനഞ്ചു ഗ്ലക്കിൻമുട്ടയോ വിരിയിക്കുവാൻ സാധിക്കും.

ഒരു കോഴിയെക്കൊണ്ട് എത്ര മുട്ടകൾ വിരിയിക്കാൻ സാധിക്കും

പൊരുന്നൽപ്പട്ടിക.

| ക്രമം | പൊരുന്നാൻ വച്ച തീയതി | വിരിയേണ്ടും തീയതി | എത്ര മുട്ടകൾ പൊരുന്നാൻ വച്ചു | 7-ാംദിവസത്തെ പരീക്ഷണഫലം | 14-ാംദിവസത്തെ പരീക്ഷണഫലം | മുട്ടകൾ എത്ര ഉടഞ്ഞു | വിരിഞ്ഞുവന്ന കുഞ്ഞുങ്ങൾ എത്ര | കുറിപ്പുകൾ |
|---|---|---|---|---|---|---|---|---|
| | | | | | | | | |

ഇങ്ങനെ ഒരു പട്ടിക തയ്യാറാക്കി സൂക്ഷിക്കേണ്ടതാണ്.

പിടയുടെ പൊരുന്നൽ മാററുന്നതെങ്ങനെ?

നാട്ടുകാർ ചെയ്യുന്ന വിദ്യകൾ:-

1. തണ്ണീരിൽ കുളിപ്പിക്കുക.

2. കഴുത്തിൽ ഒരു പാളക്കഷണം തൂക്കിയിടുക.

3. കാലിന്മേൽ ഒരു കയർ കൊണ്ടു പിടയെ ബന്ധിക്കുക.
ഇവയെല്ലാം നിന്ദ്യമായ രീതികളാണ്.

മററു കോഴികൾ ചിക്കിമാന്തിത്തിന്നു നടക്കുന്നതു കാണുമാറ് അഴിയെറിഞ്ഞ ഒരു കൂട്ടിൽ പിടയെ ഇടുന്നതായാൽ അതിൻെറ പൊരുന്നൽ വേഗം പോയിക്കിട്ടും. കൂടു കാററത്ത് ആടുന്ന വിധം കെട്ടിത്തൂക്കിയാൽ അധികം നന്ന്.

വിരിയിക്കുവാൻ മുട്ടകളില്ലാത്തപ്പോൾ ഇങ്ങനെ ഏതെങ്കിലും ഒരു ഉപായംകൊണ്ടു പൊരുന്നൽ മാററി എടുക്കുന്നത് ആദായപ്രദമാകുന്നു.

# അദ്ധ്യായം 5.

## കുഞ്ഞുങ്ങളുടെ പരിപാലനം.

---

വിരിഞ്ഞു പുറത്തുവരുന്ന പക്ഷിക്കുഞ്ഞിന്റെ ശരീരത്തിൽ കുറച്ചൊരു നനവു പററിപ്പിടിച്ചിട്ടുണ്ടായിരിക്കും. ഇതു മുഴുവൻ വലിഞ്ഞു് ഉണങ്ങുവാൻ ഉദ്ദേശം ഇരുപത്തിനാലു മണിക്കൂർ സമയം വേണ്ടിവരുന്നതാണ്. അത്രനേരം വരെ കുഞ്ഞുങ്ങൾ പൊരുന്നൽ യന്ത്രത്തിലോ തള്ളയുടെ ചിറകിന്റെ അടിയിലോ ഇരിക്കണം. അനന്തരം യന്ത്രത്തിൽ വിരിയിച്ച കുഞ്ഞുങ്ങളെ ഒരു ഉഷ്ണഗൃഹത്തിലേക്കു മാറേറണ്ടതാകുന്നു. അപ്പോൾ അവയ്ക്കു തണുപ്പ് ഏല്ക്കാതിരിപ്പാൻ ശ്രദ്ധ വയ്ക്കണം. കുഞ്ഞുങ്ങളെ എടുക്കുന്നതിലും വയ്ക്കുന്നതിലും വേഗതയും മാർദ്ദവവും അത്യാവശ്യമാകുന്നു.

*കുഞ്ഞുങ്ങളുടെ ദേഹത്തിലെ നനവു വലിയുംവരെ അവയെ പുറത്തെടുക്കരുതു്*

### ഉഷ്ണഗൃഹം.

അന്തർഭാഗത്തു് ആവശ്യമുള്ളവിധം ചെറുചൂടു നിലനിൎത്തുവാൻ തക്ക ഉപകരണങ്ങളോടുകൂടിയ ഒരുതരം പെട്ടിയ്ക്കാണു് ഉഷ്ണഗൃഹം എന്നു പറയുന്നതു്. വളരെ കുഞ്ഞുങ്ങളെ ഒരുമിച്ചു വളൎത്തേണ്ടതില്ലെങ്കിൽ വലിയ ചിലവുകൂടാതെ നമുക്കുതന്നെ ഇങ്ങനെ ഒന്നു് ഉണ്ടാക്കാം.

ഒരു വാര നീളവും രണ്ടടി വീതിയും രണ്ടടി പൊക്കവും ഉള്ള ഒരു പീഞ്ഞപ്പെട്ടിയുടെ അടിയിലെയും മുകൾഭാഗത്തേയും പലകകൾ നീക്കംചെയ്തു് അടിയിൽ അര ഇഞ്ചു കമ്പിവല അടിച്ചു മുകളിൽ രണ്ടു ഭാഗത്തേയ്ക്കും ചാച്ചിലുള്ള ഒരു മേല്പുരയും തീൎക്കുക. ഈ ഗൃഹത്തിന്റെ ഒരു പാൎശ്വത്തിലെ പലക വാതിൽപോലെ തുറക്കത്തക്കതാക്കിയാൽ അകം വൃത്തിയാക്കുവാൻ സൌകൎയ്യം കിട്ടും. കുഞ്ഞുങ്ങൾക്കു കടന്നുപോകുവാനും വരുവാനുമായി മുൻവശത്തു്

*ഉഷ്ണഗൃഹം ഉണ്ടാക്കുന്നതെങ്ങനെ*

6. പിടക്കൂട്.




7. ഉഷ്ണഗൃഹം.




8. കുഞ്ഞുങ്ങൾക്ക് ഓടിനടക്കുവാനുള്ള ഒരു കളം.



(വലിയ ചിലവു കൂടാതെ ഓലയും വലയും കൊണ്ട് ഏതു ദരിദ്രനും ഉണ്ടാക്കാം)

ഒരു കിളിവാതിലും ഉണ്ടായിരിക്കണം. ഭിത്തികളുടെ ഉപരിഭാഗത്തു് അര ഇഞ്ച് വിസ്താരത്തിൽ കുറെ ദ്വാരങ്ങൾ ആവശ്യമാണു്. ഗൃഹമദ്ധ്യത്തിൽ കമ്പിവലക്കൂട്ടിൽ ഒരു ഹറിക്കേൻ റാന്തൽ വച്ചിരിക്കണം. വിളക്കിൽനിന്നു് ഉൽഗമിക്കുന്ന പുക ഗൃഹാന്തർഭാഗത്തു പരക്കാതിരിപ്പാൻ റാന്തലിനു പാകമാകത്തക്ക ഒരു പുകക്കുഴൽ ഇറക്കിയിരിക്കണം; ഇതിൽക്കൂടി മഴവെള്ളം ഇറങ്ങാതെ സൂക്ഷിക്കുന്നതിനു തകരംകൊണ്ടു് ഒരു തൊപ്പിയും വേണം. മേല്പുരമേൽ, തകരപ്പലക അടിച്ചാൽ മഴതട്ടി ഗൃഹം കേടു വരികയില്ല. അടിത്തട്ടു മണ്ണിൽ മുട്ടാതിരിപ്പാൻ ഗൃഹത്തിനു് ഒരിഞ്ചു പൊക്കത്തിൽ നാലു കാലും ആവശ്യമാകുന്നു. റാന്തലിൻെറ നാലു പുറവും കമ്പിവലക്കൂടില്ലെങ്കിൽ ചൂടുള്ള ചിമ്മിനിമേൽ മുട്ടി കുഞ്ഞുങ്ങളുടെ കിളുന്തംഗങ്ങൾ പൊള്ളിപ്പോകും.

അക്കാദമി

മണ്ണെണ്ണയുടെ ഗന്ധം ഗൃഹത്തിൽ വ്യാപിക്കാതിരിപ്പാൻ വിളക്കിൻെറ പുറം നല്ലവണ്ണം തുടച്ചു വൃത്തിയാക്കണം.

സാമാന്യമായി പറയുന്നതായാൽ ഉഷ്ണഗൃഹാന്തർഭാഗത്തു് ആദ്യത്തെ രണ്ടുമൂന്നു ദിവസം 90° ഫാ: ചൂടുണ്ടായിരിക്ക
ഉഷ്ണഗൃഹത്തിൽ എത്ര ണം. ഇതു ക്രമത്തിൽ കുറച്ചുകുറച്ചു് ആദ്യ
ചൂടു വേണം ത്തെ ആഴ്ചവട്ടത്തിൽത്തന്നെ 80° ഫാ: ചൂടാക്കാം. രണ്ടാമത്തെ ആഴ്ചയിൽ 70° ഫാ—ം, മൂന്നാമത്തെ ആഴ്ചയിൽ 60° ഫാ—ം ചൂടു മതിയാകുന്നതാണു്. ചൂടു പോരെങ്കിൽ കുഞ്ഞുങ്ങൾ "പീ പീ" എന്നു നിലവിളിച്ചുകൊണ്ടു വിളക്കിന്നരികെ കൂട്ടംകൂടി നിൽക്കും. അധികമാണെങ്കിൽ കിതച്ചുകൊണ്ടു നിലത്തു പതിഞ്ഞുകിടക്കും.

വെയിലുള്ള ദിവസങ്ങളിൽ പകൽ വിളക്കു കൊളുത്തേണ്ടതായി വരില്ല. നമ്മുടെ പ്രദേശങ്ങളിൽ മൂന്നാഴ്ചയ്ക്കു ശേഷം രാത്രിയും വിളക്കു പ്രായേണ അനാവശ്യമായിരിക്കും.

കുഞ്ഞുങ്ങളെ ഉഷ്ണഗൃഹത്തിൽ വളൎത്തുമ്പോൾ മനസ്സിരുത്തുവാനുള്ള വിഷയങ്ങൾ:-

1 മുട്ടകൾ വിരിയുന്നതിന്നു രണ്ടൊ മൂന്നൊ ദിവസം മുമ്പു തന്നെ ഗൃഹത്തിന്റെ കേടുപാടുകളെല്ലാം തീൎത്തു സൂക്ഷിക്കുക.

ഉഷ്ണഗൃഹത്തിൽ കുഞ്ഞുങ്ങളെ വളൎത്തുമ്പോൾ ശ്രദ്ധിക്കേണ്ടുന്ന സംഗതികൾ

2. ആദ്യത്തെ കുറച്ചു ദിവസത്തേയ്ക്കു് അടിത്തട്ടിന്മേൽ വയ്ക്കോൽ വിരിക്കുക.

3. അകത്തു ചൂടിനു കൂടുതൽകുറവു വരരുതു്. ഇതു കുഞ്ഞുങ്ങളുടെ ചേഷ്ടകൊണ്ടു നിൎണ്ണയിക്കാം.

4. ഗൃഹത്തിൽ ഒരിക്കലും തിക്കം ഉണ്ടാകരുതു്.

5. ശുചീകരണം സൎവ്വപ്രധാനമാകുന്നു. അന്നന്നത്തെ മലം അന്നന്നുതന്നെ മാറ്റണം.

6. കാലാവസ്ഥ നന്നെങ്കിൽ ഉഷ്ണഗൃഹത്തിൽ നിന്നിറങ്ങി സഞ്ചരിക്കുവാൻ കുഞ്ഞുങ്ങളെ വിടണം. ഇതിന്നു് ഒരു കളം ആവശ്യമാകുന്നു. ആദ്യത്തെ മൂന്നുനാലു ദിവസത്തേയ്ക്കു് അവ തന്നെത്താൻ തിരിച്ചു പോവുകയില്ല; കൈയ്കൊണ്ടു മാടി ഗൃഹത്തിലാക്കേണ്ടിവരും; തണുക്കുന്ന ലക്ഷണം കാണിച്ചാൽ മാത്രമേ ഇതു ചെയ്യേണ്ടു.

തള്ളക്കോഴിയെക്കൊണ്ടൊ വളൎത്തമ്മയെക്കൊണ്ടൊ വിരിയിച്ച കുഞ്ഞുങ്ങളുടെ പരിപാലനക്രിയയിൽ ഇത്രയൊന്നും മനസ്സിരുത്തേണ്ടതായിട്ടില്ല. അവയ്ക്കു് ആവശ്യമുള്ളപ്പോഴെല്ലാം തള്ളയുടെ ചിറകിന്നടിയിൽ ചെന്നിരുന്നു ചൂടേല്ക്കാമല്ലൊ. പക്ഷെ, വേറെ ഒന്നുരണ്ടു വിഷയങ്ങൾ ഇവിടെ ശ്രദ്ധിക്കണം.

1. തള്ളയുടെ ശരീരത്തിൽനിന്നു കുഞ്ഞുങ്ങളുടെ ദേഹത്തിലേയ്ക്കു പേൻ, ചെള്ളു് തുടങ്ങിയവ സംക്രമിക്കുവാൻ എളുപ്പമുണ്ടു്. അതില്ലാതാക്കാൻ മൂന്നും നാലും ദിവസം കൂടുമ്പോൾ എല്ലാറ്റിന്റെയും തൂവലുകൾക്കിടയിൽ ഗന്ധകപ്പൊടിയോ പുകയിലപ്പൊടിയോ ഇടണം.

പേൻ, ചെള്ളു് ബാധ തടയുക.

2. കുഞ്ഞുങ്ങൾക്കു വിശ്രമം അനുവദിക്കാതെ ചില തള്ളപ്പിടകൾ കൊക്കിക്കൊക്കി വിളിച്ചുകൊണ്ടു നടക്കും. അത്ര തന്നെയല്ല, തള്ള ചിക്കിമാന്തിക്കൊടുക്കുന്ന ചില പദാൎത്ഥങ്ങൾ കുഞ്ഞുങ്ങൾക്കു വേഗത്തിൽ ദഹിക്കുകയില്ല. ഈ ദോഷങ്ങൾ രണ്ടും പരിഹരിക്കുവാൻ പിടയെ ഒരു കൂട്ടിൽ ബന്ധിക്കുകതന്നെ വേണം. സായംപ്രാതഃ

തള്ളയെ പിടക്കൂട്ടിൽ ബന്ധിക്കുക.

കാലങ്ങളിൽ ഒരു മണിക്കൂർനേരം തള്ളയേയും കുഞ്ഞുങ്ങളേയും ഒരുമിച്ച് അഴിച്ചിടുന്നതു നന്ന്; അപ്പോൾ കാവലിന്നായി ഒരാൾ കൂട്ടത്തിലുണ്ടായിരിക്കണം.

ഇരുപത്തിനാല് ഇഞ്ച് നീളവും വീതിയും മുൻവശത്തു പതിനെട്ടും പിൻവശത്തു പതിന്നാലും ഇഞ്ച് പൊക്കവും ഉള്ള ഒരു പെട്ടി ഉണ്ടാക്കുക; അടിപ്പലക വേണ്ട. മുൻവശം തള്ളയ്ക്കു കടക്കാൻ സാധിക്കാത്തവിധം (കുഞ്ഞുങ്ങൾക്കു കടക്കത്തക്കവണ്ണം) അഴിയെറിഞ്ഞിരിക്കണം. രാത്രിസമയത്ത് ഈ ഭാഗം ഒരു കമ്പിവലകൊണ്ടു ബന്ധിക്കുമാറാക്കണം. പെട്ടിയുടെ മേല്പലക എടുക്കത്തക്കതാക്കിയാൽ പിടയെ പുറത്തെടുത്തു തീൻകൊടുപ്പാൻ സൌകര്യപ്പെടും. ഈ പെട്ടിക്ക് പിടക്കൂടെന്നു പറയുന്നു.

പിടക്കൂട്.

## കുഞ്ഞുങ്ങൾക്കുള്ള കളം.

പിടക്കൂടായാലും ഉഷ്ണഗൃഹമായാലും അതിനോടു ചേർന്നു കുഞ്ഞുങ്ങൾക്ക് ഓടിനടക്കുവാൻ ഒരു കളം ഉണ്ടായിരിക്കണം. പത്തടി ചതുരത്തിൽ ഒന്നര അടി പൊക്കത്തിൽ ഒരു ചട്ടം കൂട്ടി അതിന്റെ നാലു വശവും മേൽഭാഗത്തും അരയിഞ്ച് കമ്പിവല അടിച്ചാൽ പതിനഞ്ചു കുഞ്ഞുങ്ങൾക്ക് ഓടിനടക്കുവാനുള്ള ഒരു കളമായി; ഒരുവശത്തെ കമ്പിവലയിൽ ഒരു പഴുതുവേണം. പിടക്കൂടിന്റെ മുൻവശമോ ഉഷ്ണഗൃഹത്തിന്റെ കിളിവാതിലോ ഇതിനോടു ചേർത്തുവച്ചാൽ കുഞ്ഞുങ്ങൾക്കു യഥേഷ്ടം കളത്തിലേക്കു കടക്കുവാൻ സാധിക്കും. മേൽവിതാനത്തിൽ ഒരു വാതിൽ ഉണ്ടെങ്കിൽ തീനും വെള്ളവും കളത്തിന്റെ അകത്തു കടത്തിവയ്ക്കുവാൻ സൌകര്യപ്പെടും.

കുഞ്ഞുങ്ങൾക്കുള്ള കളം.

കുഞ്ഞുങ്ങളുടെ വളർച്ചയ്ക്ക് അനപേക്ഷണീയങ്ങളായ ആറു സംഗതികൾ:—

(1) നല്ല കൂടുകൾ.

(2) വേഗത്തിൽ ദഹിക്കുന്ന നല്ല തീനും ശുദ്ധജലവും.

(3) ഓടി നടക്കുവാനുള്ള സൌകൎയ്യം.

(4) തണൽ.

(5) ശുചീകരണം.

(6) നിഷ്കൃഷ്ടയുള്ള മേൽനോട്ടം.

കൂട്.

1. ഉഷ്ണഗൃഹവും പിടക്കൂട്ടം ധാരാളം വായുപ്രവേശമുള്ളതും നിൎമ്മലവുമായിരിക്കണം. ഉഷ്ണഗൃഹത്തിനകത്തു ചൂടിന്നു കൂടുതൽകുറവു വരരുതു്.

തീനും വെള്ളവും.

2. കുഞ്ഞുങ്ങളുടെ ഭക്ഷണകാൎയ്യം ഇനി വിസ്തരിക്കുന്നതാണു്. വെള്ളം നിൎമ്മലമായിരിക്കണം. അല്പം മഞ്ഞളോ പൊട്ടാസിയം പെർമാൻഗനേറ്റോ കലക്കിയാൽ നന്നു്; കുഞ്ഞുങ്ങൾ കയറിനിന്നു മലിനമാക്കാത്തവിധത്തിൽ അതു സൂക്ഷിക്കണം. വെയിൽകൊണ്ടു ചൂടുപിടിച്ചു വെള്ളം കുടിച്ചാൽ രോഗം വരുന്നതാണു്. മോരു നല്ല ഒരു പാനീയമാകുന്നു.

ആയാസം.

(3) ആയാസത്തിനു വഴിയില്ലാതെ കാരാഗൃഹത്തിൽ കിടന്നു വളരുന്ന കുഞ്ഞുങ്ങൾക്കു വേണ്ടത്ര തീൻ ചെല്ലുകയില്ല; അംഗങ്ങൾക്കു അയവുകിട്ടുകയില്ല; അതിനാൽ പൂൎത്തിയായ വളർച്ചയും ഉണ്ടാവുകയില്ല.

തണൽ.

4. തണൽ അത്യാവശ്യമാകുന്നു. പടൎന്നുപിടിച്ചുനിൽക്കുന്ന വല്ല പാദപങ്ങളുടേയും മൂലത്തിൽ കളംവയ്ക്കുന്നതു നന്നായിരിക്കും. പുലർവേളയിലെയും വൈകുന്നേരത്തെയും വെയിൽ കൊള്ളുന്നതുകൊണ്ടു് ശരീരാരോഗ്യം വൎദ്ധിക്കുകയേ ഉള്ളു.

ശുചീകരണം.

5. കൂട്ടം കളവും നിത്യം വെടിപ്പാക്കണം. തീനും വെള്ളവും വെച്ചുകൊടുക്കുന്ന പാത്രങ്ങൾ തിളച്ച വെള്ളം ഒഴിച്ചു കഴുകി ശുദ്ധിവരുത്തണം. കളം ഇരിക്കുന്ന സ്ഥലത്തെ മണ്ണു കാലേക്കൂട്ടി ചവറിട്ടു ചുട്ടിരുന്നാൽ ശ്വാസനാളക്കൃമി തുടങ്ങിയ രോഗങ്ങൾ ബാധിക്കുകയില്ല. പേനും ചെള്ളും വരാതിരിപ്പാൻ കുഞ്ഞുങ്ങളുടേയും തള്ളയുടേ

യും ദേഹത്തിൽ മൂന്നും നാലും ദിവസം കൂടുമ്പോൾ പുകലപ്പൊടിയോ ഗന്ധകപ്പൊടിയോ ഇടാൻ മറക്കരുതു്. നനഞ്ഞ പുല്ലിന്മേൽ ഓടിനടക്കുവാൻ കുഞ്ഞുങ്ങളെ അനുവദിക്കരുതു്. അങ്ങനെ ചെയ്താൽ നീരിളക്കവും വായുമുള്ളും വരുവാനിടയായേക്കും.

6. കുഞ്ഞുങ്ങളുടെ ശരീരസ്ഥിതി ഇടയ്ക്കിടയ്ക്കു പരിശോധിച്ചറിയണം. രോഗബാധിതരെ ഉടനെ നീക്കംചെയ്യുക.

മേൽനോട്ടം.

കാക്ക, പരുന്തു്, പൂച്ച, പാമ്പു്, തവള, കോക്കാൻ, എറിയൻ, കീരി, നായ, കുറുക്കൻ തുടങ്ങി ഇവയ്ക്കു് അനേകം ശത്രുക്കളുണ്ടു്. അതിനാൽ കുഞ്ഞുങ്ങളെ കളത്തിൽനിന്നു പുറത്തുവിടുന്ന സന്ദർഭങ്ങളിൽ കാവലിനു് ആരെങ്കിലും ഉണ്ടാകാതെ തരമില്ല. ഉടമസ്ഥൻതന്നെ എല്ലാ കാര്യങ്ങളിലും വളരെ ശ്രദ്ധ വയ്ക്കണം.

## വീട്ടുപക്ഷികളുടെ ഇടയിൽ ബാല്യമരണത്തിനുള്ള കാരണങ്ങൾ.

1. പ്രായപൂർത്തിവരാത്ത മാതാപിതാക്കന്മാരിൽ നിന്നും രോഗാതുരന്മാരിൽ നിന്നും ഉണ്ടാകുന്ന കുഞ്ഞുങ്ങൾക്കു ബലം ഉണ്ടാവുകയില്ല. ചിലപ്പോൾ രോഗം ഉണ്ടാവുകയും ചെയ്യും.

2. മുട്ട വിരിയിക്കുന്നതിനുള്ള അശ്രദ്ധകൊണ്ടു വളരെ കുഞ്ഞുങ്ങൾ നഷ്ടപ്പെട്ടുപോകുന്നു. പൊരുന്നൽ യന്ത്രത്തിനു് ചൂടു കുറവോ കൂടുതലോ ആകരുതു്.

3. കൂട്ടിലും കളത്തിലും കുഞ്ഞുങ്ങൾക്കു തിക്കുമുണ്ടെങ്കിൽ രോഗം ബാധിപ്പാൻ എളുപ്പമുണ്ടു്.

4. സാംക്രമികരോഗങ്ങൾ—സാമാന്യമായി ശുചീകരണത്തിൽ മനസ്സിരുത്തുന്നതു പോരാഞ്ഞിട്ടു—അനേകം കുഞ്ഞുങ്ങളെ കൊല്ലുന്നു. ഒരിക്കൽ ശുക്ലാതിസാരം (White Diarrhoea) പിടിപെട്ടു സുഖപ്പെട്ട തള്ളയുടെ മുട്ടകളിൽ ഈ രോഗാണുക്കൾ ഒളിഞ്ഞുകിടക്കും. അത്തരത്തിലുള്ള മുട്ടകൾ വിരിഞ്ഞുണ്ടാകുന്ന കുഞ്ഞുങ്ങൾക്കു് ഈ രോഗം ബാധിക്കുമല്ലൊ.

5. ശത്രുബാധ, അത്യന്തം വെയിൽ, ഭക്ഷണനിയമഭംശം ഈ കാരണങ്ങൾകൊണ്ടും വളരെ എണ്ണം നശിച്ചുപോകുന്നു.

അഞ്ചോ ആറോ ആഴ്ചകഴിഞ്ഞാൽ കോഴിക്കുഞ്ഞുങ്ങളെ തള്ളപ്പിടയിൽനിന്നും ഉഷ്ണഗൃഹത്തിൽനിന്നും നീക്കം ചെയ്യാം. താറാവിന്റേയും പാത്തയുടേയും കുഞ്ഞുങ്ങളെ ഇതിനു മുമ്പെതന്നെ മാററാം. കോഴിക്കുഞ്ഞുങ്ങളെ ഇരുപ്പുവടിമേൽ ഇരുത്താൻ ഇക്കാലത്താണു് അഭ്യസിപ്പിക്കേണ്ടതു്. നാലോ അഞ്ചോ ഇഞ്ചു് അകലത്തിൽ നാലിഞ്ചു് ഉയരത്തിൽ അര ഇഞ്ചു ഘനത്തിൽ വക്കുകൾ ഉരുട്ടിയ വടികൾ കൂട്ടിൽ നിരത്തി വച്ചു കൊടുക്കുക. ആദ്യമായി കുറച്ചു കുഞ്ഞുങ്ങൾ മാത്രം വടികളിന്മേൽ ഇരുന്നു തുടങ്ങും. ഇരിക്കാത്തവയെ രാത്രി പിടിച്ചിരുത്തണം. തണുപ്പുകാലത്തു് രണ്ടു മാസം കഴിയുംവരെ കൂടിന്റെ നാലുവശവും ചാക്കോ കുപ്പപ്പായോ കെട്ടിത്തൂക്കിയിടണം. വേനൽക്കാലത്തു് ഇതു് വേണ്ടിവരില്ല. പാത്തയ്ക്കും താറാവിനും ഉള്ള കൂടുകളിൽ ഇരിപ്പുവടികൾ ആവശ്യമില്ല. അടിത്തട്ടു് അഴികൾകൊണ്ടു് ഉണ്ടാക്കിയാൽ മതി.

## കോഴികളിൽ പിടക്കുഞ്ഞിനേയും പൂവൻകുഞ്ഞിനേയും തിരിച്ചറിയുന്നതു്.

കുഞ്ഞുങ്ങളിൽ പിടയേയും പൂവനേയും തിരിച്ചറിവാൻ ജപ്പാൻകാർക്കുള്ളപോലെ സാമർത്ഥ്യം മററാർക്കുമില്ല. അവർ അതു നിർണ്ണയിക്കുന്നതു് മലദ്വാരം നോക്കിയിട്ടാണത്രെ. ഇനി വിവരിക്കുന്ന സംഗതികൾ മനസ്സിലാക്കിയാൽ നമുക്കും ഇതു് ഒരു വിധം സാധിക്കാം.

1. പൂവൻകുഞ്ഞുങ്ങളുടെ ആകൃതിയിൽത്തന്നെ ഒരു പൌരുഷം ഉണ്ടായിരിക്കും. ശബ്ദവും സ്വല്പം ഒന്നു പരുഷമായിരിക്കും. അവയ്ക്കു ഊണയും ചുറുചുറുപ്പും കൂടും.

2. താടയും പൂവ്വും ആദ്യമായി ചുമക്കുന്നതു പൂവ്വനാണു്,

3. പിൻഭാഗത്തു വാലിനോടടുത്തുള്ള പൂടകാം പൊക്കി നോക്കിയാൽ പിടക്കുഞ്ഞാണെങ്കിൽ അററം ഉരുണ്ട ദ്വാരവും. പൂവൻ ആണെങ്കിൽ കൂർത്ത ദ്വാരവും വരുന്നതായി കാണാം.

പിടക്കുഞ്ഞുങ്ങളിൽനിന്നു പൂവൻകുഞ്ഞുങ്ങളെ തിരിച്ചറിഞ്ഞ ഉടൻ രണ്ടിനേയും വേർതിരിക്കണം. പ്രായപൂർത്തിയാവുന്നതിനുമുമ്പ് ഇണചേരുന്നതു് ആരോഗ്യത്തെ നശിപ്പിക്കുന്നു.

---

# അദ്ധ്യായം 6.

## ഭക്ഷണം (സാമാന്യസ്വരൂപം).

സൂക്ഷ്മമായി ആലോചിച്ചാൽ ജന്തുക്കൾ എല്ലാംതന്നെ ഭക്ഷണത്തിനു സസ്യങ്ങളെ ആശ്രയിച്ചാണു നില്ക്കുന്നതു്. ചില ജന്തുക്കൾ മററു ജന്തുക്കളെപ്പിടിച്ചു തിന്നു കഴിഞ്ഞുകൂടുന്നുണ്ടു് എന്നുള്ളതു വാസ്തവംതന്നെ. എന്നാൽ ആ ഇരകളുടെ ശരീരപോഷണത്തിനുതകുന്ന പദാർത്ഥങ്ങൾ ഏവയെല്ലാമെന്നു് ആരാഞ്ഞാൽ ആദ്യം പ്രസ്താവിച്ചതിൻെറ യാഥാർത്ഥ്യം സ്പഷ്ടമാകും. സസ്യദേഹം വിശകലനം ചെയ്തു നോക്കിയാൽ കരി, പ്രാണവായു, പാക്യജനകം, (Nitrogen) അബ്ജനകം, (Hidrogen) സോഡിയം, പൊട്ടാസിയം, കാൽഷിയം, ഇരിമ്പ്, മഗ്നീഷിയം, ഗന്ധകം, തൈജസം, (Phosphorus) ക്ലോറീൻ, അയോഡിൻ തുടങ്ങിയ ചില മൂലവസ്തുക്കൾ (Elements) കൊണ്ടു നിർമ്മിതമാണെന്നു കാണാം. ഇതിൽ കരി ഒഴികെ മറെറല്ലാം ഭൂമിയിൽനിന്നു കിട്ടുന്നതാണു്. കരി മാത്രം വായുവിൽ നിന്നു ലഭിക്കുന്നു. ജന്തുക്കൾ പുറത്തേയ്ക്കു വിടുന്ന വായുവിലും വിറകു്, കല്ക്കരി, മണ്ണെണ്ണ, മെഴുകുതിരി മുതലായവ കത്തുമ്പോൾ ഉൽഗമിക്കുന്ന വായുവിലും ഇംഗാലാമ്ലം എന്ന ഒരു ബാഷ്പം ഏറക്കുറെ കലർന്നിരിക്കും. കരിയും പ്രാണവായുവും തമ്മിൽ സമ്മേളിച്ചുണ്ടാവുന്ന

താണ് ഇതു്. സസ്യങ്ങളുടെ പച്ചിലകൾ സൂര്യപ്രകാശമുള്ളപ്പോൾ ഇംഗാലാമ്ലത്തിൽനിന്നു കരി മാത്രം എടുത്തു പ്രാണവായു നിശ്വാസനം ചെയ്യുന്നു. ഈ സംഗതിയിൽ സസ്യലോകവും ജന്തുലോകവും അന്യോന്യസഹായമാണു ചെയ്യുന്നതു്. കാരണകാര്യബന്ധം അനുസരിച്ചു സസ്യദേഹത്തിലുള്ള മൂലവസ്തുക്കൾ മാത്രമേ ജന്തുദേഹത്തിൽ ഉണ്ടാവാൻ തരമുള്ളു. ജന്തുക്കളുടെ ദേഹം മുഴുവൻ ഭക്ഷണത്തിൽ നിന്നുണ്ടാവുന്നതാണല്ലോ.

ഓജസ്സരങ്ങൾ, ഉപ്പുകൾ, വെള്ളം, ധാതുകരങ്ങൾ, സ്നേഹങ്ങൾ, ഇംഗാലൌദകങ്ങൾ ഇത്തരത്തിലുള്ള എല്ലാ ഭോജ്യവസ്തുക്കളും മൂന്നായി തരംതിരിക്കാം:— (i) നിർമ്മാതാക്കൾ. (ii) സാമഗ്രികൾ. (iii) ഊഷ്മളങ്ങൾ.

(i) ഒരു ഗൃഹം പണിയുവാൻ മരം, കല്ലു്, കുമ്മായം തുടങ്ങിയ സാമഗ്രികൾ മാത്രം മതിയാകുന്നതല്ല; അവ വേണ്ട സ്ഥലങ്ങളിൽ വേണ്ടവിധം യോജിപ്പിക്കുവാൻ ശീലമുള്ള വേലക്കാരും വേണമല്ലോ. ശരീരഗൃഹനിർമ്മാണത്തിനുള്ള വേലക്കാർ ഓജസ്സരങ്ങൾ (Vitamins) ആകുന്നു. എ. ബി. സി. ഡി. ഇ. എന്നിങ്ങനെ പലതരം ഓജസ്സരങ്ങളുള്ളതായി ശാസ്ത്രജ്ഞന്മാർ പറയുന്നു. ഇതുകളെപ്പററി പരിപൂർണ്ണമായ ജ്ഞാനം സമ്പാദിപ്പാൻ ഇതുവരെ സാധിച്ചിട്ടില്ല. എങ്കിലും ഇവയിൽ ഏതെങ്കിലും ഒന്നു് ഇല്ലാതായാൽ പല വിധത്തിലുള്ള ന്യൂനതകൾ പിടിപെടുമെന്നു പരീക്ഷണങ്ങൾകൊണ്ടു നിർണ്ണയിച്ചിട്ടുണ്ടു്.

ഓജസ്സരം എ:— സൂര്യരശ്മിയുടെ സഹായംകൊണ്ടു പച്ചിലകളിൽ ഉണ്ടാകുന്നു.

കർമ്മങ്ങൾ:— ശരീരത്തിൻെറ കേടുപാടുകൾ തീർക്കുക; വളർച്ചയുണ്ടാക്കുക; തൊലിക്കും ശ്ലേഷ്മചർമ്മത്തിനും ബലമുണ്ടാക്കുക; രക്തം ശുദ്ധമാക്കി നിർത്തുക; ഇവയൊക്കെയാണു് ഇതിൻെറ കർമ്മങ്ങൾ. ഇത്രയും പ്രസ്താവിച്ചതിൽനിന്നു ദേഹത്തിൻെറ വളർച്ചയ്ക്കും സാംക്രമികരോഗാണുക്കളിൽനിന്നുള്ള രക്ഷയ്ക്കും ഇതു് അത്യാവശ്യമാണെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ.

ഓജസ്കരം എ. ധാരാളമായുള്ള ഭോജ്യങ്ങൾ:- (1) ചീര, മുരിങ്ങ തുടങ്ങിയവയുടെ പച്ചിലകൾ; പാൽ, വെണ്ണ, മുട്ടയുടെ ഉണ്ണി, കരൾ, വസ, മീനെണ്ണ.

(2) ഓജസ്കരം ബി:— മണ്ണിൽനിന്നും വായുവിൽനിന്നും ആകർഷി ച്ചെടുക്കുന്ന ചില പദാർത്ഥങ്ങൾകൊണ്ടു സസ്യങ്ങൾ നി ർമ്മിക്കുന്നതാണ് ഈ ഓജസ്കരം. വളവും നനയും ശരിയാ യുള്ള സസ്യങ്ങളിൽ ഇതധികമുണ്ടാകും. വെള്ളത്തിൽ അലിയുന്നതാകയാൽ വല്ലാതെ കഴുകി വൃത്തിയാക്കിയ പ ച്ചക്കറികളിൽ ഇതു കുറവായിരിക്കും.

കർമ്മങ്ങൾ:— ഇതിന്റെ അഭാവത്താൽ ബെറിബെറി എന്ന ദീനം വരുന്നു. ബെറിബെറിയുടെ ലക്ഷണങ്ങൾ:- ഹൃദ്രോ ഗം, കൈകാലുകൾക്കു തളർച്ചയും വീക്കവും, ശരീരത്തി ന്റെ ക്ഷീണം.

ഓജസ്കരം ബി. ഉള്ള ഭോജ്യവസ്തുക്കൾ:— പച്ചിലകൾ, കടല, മുതിര, കോതമ്പു, നെല്ല്, പാൽ, ചുവന്നുള്ളി, മുട്ട, കരൾ, തലച്ചോറ്, ഹൃദയം. (ധാന്യങ്ങളുടെ തവിടിലാണ് ഈ ഓജസ്കരം സ്ഥിതിചെയ്യുന്നത്.)

(3) ഓജസ്കരം സി:— ഇതു സസ്യങ്ങളിൽ കാണുന്ന ഒരു ഓജ സ്കരമാകുന്നു.

കർമ്മങ്ങൾ:— രക്തത്തിന്റെ ശുദ്ധിയും സംഘടനയും പാലി ക്കുക; രക്തനാഡികൾ പൊട്ടാതെ രക്ഷിക്കുക; എല്ലും പല്ലും നിർമ്മിക്കുന്നതിൽ മററുചില ഓജസ്കരങ്ങളെ സ ഹായിക്കുക; ദിപനനാളത്തിന്റെ (Alimentary Canal) ആരോഗ്യം പാലിക്കുക; സാംക്രമികരോഗാണുക്കളുടെ ആ ക്രമം തടുക്കുക.

ഓജസ്കരം സി. യുള്ള ഭോജ്യങ്ങൾ:— ചെറുനാരങ്ങ, മധുര നാരങ്ങ, മുളയ്ക്കുന്ന കടല, മുതിര, പച്ചിലകൾ.

ഈ ഓജസ്കരം ഉണക്കുകൊണ്ടും ഉഷ്ണംകൊണ്ടും നശി ച്ചുപോകും.

(4) ഓജസ്കരം ഡി:— ഈ ഓജസ്കരം ഇളവെയിലോ പോക്കുവെയിലോ ഏൽക്കുന്ന ശരീരത്തിൽ താനേ ഉണ്ടാകുന്നു.

കർമ്മങ്ങൾ:— എല്ലിനും പല്ലിനും ബലവും വളർച്ചയും ഉണ്ടാക്കുകയാണ് ഇതിന്റെ പ്രധാനകർമ്മം. ഇതില്ലെങ്കിൽ വളയുന്ന എല്ല്, തോൽമുട്ട, മുട്ടുതളർച്ച തുടങ്ങിയ രോഗങ്ങൾ വരുന്നതാണ്.

ഓജസ്കരം ഡി. യുള്ള ഭോജ്യങ്ങൾ:— മീനെണ്ണ, പാൽ, വെണ്ണ, നെയ്യ്, വസ.

(5) ഓജസ്കരം ഇ:— ഇതു പ്രധാനമായി സസ്യബീജാങ്കുരങ്ങളിൽ ഉണ്ടാകുന്നു. യീസ്റ്റ് എന്നറിയപ്പെടുന്ന അണുസസ്യത്തിൽ ഇതു ധാരാളമായുണ്ട്. ഇതു് ഇല്ലെങ്കിൽ സന്തത്യുല്പാദകശക്തി ക്ഷയിച്ചുപോകും.

(ii) ശരീരഗൃഹം പണിയുന്ന ശില്പികളുടെ സ്വരൂപം, സ്ഥാനം, കർമ്മം ഇവയുടെ ഒരു ചുരുക്കമാണ് ഇതിനുമുമ്പു കുറിച്ചതു്. ഇനി ആ വീടു പണിയുവാനുള്ള സാമഗ്രികളെപ്പററി ആലോചിക്കാം.

(1) വെള്ളം:— സസ്യമായാലും ജന്തുവായാലും അതിന്റെ ശരീരസംഘടനയിൽ വെള്ളത്തിനുള്ള സ്ഥാനം അദ്വിതീയമാകുന്നു. ചോരയുടെ പത്തിൽ ഒമ്പതംശവും, മാംസത്തിൽ മുക്കാൽവാശിയും സലിലമാണ്. ധാതുക്കൾക്ക് ആവശ്യമായ പ്രാണവായുവും ഭക്ഷണപദാർത്ഥങ്ങളും വെള്ളത്തിൽ ലയിച്ച് ശരീരമാസകലം ചുററിസ്സഞ്ചരിക്കുന്നു. ഓരോ ധാതുവിലും ഉണ്ടാകുന്ന മലങ്ങൾ വെള്ളത്തിൽ അലിഞ്ഞുചേർന്ന് മൂത്രസ്വേദാദികളായി പുറത്തേക്കു പോകുന്നു. (പക്ഷികൾക്കു മൂത്രവും സ്വേദവും ഇല്ല).

(2) ലവണങ്ങൾ (ഉപ്പുകൾ):— ശരീരഘടനയ്ക്കു് ആവശ്യമായ ലവണങ്ങളിൽ ഉള്ള പ്രധാന മൂലപദാർത്ഥങ്ങളെപ്പററി മാത്രം ഇവിടെ പ്രസ്താവിക്കാം.

കാൽഷിയം:— കക്ക, പാല്, മോർ, മീൻ, തവിട്ട് ഇവയിൽ ധാരാളമുണ്ട്. എല്ലും പല്ലും ഉണ്ടാകുവാനത്യാവശ്യമാകുന്നു.

ഇരിമ്പ്:— രക്തത്തിന്ന് ആ നിറം കൊടുക്കുന്നു. കരൾ, മുട്ട, കററരി, പച്ചിലകൾ ഇവയിൽ സുലഭമാകുന്നു.

തൈജസം:— എല്ലും പല്ലും പണിയുവാൻ ആവശ്യമാകുന്നു. ഇതു് സകല ധാതുക്കളിലും വിശേഷാൽ മസ്തിഷ്കത്തിലും ഉണ്ട്. പാൽ, മോർ, കററരി, മുട്ട എന്നീ ഭോജ്യവസ്തുക്കളിൽ നിന്ന് ഇതു ലഭിക്കുന്നു.

ക്ലോറിൻ:— ആമാശയദ്രവത്തിൽ ഈ ദ്രവ്യം സ്വല്പം കലന്നിരിക്കും. ഇതു നല്ല ഉപ്പിൽനിന്നു കിട്ടുന്നു.

അയോഡിൻ:— കണ്ഠത്തിന്റെ പുരോഭാഗത്തു തൈറായ്ഡ് എന്നൊരു ഗ്രന്ഥിയുണ്ട്. യൌവനം നിലനിർത്തുന്നതും വളർച്ചയുണ്ടാക്കുന്നതുമായ ഈ ഗ്രന്ഥിയാകുന്നു അയോഡിൻ കൊണ്ടു കൈകാര്യം ചെയ്യുന്നതു്. സമുദ്രസാമീപ്യമുള്ള സ്ഥലങ്ങളിൽ വളരുന്ന സകല സസ്യത്തിലും ഈ ദ്രവ്യം സ്വല്പമുണ്ടായിരിക്കും. മീനിലും മീനെണ്ണയിലും ഇതു സുലഭമാകുന്നു.

ലവണങ്ങൾ പോരാഞ്ഞാൽ വരുന്ന കേടുകൾ:— ദുർബ്ബലാസ്ഥി; മൃദചാസ്ഥി; (ചീത്ത പല്ലുകൾ;) ഘനംകുറഞ്ഞ എല്ലുകൾ; ശോഷം; വിളർച്ച; ക്ഷീണം; അരുചി; അഗ്നിമാന്ദ്യം; മലബന്ധം; വളർച്ചക്കുറവു്; തൈയ്റായ്ഡിന്നു വീക്കം; രക്തത്തിന് അമ്ലത. (Acidity of blood)

(3) ധാതുകരങ്ങൾ (Protines) പാക്യജനകം (Nitriogen), കരി, അബ്ജനകം, പ്രാണവായു, സ്വല്പമായി ഗന്ധകം, തൈജസം, ഇവയാൽ സംഘടിതങ്ങളായ ചില പദാത്ഥങ്ങൾക്കു ധാതുകരങ്ങൾ എന്നാണു് നാമം. ഇവയിൽ നിന്നല്ലാതെ ശരീരത്തിന്നു് ആവശ്യമായ പാക്യജനകം ലഭിക്കുകയില്ല. ധാതുനിമ്മാണം ഇവകൂടാതെ നടക്കാത്തതുകൊണ്ടാണു് ഇവയ്ക്കു

ധാതുകരസംജ്ഞതെ ലഭിച്ചതു്. പലതരത്തിലുള്ള ഈ ഭക്ഷണപദാൎത്ഥങ്ങളെ ഉത്തമമദ്ധ്യമാധമങ്ങളായി വേർതിരിക്കാം.

മാംസം, പാൽ, മോർ, ഇളങ്കുമ്പുകൾ, മുട്ട, കരൾ, ഇവയിലുള്ള ധാതുകരങ്ങൾ ഉത്തമങ്ങളാകുന്നു. ശരീരധാതുവൎദ്ധനത്തിനു് ഏററവും പററിയവ ഇവയത്രെ.

കററയരി, പയറുകൾ, ഉഴുന്നു്, കടല, പരിപ്പു് ഇവയിൽ മദ്ധ്യമധാതുകരങ്ങളാണുള്ളതു്. തവിട്ടു കളഞ്ഞ അരിയിലും മരക്കിഴങ്ങിലുമുള്ള ധാതുകരങ്ങൾ അധമങ്ങളാകുന്നു. ഉത്തമധാതുകരങ്ങളോടു ചേരാതെ അധമവൎഗ്ഗത്തിൽപ്പെട്ടവകൊണ്ടു യാതൊരുപയോഗവും ഇല്ല.

(iii) ഉഷ്മളങ്ങൾ:— പക്ഷികളുടേയും സ്തനന്ധയങ്ങളുടേയും ശരീരയന്ത്രം കേടു കൂടാതിരിക്കണമെങ്കിൽ അതിനു നേരിയ ഒരു ചൂടു് ആവശ്യമാകുന്നു. ഇതിനു പുറമേ ഓരോ അവയവത്തിനും സ്വകൎമ്മം ചെയ്യുന്നതിനു കുറെ ശക്തിയും (Energy) വേണം. ഈ ചൂടും ശക്തിയും കിട്ടുന്നതു് ഏതെങ്കിലും ഒരു വിറകും പ്രാണവായുവും കൂടി സമ്മേളിക്കുമ്പോൾ ആകുന്നു. പതിരിൽ (ശ്വാസകോശത്തിൽ) നിന്നു രക്തം പ്രാണവായു വലിച്ചെടുക്കുന്നു. ശരീരയന്ത്രത്തിൽ വിറകായി നിൽക്കുന്നതു് ഇംഗാലൌദകങ്ങളും സ്നേഹങ്ങളുമാകുന്നു. സ്നേഹങ്ങൾക്കു ചൂടുണ്ടാക്കുവാൻ വളരെ ശക്തികൂടും. ഇംഗാലൌദകങ്ങൾ കത്തുമ്പോൾ (പ്രാണവായുവുമായി സമ്മേളിക്കുമ്പോൾ) ഉണ്ടാകുന്ന ചൂടിന്റെ $2\frac{1}{4}-2\frac{3}{10}$ ഇരട്ടി ചൂടു സ്നേഹങ്ങൾ കത്തുമ്പോൾ ജനിന്നു. ദേഹത്തിൽ അനവരതം നടക്കുന്ന ഈ "കത്തൽ" ഏററവും മൃദുതരമാണു്.

ഇംഗാലൌദകങ്ങൾ:— ഈ ഇനത്തിൽ പലതരത്തിലുള്ള പഞ്ചസാരകളും സസ്യങ്ങളിൽനിന്നു കിട്ടുന്ന നൂറുകളും ഉൾപ്പെടുന്നു. ഇവയിലെ മൂലവസ്തുക്കൾ കരി, പ്രാണവായു, അ

ബ്ജനകം ഇവയാകുന്നു. ഇവയിൽ ഉള്ള അംബ്ജനകവും പ്രാണവായുവും വെള്ളത്തിലുള്ള ഈ മൂലവസ്തുക്കളുടെ തോതനുസരിച്ചിരിക്കും; അംബ്ജനകത്തിൽ പകുതി പ്രാണവായുവുമുണ്ടാകും.

പഞ്ചസാരയുള്ള ഭോജ്യങ്ങൾ:— പാൽ, കരിമ്പ്, മധുരക്കിഴങ്ങ്, പഴങ്ങൾ.

ന്യൂറുള്ള ഭോജ്യങ്ങൾ: — ധാന്യങ്ങൾ, പഴുക്കാത്ത കായകൾ, കിഴങ്ങുകൾ.

സ്നേഹങ്ങൾ:— മെഴുക്കുകൾ സസ്യങ്ങളിൽനിന്നും ജന്തുക്കളിൽനിന്നും ഉണ്ടാകുന്നു. എണ്ണ, വെളിച്ചെണ്ണ, വെണ്ണ, മീനെണ്ണ ഇവയൊക്കെ അതിന് ഉദാഹരണങ്ങളാണ്. സ്നേഹങ്ങളിൽ അംബ്ജനകം കുറെ അധികമുണ്ട് എന്നല്ലാതെ ഇംഗാലൌദകങ്ങളുമായി വ്യത്യാസമൊന്നുമില്ല.

ഭക്ഷണംകൊണ്ടുള്ള ആവശ്യം.

1. ശരീരധാതുക്കൾ സദാ തേഞ്ഞു കുറഞ്ഞുകൊണ്ടിരിക്കുന്നു. ഈ കുറവു നികത്തുകയാണ് ഭക്ഷണത്തിന്റെ പ്രഥമകർമ്മം.

2. വളച്ചയ്ക്കു ഭക്ഷണംകൂടാതെ തരമില്ല.

3. ശക്തിയും ചൂടും ഉളവാക്കാനും ഭക്ഷണം വേണം.

3. മുട്ട, ഗർഭം ഇവയുടെ ഉൽപാദനത്തിനും വളച്ചയ്ക്കും ഭക്ഷണം അത്യാവശ്യമാകുന്നു.

ഭോജനഘടകങ്ങളുടെ കർമ്മങ്ങൾ.

(1) ധാതുകരങ്ങൾ: — പേശി, ചിതമ്പൽ, തൊലി, തൂവൽ, കരൾ, പാചകം തുടങ്ങിയ ഗ്രന്ഥികൾ (Glands) ഇവതന്നെയല്ലാ, സാമാന്യമായി ശരീരത്തിലെ ധാതുക്കളെ

ല്ലാംതന്നെ ഉണ്ടാകുന്നതും വളരുന്നതും നിലനില്ക്കുന്നതും ധാതുകരങ്ങളുടെ സഹായത്താലാകുന്നു.

(2) ലവണങ്ങൾ:— എല്ല്, മുട്ടത്തോട് രക്തത്തിലെ ശോണിമാവ്, ദീപനദ്രവങ്ങൾ ഇവയുണ്ടാകാൻ മാത്രമല്ല, ശരീരത്തിന്റെ വളർച്ചയ്ക്കും നിലനില്പിനും അത്യാവശ്യമാണ് ലവണങ്ങൾ.

(3) ഓജസ്കരങ്ങൾ:— ദേഹത്തിനു വളർച്ചയും ആരോഗ്യവും സന്താനോല്പാദനശക്തിയും നല്കുന്നു.

(4) ഇംഗാലൌദകങ്ങൾ:— ഇവ ഊഷ്മാവും ശക്തിയും നല്കുന്നു. വ്യായാമത്തിനനുവദിയ്ക്കാതെ ഈ പദാത്ഥങ്ങൾ ധാരാളമായി തീററിയാൽ ആ ജന്തുവിനു കൊഴുപ്പു വദ്ധിയ്ക്കും.

(5) സ്നേഹങ്ങൾ:— ഊഷ്മാവും ശക്തിയും നല്കുന്നു. അസ്ഥിസന്ധികൾക്ക് അയവും തൊലിയ്ക്കും തുവലിനും മിനുപ്പും ഉണ്ടാകുന്നു.

(6) നാരുകൾ:— സസ്യങ്ങളിൽനിന്നു കിട്ടുന്ന ഭോജ്യവസ്തുക്കളിൽ ഏറക്കുറെ നാരുണ്ടായിരിയ്ക്കും. ഇതു ദീപനം വരാതെ അങ്ങനെതന്നെ പുറത്തേക്കു പോകുന്നതുകാരണം മലബന്ധം ഇല്ലാതാക്കുന്നു.

(7) വെള്ളം:— സവ്വപ്രധാനമായ ഈ ഘടകത്തിന്റെ കമ്മം സ്പഷ്ടമാണല്ലൊ. സവ്വധാതുക്കളുടേയും ഭൂരിഭാഗം വെള്ളമാകുന്നു. സൂക്ഷ്മം നോക്കിയാൽ ശരീരത്തിലെ സജീവമായ ഭാഗമെല്ലാംതന്നെ സലിലത്തിൽ നിമഗ്നമായി സ്ഥിതിചെയ്യുന്നു.

അക്കാദമി

# അദ്ധ്യായം 7.

## ഭക്ഷണം (തുടർച്ച)

---

ദീപനം:— വായ മുതൽ ഗുദം വരെ നീണ്ടു കിടക്കുന്ന ഭക്ഷണ നാളത്തിൽക്കൂടെ കടന്നു പോകുമ്പോൾ ഭോജ്യപദാൎത്ഥങ്ങൾക്കു് ഉണ്ടാകുന്ന പരിണാമങ്ങൾക്കു സമഷ്ടിയായി പറയുന്ന ഒരു പേരാണു ദീപനം എന്നതു്. ഓരോ സ്ഥാനത്തു വച്ചു് ഓരോ ദീപനദ്രവങ്ങളുമായുണ്ടാകുന്ന സമ്പൎക്കം കൊണ്ടാകുന്നു ഇതു സംഭവിക്കുന്നതു്.

പക്ഷികൾ കൊത്തിത്തിന്നുന്ന പദാൎത്ഥങ്ങൾ അദ്യമായി ശീല എന്ന ഒരു സഞ്ചിയിൽ ചെന്നു വീഴുന്നു. നല്ലപോലെ ഭക്ഷണം കഴിച്ച ഒരു കോഴിയുടെയോ താറാവിന്റെയോ കഴുത്തിന്റെ മുൻവശം വീൎത്തിരിക്കുന്നതായി കാണാം. അതാണു് ശീലയുടെ സ്ഥാനം. അതിൽനിന്നു ഭക്ഷണം പോകുന്നതു് ആമാശയത്തിലേയ്ക്കാകുന്നു. ഈ അവയവത്തിന്റെ നേരെ താഴെ വട്ടു് എന്നു പറയുന്ന ഒരു ഭാഗം ഉണ്ടു്. ഇതു വളരെ പ്രബലങ്ങളായ മാംസപേശികളെക്കൊണ്ടു നിൎമ്മിതമാകുന്നു; കോഴികൾ പലപ്പോഴും കല്ലിൻകട്ടകളും ആണികളും മററും കൊത്തി വിഴുങ്ങുന്നതു് എല്ലാവരും കണ്ടിരിക്കുമല്ലൊ. ഇവയെല്ലാം വട്ടിനുള്ളിലാണു സംഭരിച്ചിരിക്കുന്നതു്. അന്തൎഭാഗത്തുക്കൂടി കടന്നുപോകുന്ന ഭോജ്യപദാൎത്ഥങ്ങളെല്ലാം ഈ കഠിനഖണ്ഡങ്ങളുടെ സമ്മൎദ്ദനംകൊണ്ടു തകൎന്നു് അരഞ്ഞു യോജിക്കുന്നു. പക്ഷികൾക്കു പല്ലില്ല; പല്ലിനു പകരം അവയ്ക്കുള്ളതു വട്ടാകുന്നു. വട്ടിൽനിന്നു് അൎദ്ധജീൎണ്ണങ്ങളായ തീൻസാധനങ്ങൾ കുടലിലേയ്ക്കും അവിടെനിന്നു ദീപനംവരാത്ത കിട്ടാംശങ്ങൾ ഗുദത്തിൽക്കൂടെ പുറത്തേയ്ക്കും പോകുന്നു. ഈ ദീപനനാളത്തിന്റെ അകത്തു വിരിച്ചിട്ടുള്ള നേരിയ ചൎമ്മം ആകുന്നു ശ്ലേഷ്മചൎമ്മം. തിന്നുന്ന പദാർത്ഥങ്ങൾക്കു വഴുക്കലുണ്ടാകാൻ ഈ ചൎമ്മത്തിൽനിന്നു കഫം ഉത്ഭവിച്ചുകൊണ്ടിരിക്കുന്നു. ആമാശ

ദീപനനാളം (Alimentary canal)

യത്തിലും കുടലിലും ഉള്ള ശ്ലേഷ്മചമ്മത്തിൽനിന്ന ദീപനദ്രവങ്ങൾ ഉണ്ടാകുന്നതിനു പുറമെ കുടലിൽ ഉള്ള ശ്ലേഷ്മചമ്മം ദഹിച്ചുകഴിഞ്ഞ ആഹാരസാധനത്തെ ആകഷിച്ചെടുക്കുകയും ചെയ്യുന്നു.

നമുക്കുള്ളപോലെ തന്നെ പക്ഷികൾക്കും അഞ്ചു ദീപനദ്രവങ്ങളുണ്ട്.

1. ഉമിനീർ (Saliva) ഉമിനീർ ഗ്രന്ഥികളിൽ നിന്നുണ്ടായി വായിൽ ഒഴുകിവീഴുന്നു; അല്പം ക്ഷാര (Alkaline) ശക്തിയുണ്ട്.

ഉമിനീർ (Saliva)

ഭോജ്യവസ്തുക്കളെ കുതിൎത്തുക മാത്രമല്ല ഭക്ഷണപദാർത്ഥങ്ങളിൽ ഉള്ള ന്യൂറ്, പഞ്ചസാരയാക്കുകയും കൂടി ഈ ദ്രവത്തിന്റെ കമ്മമാകുന്നു.

2. ആമാശയദ്രവം (Gastric juice) ആമാശയത്തിലെ ശ്ലേഷ്മചമ്മത്തിലുള്ള നിരവധി സൂക്ഷ്മഗ്രന്ഥികളിൽ ഉണ്ടായി

ആമാശയദ്രവം (Gastric juice)

ആമാശയത്തിലേയ്ക്കു സ്രവിക്കുന്നു. ആയിരത്തിൽ രണ്ടംശം വീതം ഹൈഡ്രോക്ലോറിക് അമ്ലം (Acid) ഇതിലുണ്ട്. ഇതു് ധാതുകരങ്ങളെ ദഹിപ്പിക്കുന്നു.

3. പാചകദ്രവം (Pancreatic juice) പാചകഗ്രന്ഥിയിൽ ഉണ്ടായി പിത്തനീരോടു കൂടിച്ചേൎന്നു കുടലിലേയ്ക്കു് ഒഴുകി

പാചകദ്രവം (Pancreatic juice)

വീഴുന്നു. ഇതു വളരെ ശക്തിയുള്ള ഒരു ദീപനദ്രവമാകുന്നു; ഈഷൽ ക്ഷാരശക്തിയുണ്ട്. ധാതുകരങ്ങളെ ദഹിപ്പിക്കുക; ന്യൂറുകൾ പഞ്ചസാരയാക്കുക; സ്നേഹങ്ങൾ ബിന്ദുക്കളാക്കി വെള്ളത്തിൽ യോജിപ്പിക്കുക. ഇങ്ങനെ ഇതിനു മൂന്നു കമ്മങ്ങളുണ്ട്.

4. പിത്തനീർ (Bile) കരളിലുണ്ടായി പാചകദ്രവത്തോടുകൂടി കുടലിനുള്ളിലേയ്ക്കു് ഒഴുകുന്നു. ഇതിന്നു ക്ഷാരശക്തിയുണ്ട്.

പിത്തനീർ (Bile)

ഭോജ്യവസ്തുക്കൾ കുടലിൽ നശിയാതെ സൂക്ഷിക്കുക; പാചകദ്രവത്തെ ദീപനക്രിയയിൽ സഹായിക്കുക; സ്നേഹങ്ങളെ ബിന്ദുക്കളാക്കി വെള്ളത്തിൽ യോജിപ്പിക്കുക. എന്നിങ്ങനെ മൂന്നു കമ്മങ്ങളാണിതിനുള്ളതു്.

## 9. ദീപനാവയവങ്ങൾ




1. ശീല
2. ആമാശയം
3. വട്ട്
4. കുടൽ
5. ഗുദം
6. കരൾ
7. പാചകഗ്രന്ഥി (അഗ്നിഗ്രന്ഥി)

## 10. തീൻപെട്ടി.



(മേൽവശത്തെ അടപ്പു തുറന്നു തീൻ നിറയ്ക്കുക. ചോട്ടിലെ അടപ്പു തുറന്നുവച്ചാൽ കോഴികൾക്കു കൊത്തിത്തിന്നാം. തിന്നു തീരുന്തോറും ഭക്ഷണം ചോട്ടിലേയ്ക്കു് ഇറങ്ങിക്കൊണ്ടിരിക്കും.)

## 11. കുഞ്ഞുങ്ങൾക്കു തീൻ കൊടുക്കുവാനുള്ള പെട്ടി.



5. ആന്ത്രദ്രവം (Intestinal juice) സൂക്ഷ്മാന്ത്രത്തിന്റെ അ

ആന്ത്രദ്രവം (Intestinal juice)

ന്തർഭാഗത്തുള്ള ശ്ലേഷ്മചർമ്മത്തിൽ അസംഖ്യം ചെറുഗ്രന്ഥികൾ ഉള്ളതിൽനിന്നതടവിച്ചു കുടലിന്നകത്തേയ്ക്കു് ഒഴുകുന്നു. ദീപനം ആകപ്പാടെ പൂർത്തീകരിക്കുകയാണു് ഇതിന്റെ കർമ്മം.

കട്ടയായ ഭക്ഷണങ്ങൾ ദ്രവീകരിക്കുക

സർവ്വധാതുക്കൾക്കും ആവശ്യമായ ഭക്ഷണം രക്തത്തിലും രസത്തിലും (Lymph) അലിഞ്ഞുചേർന്നു് ശരീരമാസകലം ചുററിസ്സഞ്ചരിക്കുന്നു. ഇവയിൽ ചേരാത്ത ഒരു ഭോജനവും ശരീരത്തിന്നുതകുന്നില്ല. ദ്രവരൂപത്തിലുള്ള ഭോജ്യങ്ങൾ മാത്രമേ ആകർഷിച്ചെടുക്കുവാൻ സാധിക്കുകയുള്ളൂ. കട്ടയായ തീററസ്സാധനങ്ങൾ രക്തത്തിലേയ്ക്കും രസത്തിലേയ്ക്കും ആകർഷിച്ചെടുക്കത്തക്ക ദ്രവരൂപത്തിലാക്കുകയാണു് ദീപനദ്രവങ്ങളുടെ പ്രഥമമായ കർമ്മം.

ഭക്ഷണപദാർത്ഥങ്ങളെ ശരീരത്തിന്നു യോജിച്ചവയാക്കുക

ദ്രവീകൃതമായ ഭക്ഷണമെല്ലാം ദേഹത്തിന്നു് അനുയോജ്യമാകയില്ല. എല്ലാത്തരം പഞ്ചസാരയും വെള്ളത്തിൽ അലിഞ്ഞു ചേരും. എന്നാൽ ഫലസിത (Glucose) മാത്രമേ ശരീരാവശ്യങ്ങൾക്കു് ഉപകരിക്കുകയുള്ളൂ. ഭോജ്യവസ്തുക്കളെ ദ്രവീകരിക്കുക മാത്രമല്ല, ശരീരത്തിന്നു് അനുയോജ്യങ്ങളായ വിധത്തിൽ പരിഷ്കരിക്കുകകൂടി ദീപനദ്രവങ്ങളുടെ കർമ്മമാകുന്നു.

## ആകർഷണം.

രക്തത്തിലേയ്ക്കും രസത്തിലേയ്ക്കും ആഹാരസാരം ആകർഷിക്കപ്പെടുന്നു

കരൾ—പഞ്ചസാരയുടെ കലവറ.

ദീപനനാളത്തിൽ ദീപനദ്രവങ്ങളുടെ സമ്പർക്കത്താൽ അലിഞ്ഞുചേർന്നിട്ടുള്ള ധാതുകരങ്ങളും ഫലസിതയും രക്തനാഡികളിലേയ്ക്കു പ്രവേശിക്കുന്നു. രക്തത്തിൽ പഞ്ചസാരയുടെ അംശം അധികമായാൽ ആരോഗ്യം ഇല്ലാതാകും. ദീപനാനന്തരം അധികമായുണ്ടാകുന്ന ഫലസിത മുഴുവൻ കരൾ (യകൃത്തു്) ആകർഷിച്ചെടുത്തു ശേഖരിച്ചു വയ്ക്കുകയും ചോരയിലുള്ള പഞ്ചസാര ചിലവാകുന്തോറും തിരിച്ചുകൊടുക്കുകയും ചെയ്യുന്നു. ദഹനംവന്ന സ്നേഹങ്ങൾ രസനാഡികളി

ലേയ്ക്കാണു പ്രവേശിക്കുന്നതു്. എന്നാൽ രസം മുഴുവൻ രക്തത്തിൽ ചേരുന്നതുകൊണ്ടു് സ്നേഹങ്ങളും ഒടുവിൽ രക്തത്തോടു കൂടിച്ചേരുന്നു എന്നു പറയാം.

ഇങ്ങനെ വിവിധഭോജ്യവസ്തുക്കളെ വഹിച്ചുകൊണ്ടു ദേഹമാസകലം ചുററിസ്സഞ്ചരിക്കുന്ന ചോരയിൽ നിന്നു് അതതു ധാതുക്കൾ അതതിന്നു് ആവശ്യമുള്ള പദാൎത്ഥങ്ങളെല്ലാം സ്വീകരിക്കുന്നു. ഓരോ അവയവത്തിന്നും സ്വകൎമ്മനിൎവ്വഹണത്തിനാവശ്യമായ ശക്തി (Energy)യും, കേടുപാടുകൾ തീൎക്കുവാനും വളൎച്ചയ്ക്കും വേണ്ടുന്ന സാമഗ്രികളും രക്തത്തിൽനിന്നാണു ലഭിക്കുന്നതു്.

ഒരു പദാൎത്ഥം തന്നെ തിററരുതു്

പ്രായേണ എല്ലാ ഭോജ്യദ്രവ്യങ്ങളിലും ധാതുകരങ്ങൾ, ഉപ്പുകൾ, ഊഷ്മളങ്ങൾ തുടങ്ങിയ ഘടകങ്ങൾ ഏറെക്കുറെ ഉണ്ടായിരിക്കുമെങ്കിലും, അവയെല്ലാം ശരീരത്തിനാവശ്യമായ തോതനുസരിച്ചു് ഉണ്ടാവുക എന്നതു സുസംഭാവ്യമല്ല. ഒരേ ദ്രവ്യം തന്നെ ഭക്ഷിക്കുന്നതായാൽ ദീപനാവയവങ്ങൾക്കു വളരെ അധികം പ്രയാസം നേരിടുമെന്നു മാത്രമല്ല ദേഹത്തിന്നാവശ്യമായ എല്ലാ സാമഗ്രികളും കിട്ടി എന്നു വരുന്നതുമല്ല.

സമീകൃതഭോജനം

ഓരോ ജന്തുവിന്നും ശരീരത്തിൻെറ നിലനില്പിന്നു് ധാതുകരാദി ഭോജനഘടകങ്ങൾ ഓരോന്നും എത്രമാത്രം വേണമെന്നു ഒരു നിയമമുണ്ടു്. മുട്ട, പാൽ തുടങ്ങിയവ ഉണ്ടാകണമെങ്കിൽ വിശേഷാൽ തീററയും വേണം. ഈ വിധത്തിൽ അതതു ജന്തുവിന്നു് ആവശ്യമായി വരുന്നതും, ധാതുകരം ഊഷ്മളം തുടങ്ങിയവയുടെ തോതു് ശരിയായിട്ടുള്ളതും ആയ ഭോജനമാണു് "സമീകൃതഭോജനം."

ദഹിക്കുന്ന ഘടകങ്ങളുടെ കണക്കാണു് എടുക്കേണ്ടതു്

ഏതെങ്കിലും ഒരു ഭോജനവിശകലനപ്പട്ടിക നോക്കി, ഉള്ളതിൽ വില കുറഞ്ഞ ദ്രവ്യങ്ങൾകൊണ്ടു് ഒരു സമീകൃതഭോജനം തയ്യാറാക്കുവാൻ വലിയ യത്നമൊന്നും വേണ്ടിവരില്ല. എന്നാൽ ഇതുകൊണ്ടു മാത്രം എല്ലാം ആയില്ല. എല്ലാ ധാതുകരങ്ങളും എല്ലാ ഊഷ്മളങ്ങളും ഒരുപോലെ ദഹിക്കുകയില്ല. ഓരോ ഭക്ഷണപദാൎത്ഥത്തിലും ഉള്ള ഘടകങ്ങളുടെ കണക്കു കിട്ടിയാൽ പോരാ.

ഇവയിൽ ഓരോന്നും എത്രമാത്രം ദഹിക്കും എന്നതിൻെറ ഒരു കണക്കാണു കിട്ടേണ്ടതു്. ഒരു പദാൎത്ഥത്തിൻെറ വില കണക്കാക്കുമ്പോഠം അതിലുള്ള "ദഹിക്കുന്ന ഘടകങ്ങളുടെ" വിലയാണു നാം കണക്കാക്കേണ്ടതു്. പ്രഥമദൃഷ്ടിയിൽ വളരെ ആദായമെന്നു തോന്നുന്ന പല സാധനങ്ങളും യഥാൎത്ഥത്തിൽ അങ്ങനെയല്ലെന്നു കാണാം.

ഭോജനവിശകലനപ്പട്ടിക അങ്ങനെതന്നെ വിശ്വസിക്കരുതു്.

ദേശകാലാദികളുടെ അവസ്ഥാഭേദം കൊണ്ടു് ഒരു ദ്രവ്യത്തിലുള്ള ഘടകങ്ങളുടെ തോതിന്നുതന്നെ വളരെ വ്യത്യാസം കാണുമാറുണ്ടു്. ഒരു പശുവിൻെറ അറുതിപ്പാലും കായാപ്പാലും തമ്മിൽ ഉള്ള അന്തരം പ്രത്യക്ഷമാകുന്നു. ഭക്ഷണത്തിൻെറ വ്യത്യാസം കൊണ്ടും പശുവിൻെറ ഇനം അനുസരിച്ചും പാലിൻെറ സ്വഭാവം മാറുന്നതാണു്. ഭോജനവിശകലനപ്പട്ടികയിലെ കണക്കുകളെല്ലാം കണ്ണടച്ചു വിശ്വസിക്കരുതെന്നു് ഇത്രയും പ്രസ്താവിച്ചതിൽ നിന്നു വ്യക്തമാകുന്നുണ്ടല്ലോ. അപരിചിതമായ ഒരു പ്രദേശത്തു് "വഴികാട്ടി" എന്ന നിലയിൽ അതു നമുക്കു് ഉപകരിക്കുന്നു എന്നേ വിചാരിക്കേണ്ടു.

പല ജന്തുക്കഠംക്കും ദീപനശക്തി പല വിധത്തിലാകുന്നു.

ഓരോ തരം ജന്തുക്കഠംക്കുള്ള ദഹനശക്തി ഓരോ തരത്തിലാകുന്നു. പശുക്കഠംക്കു ദഹിക്കുന്നതു്, കോഴിക്കു ദഹിക്കുമെന്നോ, കോഴിക്കു ദഹിക്കുന്നതു്, മനുഷ്യനു ദഹിക്കുമെന്നോ പരീക്ഷണങ്ങഠം കൊണ്ടല്ലാതെ തീൎത്തു പറയാവതല്ല. വീട്ടുപക്ഷികളുടെ ദീപനശക്തിയേക്കുറിച്ചു് ഇതുവരെ ശരിയായി ഒന്നുംതന്നെ പഠിച്ചിട്ടില്ല.

എല്ലാ പക്ഷികഠംക്കും എല്ലാ കാലത്തിനും യോജിച്ച ഭക്ഷണം ഇല്ല.

ശരീരപ്രകൃതി അനുസരിച്ചു് ഓരോ കോഴിക്കു് ഓരോ ദ്രവ്യമായിരിക്കും പത്ഥ്യമായിട്ടുള്ളതു്. കൂട്ടത്തിനു് ഒരുമിച്ചു കൊടുക്കുന്ന തീൻ എല്ലാ പക്ഷികളും ശരിയായി തിന്നുന്നില്ലെന്നും, ചിലതിനു്, തിന്നാനുതന്നെ ശരീരത്തിൽ പിടിക്കുന്നില്ലെന്നും വരാം. വേനൽ, വൎഷം, മഞ്ഞു് എന്ന കാലങ്ങളിൽ ഒരേതരം ഭോജനം കൊടുത്താൽ മതിയെന്നു നിൎണ്ണയിച്ചുകൂടാ. ചി

രപരിചയം, പരീക്ഷണം, സൂക്ഷ്മാവലോകനം ഇവകൊണ്ടു മാത്രമേ ഇതിനെല്ലാം ശരിയായ ഉത്തരം കണ്ടുപിടിക്കാൻ സാധിക്കുകയുള്ളൂ.

**സമീകൃതഭോജനം എല്ലാററിനും കിട്ടുന്നുണ്ടെന്നു തീർച്ചയാക്കാൻ വയ്യ.**

ഒരു കൂട്ടത്തിലുള്ള എല്ലാ പക്ഷികൾക്കും സമീകൃതഭോജനം ലഭിക്കുന്നുണ്ടെന്നു തീർച്ചയാക്കിക്കൂട. ചിലവ ധാന്യങ്ങൾ അധികം തിന്നും; മററു ചിലവ തിന്നുന്നതു മീനായിരിക്കും; വേറെ ചിലവയ്ക്കു പിണ്ണാക്കായിരിക്കും അധികം ഇഷ്ടം; ഭോജ്യദ്രവ്യങ്ങളെല്ലാം ഒരുപോലെ നേർമ്മയിൽ പൊടിച്ചു കൂട്ടിക്കൊടുത്താൽ ഈ ദോഷം ഉണ്ടാകുന്നതല്ല.

**രുചികരമായ ഭക്ഷണം**

ഭോജനം രുചികരമായിരിക്കണം. രുചിയോടുകൂടി തിന്നുന്നതെല്ലാം തൃപ്തിയും ആരോഗ്യവും ഉണ്ടാക്കുന്നു.

**അസാത്മ്യം രോഗകാരണം**

പെട്ടെന്ന് ഒരു മാററവും വരുത്തരുത്. അസാത്മ്യം രോഗകാരണങ്ങളിൽ പ്രധാനമാകുന്നു. തീററ നനച്ചു കൊടുത്തു ശീലിപ്പിച്ച പക്ഷികൾക്കു പെട്ടെന്ന് ശുഷ്കഭക്ഷണം മാത്രം കൊടുക്കുക എന്നു വയ്ക്കരുത്. ആല്പാല്പമായി പഴയ സമ്പ്രദായം മാററിക്കൊണ്ടുവന്ന് പുതിയ രീതി സ്വീകരിക്കണം.

**നിർബ്ബന്ധകദ്രവ്യങ്ങൾ കുറയ്ക്കുക.**

നിർബ്ബന്ധകദ്രവ്യങ്ങൾ വളരെ കൊടുക്കരുത്. ശക്തിയിൽ കവിഞ്ഞു മുട്ടയിടുവാൻ പ്രേരിപ്പിച്ചാൽ പൊന്മുട്ടയിടുന്ന താറാവിന്റെ കഥപോലെ ആയിത്തീരുന്നതാണ്.

**സമയം കൃത്യമായിരിക്കണം.**

ഭക്ഷണം കൊടുക്കുന്ന നേരം കണിശമായിരിക്കണം. ദിവസേന ഭക്ഷണം കിട്ടുന്ന ആ നേരം വരുമ്പോൾ ദീപനാവയവങ്ങൾക്ക് ഉണർച്ചയുണ്ടാവുകയും ദീപനദ്രവങ്ങൾ ഒലിച്ചുതുടങ്ങുകയും ചെയ്യുന്നു. നേരക്കണക്കിനു തീൻ കൊടുത്താൽ നമുക്കു ശരിയായ ആദായവും പക്ഷികൾക്ക് ആരോഗ്യവും ഉണ്ടാകും.

കളത്തിൽ ഇട്ടു വളൎത്തുന്ന പക്ഷികൾക്കു പച്ചില കൊടുക്കാൻ മറക്കരുതു്. ഓജസ്കരങ്ങളും ലവണങ്ങളും പ്രധാനമായി ലഭിക്കുന്നതു് ഇതിൽ നിന്നാകുന്നു; ഇതു മലബന്ധത്തെ അകററുകയും രുചി വൎദ്ധിപ്പിക്കുകയും ചെയ്യുന്നു.

പച്ചിലകൾ

മാസത്തിൽ രണ്ടുമൂന്നു തവണ രാത്രികാലങ്ങളിൽ എല്ലാ പക്ഷികളേയും പിടിച്ചു പരീക്ഷിച്ചുനോക്കണം. വല്ലാതെ ചടച്ചവയേയും തടിച്ചവയേയും നീക്കംചെയ്തു് ഒററയ്ക്കു നിൎത്തി ഉപചരിക്കേണ്ടതാണു്. ചടച്ചവയ്ക്കു മീനെണ്ണയും മററു പോഷകപദാൎത്ഥങ്ങളും കൊടുക്കണം. തടിച്ചവയ്ക്കു് അതിധാരാളമായി ആയാസം കൊടുക്കയാണു വേണ്ടതു്. ധാന്യങ്ങൾ ഭൂമിയിൽ താത്തിക്കുഴിച്ചിടുകയും, നല്ലവണ്ണം ചാടിയാൽ മാത്രം കിട്ടത്തക്ക പൊക്കത്തിൽ പച്ചിലകൾ കെട്ടിത്തൂക്കുകയും ചെയ്ക.

എല്ലാം പക്ഷികളുടേയും ശരീരസ്ഥിതി ഇടയ്ക്കിടയ്ക്കു പരിശോധിച്ചറിയണം.

കുടിക്കുന്ന വെള്ളത്തിനു് ഒരു സമയത്തും വെയിലു കൊള്ളരുതു്. നല്ല തണുത്ത വെള്ളം—വിശേഷിച്ചു വേനലിൽ—കുടിക്കുവാൻ കിട്ടിയില്ലെങ്കിൽ പക്ഷികൾക്കു പല ദീനങ്ങളും ഉണ്ടാകും.

വെള്ളം വെയിൽ കൊള്ളരുതു്.

ഭക്ഷണത്തിൽ നാരിൻെറ അംശം തീരെ ഇല്ലാഞ്ഞാൽ മലബന്ധം ഉണ്ടാകും. ഉമി, തവിടു്, പിണ്ണാക്കു്, പച്ചിലകൾ ഇവയിലെല്ലാം ഏറക്കുറെ നാരുകളുണ്ടു്.

നാരിൻെറ ആവശ്യം

ഭോജനദ്രവ്യങ്ങളും വെള്ളവും പാത്രങ്ങളും വളരെ ശുചിയായിരിക്കണം. പൂപ്പലും പുഴുക്കുത്തും ഉള്ളതൊന്നും തീററയ്ക്കു കൊടുക്കരുതു്. പാത്രങ്ങൾ തിളയ്ക്കുന്ന വെള്ളം ഒഴിച്ചു ദിവസവും വൃത്തിയാക്കണം.

ശുചീകരണം

# അദ്ധ്യായം 8.

## ഭക്ഷണം (തുടർച്ച)

---

ധാന്യങ്ങൾ, പുല്ലിൻെറയും മററും ഇളങ്കുമ്പുകൾ, ശലഭ കൃമികീടങ്ങൾ തുടങ്ങിയവയാണ് പ്രകൃത്യാ വീട്ടുപക്ഷികളുടെ ഭക്ഷണം. സ്വച്ഛന്ദസഞ്ചാരംചെയ്തു നടക്കുന്ന വീട്ടുപക്ഷികൾ സസ്യോല്പന്നങ്ങളും ജന്തുല്പന്നങ്ങളും ആയ പല പദാൎത്ഥങ്ങൾ തിന്നുന്നതായി കാണാം. ഏറെക്കുറെ കൃത്രിമമായ രീതിയിൽ വളൎത്തുന്ന പക്ഷികൾക്കു തീററ കൊടുക്കുന്ന സംഗതിയിൽ ഈ കാൎയ്യം മറക്കരുത്. അധികഭാഗം സസ്യോല്പന്നങ്ങളും കുറഞ്ഞൊരുഭാഗം ജന്തുല്പന്നങ്ങളും കലൎത്തിയ ഒരു ഭക്ഷണം ആയിരിക്കണം അവയ്ക്കു നൽകുന്നതു്. ഇതിനു പുറമെ അവയ്ക്കു് അത്യാവശ്യമായ ചില ദ്രവ്യങ്ങൾ കൊത്തിത്തിന്നുവാൻ കൊടുക്കണം.

1. പച്ചിലകൾ സസ്യങ്ങളുടെ ഇളങ്കുമ്പുകളിൽനിന്ന് എ. ബി. സി. ഇ. എന്നീ നാലു് ഓജസ്സുരങ്ങൾ കിട്ടുന്നു. മുട്ടയുടെ ഉണ്ണിയ്ക്കു മഞ്ഞനിറം ഉണ്ടാകുവാനും മലബന്ധം അകലുവാനും പച്ചിലകൾ ആവശ്യമാണ്. നങ്ങണംപുല്ലു്, പപ്പടകപ്പുല്ലു്, മുത്തങ്ങാപ്പുല്ലു്, തവളപ്പുല്ലു്, ചീരയില, കൊപ്പയില, ഇവയെല്ലാം ഈ ആവശ്യത്തിന് എടുക്കാം. നിലത്തുനിന്ന് അല്പമൊന്നു ചാടിയാൽമാത്രം കിട്ടത്തക്കവണ്ണം കെട്ടിത്തൂക്കിക്കൊടുത്താൽ പക്ഷികൾക്ക് അല്പം ഒരു വ്യായാമവും ഉണ്ടാവും ശരീരത്തിന് ആവശ്യമായ ലവണങ്ങൾ ഒട്ടുമുക്കാലും ലഭിക്കുന്നതു് പച്ചിലകളിൽനിന്ന് ആണെന്നു പ്രസ്താവിക്കുമ്പോൾ ഈ ഭോജനദ്രവ്യത്തിൻെറ പ്രാധാന്യം വ്യക്തമാകുമല്ലൊ. ശീലയിലൊന്നുമില്ലാത്ത സന്ദർഭത്തിൽ നനഞ്ഞ പുല്ലിന്മേൽ പക്ഷികളെ അഴിച്ചിടരുതു്.

2. കരിങ്കല്ലിന്റെയൊ വെള്ളാരംകല്ലിന്റെയൊ ചെറിയ കഷണങ്ങൾ ഒരു പാത്രത്തിൽ എപ്പോഴും തയ്യാറായിരിക്കണം. പക്ഷികൾക്കു പല്ലിനുപകരം വട്ടിലുള്ള പാഷാണഖണ്ഡങ്ങളാകുന്നു ഭോജനദ്രവ്യങ്ങളെ അരച്ചു യോജിപ്പിക്കുന്നതു്.

3. ആന്ത്രവായു (Intestinal gas) വരാതിരിക്കുവാൻ കരിക്കട്ടകൾ അത്യാവശ്യമാകുന്നു. പുതിയ കരിയുടെ ചെറിയ നുറുക്കുകൾ ഒരു ചട്ടിയിൽ വച്ചു കൊടുത്തിരിക്കണം.

4. മീനെണ്ണ (കാഡ്ലിവർ ഓയിൽ—ചാളനെയ്യ്)യിൽ ഏ. ഡി. എന്നീ ഓജസ്കരങ്ങളും അയോഡിനും ഉള്ളതുകൊണ്ടു്, കുഞ്ഞുങ്ങൾക്കും വിരിയിക്കുവാനുള്ള മുട്ടയിടുന്ന പിടകൾക്കും, തൂവൽ കൊഴിയുന്നവയ്ക്കും, വർഷകാലത്തിലും, തീററയിൽ 2 ശതമാനം ചേർക്കുന്നതു നന്നായിരിക്കും.

5. ഇഷ്ടംപോലെ അഴിഞ്ഞുനടക്കുന്ന പക്ഷികൾക്കു ശരീരാവശ്യത്തിനു വേണ്ട ലവണങ്ങൾ പലതരത്തിലുള്ള തീററയിൽനിന്നു ലഭിക്കുന്നു. എന്നാൽ കളങ്ങളിൽ വളത്തുന്നവയ്ക്കു് അങ്ങനെ കിട്ടും എന്നു തീർച്ചയാക്കുവാൻ വയ്യ. തവിട്ടു്, മോരു്, പാലു്, പച്ചില, മീൻ ഇവയിലെല്ലാം ലവണങ്ങൾ ധാരാളമുണ്ടു്. ഈവക സാധനങ്ങൾ മതിയാംവരെ കൊടുക്കുവാൻ നിവ്വാഹമില്ലെങ്കിൽ ഇനി എഴുതുന്ന ലവണക്കൂട്ടു് (Mineral mixture) ഭോജനത്തിൽ 3—4 ശതമാനം ചേത്തുകൊടുക്കണം.

ലവണക്കൂട്ടു്.

എൽപ്പൊടി 50 ഭാഗം.
കക്കപ്പൊടി 22 ഭാഗം
നല്ല ഉപ്പു് 10 ഭാഗം.
ഗന്ധകം 5 ഭാഗം.
തുരുമ്പു് (Iron oxide) 2 ഭാഗം.
പൊട്ടാസിയം അയോഡൈഡു് 3/16 ഭാഗം.

ഭാഗങ്ങളെല്ലാം തൂക്കം.

ഇവയെല്ലാം നേർമ്മയിൽ പൊടിച്ചു യോജിപ്പിയ്ക്കുക.

6. കക്ക (കുമ്മായക്കട്ട). കക്കയുടേയോ പഴയ കുമ്മായത്തിന്റെയൊ ചെറിയ കഷണങ്ങൾ ഒരു പാത്രത്തിൽ എപ്പോഴും ഉണ്ടായിരിക്കണം. മുട്ടത്തോടുണ്ടാകണമെങ്കിൽ കോഴികൾ ഇതു തിന്നാതെ തരമില്ല.

തീററയിൽ നിർബ്ബന്ധകദ്രവ്യങ്ങൾ അധികമുണ്ടാകരുതു്. മീൻ, മാംസം തുടങ്ങിയവയാണു് നിർബ്ബന്ധകദ്രവ്യങ്ങൾ.

നിർബ്ബന്ധക ദ്രവ്യങ്ങൾ.

ചുക്കു്, മുളകു്, തിപ്പലി, കടുകു്, ഏലത്തരി, ഉള്ളി മുതലായവയും ഈ വർഗ്ഗത്തിൽപ്പെടുന്നു. ഇവ തീരെ കൊടുക്കാതിരിക്കുന്നതാണുത്തമം. വർഷത്തിൽ ആയാസക്കുറവിനാൽ പക്ഷികൾക്കു രുചി കുറവാകുമ്പോൾ ഇവയിലേതെങ്കിലും ഒന്നു് ആഴ്ചയിൽ ഒരുതവണ അല്പം കൊടുക്കുന്നതുകൊണ്ടു വലിയ ദോഷമില്ല.

വിരേചനം.

മാസത്തിൽ രണ്ടോ മൂന്നോ തവണ വയറിളക്കുക. അതു് ആരോഗ്യവും രുചിയും വർദ്ധിപ്പിക്കും. മുട്ടയിടുവാനടുത്ത പിടക്കോഴികൾക്കും, വേനൽക്കാലത്തും, മലബന്ധം വരാതെ സൂക്ഷിക്കണം.

വെള്ളം.

കുടിക്കുവാനുള്ള വെള്ളം വെയിൽകൊണ്ടു ചൂടുപിടിക്കരുതു്. വേനലിൽ ശീതസലിലം ധാരാളമായി കുടിക്കുവാൻ കൊടുക്കണം. പക്ഷികൾ തട്ടിമറിയ്ക്കാതെയും കയറിനിന്നു മലിനപ്പെടുത്താതെയും കരുതുകയും വേണം.

1. തലമാത്രം കടത്തത്തക്ക ദ്വാരങ്ങളുള്ള ഒരു കമ്പിക്കൂടിനകത്തു വെള്ളപ്പാത്രം വയ്ക്കുക. (ചിത്രം 14)

2. അല്ലെങ്കിൽ 12, 13 ചിത്രങ്ങളിൽ കാണുംപ്രകാരം ഒരു കുപ്പിയിൽ വെള്ളംനിറച്ചു കമഴ്ത്തി കെട്ടിത്തൂക്കുക. അടിയിലുള്ള തളികയിൽനിന്നു കുപ്പിയുടെ മുഖം അര ഇഞ്ചെങ്കിലും പൊങ്ങി നിൽക്കണം. തളികയിലെ വെള്ളം കുടിച്ചു വററുന്തോറും കുപ്പിയിൽ നിന്നിറങ്ങിക്കൊണ്ടിരിക്കും

നല്ല വെള്ളം ക്ഷാമംകൂടാതെ കൊടുക്കണം. മഞ്ഞൾ, പൊട്ടാസിയംപെർമാൻഗനേറ്റ് ഇവ രോഗങ്ങളെ തടഞ്ഞുനിറുത്തുവാൻ ഉപകരിക്കുന്നു. നീരിളക്കത്തിനും വാമുള്ളിനും ചികിത്സയും തടവുമായി അന്നഭേദിക്കൂട്ടുമരുന്നു (Copparas mixture) വെള്ളത്തിൽ കലക്കി കൊടുക്കുക. 160 ഔൺസ് വെള്ളത്തിന് 1—2 ഔൺസ് കൂട്ടുമരുന്നു ചേരണം. അതിസാരം, നീരിളക്കം, വാമുള്ള് ഇവ വരാതിരിപ്പാൻ ഒരു ഗാലൺ വെള്ളത്തിൽ 20 തുള്ളി അടയ്ക്കാക്കളി (Catechu) ഒഴിച്ചുകൊടുക്കുന്നതു കൊള്ളാം. ബാലാതിസാരം, ബാലശ്ലേഷ്മാതിസാരം ഇവ വരാതിരിപ്പാനും വന്നതു മാറുവാനും അയോഡിൻക്ഷീരം കുടിക്കുന്ന വെള്ളത്തിൽ ചേർക്കണം. വിഷൂചിക പരക്കാതിരിപ്പാൻ സ്വല്പം ഹൈഡ്രോക്ലോറിക് അമ്ലം ചേർത്ത വെള്ളം (നാല്പതു ഔൺസ് വെള്ളത്തിൽ ഒരു ടീസ്പൂൺ വീതം) മാത്രം കുടിക്കുവാൻ കൊടുക്കുക. പല ദിനങ്ങളും വെള്ളത്തിൽനിന്നു പരക്കുന്നതാകയാൽ അതിന്റെ ശുചീകരണക്രിയയിൽ എത്ര ശ്രദ്ധ പതിച്ചാലും മതിയാകുന്നതല്ല. (അന്നഭേദിമിശ്രകം, അയോഡിൻ ക്ഷീരം ഇവ ഉണ്ടാക്കുന്നതു് ഇനി വിസ്തരിക്കുന്നതാണ്. അടയ്ക്കാക്കളിക്കു പകരം കരിങ്ങാലിക്കഷായം കുറുക്കിയതുപയോഗിക്കാം.)

ധാതുകരത്തോതു് (Albuminoid ratio): ഒരു പക്ഷിയുടെ തീററയിൽ ഇത്ര ധാതുകരങ്ങൾക്കു് ഇത്ര ഊഷ്മളങ്ങൾ വേണമെന്ന ഒരു കണക്കുണ്ടു്. ഈ കണക്കനുസരിച്ചു ധാതുകരങ്ങളും ഊഷ്മളങ്ങളും ഉള്ള ഒരു ഭോജനം സമീകൃതമാകുന്നു. പ്രായം, കാലം, ഉദ്ദേശം ഇവ അനുസരിച്ചു ഘടകങ്ങളുടെ തോതിനും വ്യത്യാസം വരും. കുഞ്ഞുങ്ങൾക്കും പ്രായപൂർത്തിവന്നവയ്ക്കും കൊടുക്കുന്ന ഭക്ഷണം ഒരുപോലെയാവാൻ തരമില്ല. മുട്ടയുണ്ടാക്കുവാനും തടിപ്പിക്കുവാനും ഒരേ തീററ പോരാ. വേനല്ക്കും വർഷത്തിലും കൊടുക്കുന്ന തീനിന്നു ചില വ്യത്യാസങ്ങൾ ആവശ്യമാകും:— (സ്നേഹങ്ങൾക്കു് ഇംഗാലൌദകങ്ങളേക്കാൾ $2\frac{1}{2}$-$2\frac{3}{10}$ ഇരട്ടി ഊഷ്മളശക്തിയുള്ളതിനാൽ സ്നേഹാംശത്തെ $2\frac{1}{4}$-$2\frac{3}{10}$ കൊണ്ടു പെരുക്കി മററു ഊഷ്മളങ്ങളുടെ സംഖ്യയോടു കൂട്ടിയിട്ടാണ് ആകെയുള്ള ഊഷ്മളസംഖ്യ നിർണ്ണയിക്കുന്നതു്.) ആ

കെയുള്ള ഊഷ്മളസംഖ്യയെ ആകെയുള്ള ധാതുകരസംഖ്യ കൊണ്ടു് ഹരിച്ചുകിട്ടുന്ന ഫലമാണു് ധാതുകരത്തോതു്. ഉദാഹരണമായി നെല്ലിന്റെ ധാതുകരത്തോതു നിർണ്ണയിക്കാം.

നെല്ലിൽ 6·44 ഭാഗം ധാതുകരങ്ങളും 1·88 ഭാഗം സ്നേഹാംശവും 64·7 ഭാഗം ഇംഗാലൌദകങ്ങളും ഉണ്ടു്. ആദ്യമായി 1·88 ഭാഗം സ്നേഹത്തെ 2·3 കൊണ്ടു പെരുക്കികിട്ടുന്ന 4·324 എന്ന ഫലം ഇംഗാലൌദകങ്ങളോടു കൂട്ടണം. എന്നാൽ 68·794 എന്ന സംഖ്യ കിട്ടും. ഇതിനെ 6·44 കൊണ്ടു് ഹരിക്കുമ്പോൾ 10·68 എന്ന ഫലം സിദ്ധിക്കും. ധാതുകരം : ഊഷ്മളം : : 1 : 10·68.

നെല്ലിൽ ഒരു ധാതുകരത്തിനു് 10·68 ഊഷ്മളം ഉണ്ടു്.

പ്രായകാലോദ്ദേശവ്യത്യാസങ്ങൾ അനുസരിച്ചു് ഓരോ തരം പക്ഷിക്കു കൊടുക്കേണ്ട ഭക്ഷണത്തിലെ ധാതുകരത്തോതു് ഇനി കാണിക്കുന്നു.

കേരള സാഹിത്യ അക്കാദമി

| | ധാതുകരത്തോതു് |
|---|---|
| **കോഴി** | |
| കുഞ്ഞുങ്ങൾക്കു് 13 ആഴ്ച വരെ | 1 : 3·75 |
| 13 ആഴ്ച മുതൽ മുട്ടയിടുംവരെ | 1 : 4 |
| തടിപ്പിക്കുവാൻ | 1 : 5·5 മുതൽ 1 : 7 വരെ |
| മുട്ടയിടുന്നവ—വേനൽ | 1 : 4 |
| ” മഞ്ഞു് | 1 : 4·5 |
| ” വസന്തം | 1 : 4·25 |
| ” ശരൽക്കാലം (വിശ്രമകാലം) | 1 : 4·5 |
| **താറാവു്** | |
| മുട്ടയിടുന്നവ | 1 : 4·25 |
| തടിപ്പിക്കുവാൻ | 1 : 5·5 മുതൽ 1·7 വരെ |
| **പാത്ത** | |
| മുട്ടയിടുന്നവ | 1 : 4·5 |
| തടിപ്പിക്കുവാൻ | 1 : 6 |
| **ക്ലക്കു്** | |
| മുട്ടയിടുന്നവ | 1 : 4·5 |
| തടിപ്പിക്കുവാൻ | 1 : 6 |

12



അടിയിലുള്ള പാത്രത്തിൽനിന്നു
വെള്ളം കുടിക്കുന്തോറും കുപ്പിയിൽ
നിന്ന് ഇറങ്ങിവരും.

13



14



ഈ ഒററൽ ഇരിമ്പുകമ്പി
കൊണ്ടോ മുളവാരി കൊ
ണ്ടോ ഉണ്ടാക്കാം.

15



കഴുത്തിൽ നാലഞ്ചു ചെറു
തുളകളുള്ള ഒരു കുടവും
ഒരു ചട്ടിയും!! ഏതു ദരി
ദ്രനും സാദ്ധ്യം.

കോഴിയുടെ ഭക്ഷണം മാത്രമേ ഈ അദ്ധ്യായത്തിൽ ഇനി പ്രതിപാദിക്കുന്നുള്ളു. മററു വീട്ടുപക്ഷികളുടെ ഭോജനം അതതിനെപ്പററി പ്രത്യേകം പ്രതിപാദിക്കുന്ന സന്ദർഭത്തിൽ വിവരിക്കുന്നതാണ്. എങ്കിലും സാമാന്യനിയമങ്ങൾ എല്ലാത്തരം പക്ഷികളേയും ബാധിക്കും.

മുട്ടയിടുന്ന കോഴികൾക്ക് ഉഷ്ണകാലത്ത് ഊഷ്മളങ്ങൾ അധികം വേണ്ട. ഭോജനം വേഗത്തിൽ ദഹിക്കുന്നതായിരിക്കണം. മഴക്കാലത്ത് വെയിൽ കുറവാകയാൽ ഓജസ്കരം ഡി.യുടെ ക്ഷാമം സംഭവിക്കുന്നു. അതിനാൽ അപ്പോൾ രണ്ടു ശതമാനം മീനെണ്ണ ചേർക്കണം. തൂവൽ കൊഴിഞ്ഞുതുടങ്ങിയാൽ പക്ഷികൾ സാമാന്യമായി വിശ്രമം ആരംഭിക്കുന്നു. എന്നാൽ നല്ല പാരമ്പര്യമുള്ള ചില ഇനങ്ങൾ അപ്പോഴും മുട്ടയിട്ടുകൊണ്ടിരിക്കും. ഇങ്ങനെ മുട്ടകളും പുതിയ തൂവലുകളും ഉണ്ടാക്കത്തക്ക ശരീരാരോഗ്യം കോഴിക്കു വേണമെങ്കിൽ അക്കാലത്ത് തീററയിൽ ലവണക്കൂട്ടം രണ്ടു ശതമാനം മീനെണ്ണയും ചേർക്കണം. മഞ്ഞുകാലത്തു ദേഹത്തിൽനിന്ന് വളരെ ചൂടു നഷ്ടപ്പെട്ടു പോകുന്നതിനാൽ ഊഷ്മളങ്ങൾ അല്പം അധികം ആവശ്യമാകും. എങ്കിലും നമ്മുടെ ഈ ഉഷ്ണപ്രദേശത്ത് ഇതു് അത്രതന്നെ ഗണ്യമായ ഒരു സംഗതിയല്ല.

ഏകദേശം 1 : 4·5 എന്ന ധാതുകരത്തോതു വരുമാറ് ഒരു സമീകൃതഭോജനം തയ്യാറാക്കി എല്ലാക്കാലത്തും അതുതന്നെ കൊടുക്കുകയും, പുറമെ വസന്തത്തിൽ ഇടയ്ക്കിടയ്ക്കു് (ആഴ്ചയിൽ രണ്ടുമൂന്നു തവണ) കുറച്ചു കരളും വേനല്ക്കു കുടിക്കുവാൻ മോരും നൽകുകയും ചെയ്താൽ മതിയാകും. വസന്തത്തിലുള്ള മുട്ടകൾ വിരിയിക്കുവാൻ എടുക്കുന്നതിനാൽ കരൾ അക്കാലത്തു വളരെ നന്നായിരിക്കും. ധാതുകരത്തിൻെറ മാത്ര കൂട്ടുക മാത്രമല്ല അതു ചെയ്യുന്നതു്; രക്തത്തിനു നല്ല പുഷ്ടിയുണ്ടാക്കുന്നതിനു പുറമേ ധാരാളമായി ഓജസ്കരങ്ങളേയും അതു പ്രദാനം ചെയ്യുന്നു. മോരു് രുചിയും അഗ്നിദീപ്തിയും ഉണ്ടാക്കുകയും ധാതുകരങ്ങളുടെ അളവ വർദ്ധിപ്പിക്കുകയും ചെയ്യുന്നു

പ്രായപൂത്തിയായ കോഴികളെ തീററുന്ന സമ്പ്രദായങ്ങൾ:-

1. വെളുപ്പിന്നു് ആർദ്രമിശ്രകം; ഉച്ച തിരിഞ്ഞു് ധാന്യങ്ങൾ. പ്രഭാതത്തിൽത്തന്നെ ആർദ്രമിശ്രകം കൊടുത്താൽ കോഴികൾക്കു ബലവും തൃപ്തിയും ഉണ്ടാകുമെന്നും വൈകുന്നേരം ധാന്യങ്ങൾ നൽകുന്നതുകൊണ്ടു രാത്രികാലത്തു് വളരെ വിശപ്പുണ്ടാവില്ലെന്നും പറയുന്നതിൽ വളരെ വാസ്തവമുണ്ടു്. പക്ഷെ, ഈ സമ്പ്രദായത്തിൽ പോററുന്ന കോഴികൾ മതിയാംവരെ വ്യായാമം ചെയ്യുകയില്ല.

2. വെളുപ്പിന്നു ധാന്യങ്ങൾ; വൈകുന്നേരം ആർദ്രമിശ്രകം. ധാന്യങ്ങൾ ചവറിലിട്ടുകൊടുത്താൽ കോഴികൾ ധാരാളം അദ്ധ്യയാസപ്പെടും; വൈകുന്നേരം ആർദ്രമിശ്രകം കൊടുക്കുന്നതുകൊണ്ടു് ഉറങ്ങാൻ കൂട്ടിൽ കയറുമ്പോൾ എല്ലാ പക്ഷികളുടെ ശീലയും നല്ലവണ്ണം പൂർണ്ണമായിരിക്കും.

3. പുലർകാലത്തു കുറച്ചു ധാന്യ; ശുഷ്കമിശ്രകം. കൂട്ടിൽ നിന്നു പുറത്തു വന്ന ഉടനെ കോഴികൾക്കു തിന്മാൻ കുറച്ചു ധാന്യം ചവറിലിട്ടു കൊടുക്കുക. ശുഷ്കമിശ്രകം എപ്പോഴും കൊത്തിത്തിന്നുവാൻ തയ്യാറായിരിക്കണം. ഇങ്ങനെ ചെയ്താൽ വ്യായാമം സുലഭമായിരിക്കും. അജീർണ്ണദോഷം ഒട്ടും ഉണ്ടാവുകയുമില്ല.

4. സായംപ്രാതഃകാലങ്ങളിൽ ധാന്യം; ശുഷ്കമിശ്രകം. ഉച്ചയ്ക്കു് ആർദ്രമിശ്രകം. ഈ രീതിയിൽ തീൻ കൊടുക്കുവാൻ കുറച്ചു ക്ലേശം വേണമെങ്കിലും അതിനുള്ള ഗുണവും ഉണ്ടു്. കോഴികൾക്കു നല്ല ആയാസം ഉണ്ടാകും. ഉച്ചയ്ക്കു് അമിതമായ ചൂടു തോന്നുകയില്ല. രാത്രി വല്ലാതെ വിശക്കുകയുമില്ല.

5. മിശ്രകം മാത്രം. ചില കോഴികൾ ധാന്യങ്ങളും മററു ചിലവ മിശ്രകവും അധികം ഭക്ഷിക്കുന്നതിനാൽ മുൻപ്രസ്താവിച്ച ഏതെങ്കിലും തരത്തിൽ തീൻ കൊടുക്കുന്നതായാൽ സമീകൃതഭോജനം കേവലം കടലാസ്സിൽ മാത്രമായി കലാശിക്കുവാൻ

വഴിയുണ്ട്. മിശ്രകം മാത്രം കൊടുത്താൽ ഇങ്ങനെ ഒരിക്കലും സംഭവിക്കുന്നതല്ല. ശീതപ്രദേശങ്ങളിൽ ഹേമന്തകാലത്തു വളരെ നീളം കൂടിയ നിശകളിൽ വയർ നിറച്ചു ധാന്യമില്ലെങ്കിൽ കോഴികൾക്കു വല്ലാത്ത വിശപ്പുണ്ടാകും. ഇവിടങ്ങളിൽ അതത്രതന്നെ കണക്കാക്കേണ്ടതായില്ല.

ലെഗ്ഹാൺ ഇനത്തിൽപ്പെട്ട കോഴികൾ പ്രായേണ ഒരു ദിവസം 2 ഔൺസു ധാന്യവും 2 ഔൺസു മിശ്രകവും കൂടി 4 ഔൺസു ഭക്ഷണം കഴിക്കും. ഘനം കൂടിയ ഇനങ്ങൾക്കു മിശ്രകം ഒന്നോ ഒന്നരയോ ഔൺസു കൂടുതൽ വേണ്ടിവരും. വിശ്രമിക്കുന്ന കോഴിക്ക് തീൻ കുറയും. മുട്ടയിടാറായ പിടകളും, ഇട്ടുകൊണ്ടിരിക്കുന്നവയും നല്ലവണ്ണം ഭക്ഷിക്കും.

കൈ കൊണ്ടല്ല തലകൊണ്ടാണു ഭക്ഷണം കൊടുക്കേണ്ടതു്. ഓരോ കോഴിയുടേയും ഓരോ ദേശത്തിന്റേയും അനന്തങ്ങളായ അവസ്ഥാഭേദങ്ങളെ വിവരിക്കുക എന്നതു സാദ്ധ്യമല്ല. സാമാന്യമായി ചില സംഗതികൾ മാത്രമേ കാണിക്കുവാൻ കഴിയുകയുള്ളു. ബുദ്ധിമാനായ കൃഷിക്കാരൻ എല്ലാം മനസ്സിരുത്തി കണ്ടു പഠിച്ചു് വേണ്ടവിധം ആലോചിച്ചു പ്രവൎത്തിച്ചുകൊള്ളണം.

ലെഗ്ഹാൺ പിട ആറു റാത്തൽ ഭക്ഷണം കഴിച്ചാൽ പതിനാറു മുട്ടകൾ ഇടുമെന്നുദ്ദേശിക്കപ്പെട്ടിരിക്കുന്നു. ഘനം കൂടിയ ഇനങ്ങൾക്ക് ഭക്ഷണത്തിന്റെ തോതും കൂടും.

## ശുഷ്കമിശ്രകവും—ആൎദ്രമിശ്രകവും.

ശുഷ്കമിശ്രകം:— എല്ലാ പക്ഷികൾക്കും തിന്നുവാൻ സൌകൎയ്യം കിട്ടും. അജീൎണ്ണം വരില്ല. കളത്തിൽ വളൎത്തുന്ന പക്ഷികൾക്ക് ഇതാണു് അധികം നല്ലതു്. വെള്ളം ഉള്ള പാത്രം തീററപ്പാത്രത്തിൽ നിന്നു് അകത്തി വച്ചാൽ ഇതുകൊണ്ടു് ആയാസവും ലഭിക്കും.

ആർദ്രമിശ്രകം:— കോഴികൾക്കു് അധികം രുചികരമാകുന്നു. സാമർത്ഥ്യമുള്ളവ അധികം തിന്നാതെയും ഭീരുക്കൾക്കു് ഒന്നുംതന്നെ കിട്ടാതെയും വരാതെ ഇരിപ്പാൻ മനസ്സുവയ്ക്കണം. ഒരിക്കലും മുപ്പതു മിനിട്ടിലധികം തീററരുതു്. ശുചീകരണത്തിൽ വളരെ ശ്രദ്ധിക്കണം. അഴിഞ്ഞു നടക്കുന്ന കോഴികൾക്കു് ഇതാണധികം നല്ലതു്. മിശ്രകം നനയ്ക്കുമ്പോൾ വല്ലാതെ കുഴമ്പൻ ആകരുതു്; ഉരുട്ടിയാൽ ഉരുളുന്ന പ്രായമേ ആകാൻ പാടുള്ളൂ.

ഒരു ഭോജനവിശകലനപ്പട്ടിക നോക്കി ഏതു തരത്തിൽ വേണമെങ്കിൽ അത്തരത്തിൽ ഒരു സമീകൃതഭോജനം ഉണ്ടാക്കുവാൻ പ്രയാസമില്ല. ഉദാഹരണത്തിനു മാത്രമായി ചിലതു താഴെ ചേർക്കുന്നു.

ധാതുകരത്തോതു്
1 : 4·5

കോഴി ഒന്നുക്കു് ഒരു കൊല്ലത്തേയ്ക്കു് ഉദ്ദേശം ചിലവു
ക. 3—4—0

I. നെല്ലു് 2 ഔൺസു; പ്രഭാതത്തിൽ തന്നെ പകുതിയോളം നെല്ലു ചവറിൽ വിതറിക്കൊടുക്കുക. ബാക്കി വൈകുന്നേരം ചട്ടിയിൽ കൊടുക്കുക.

മിശ്രകം (2 ഔൺസു്):--

| | | |
|---|---|---|
| തേങ്ങാപ്പിണ്ണാക്കു് | 2 ഭാഗം | എല്ലാം തൂക്കം |
| മരക്കിഴങ്ങുപൊടി | 1 ഭാഗം | |
| മീൻപൊടി | 1 ഭാഗം | |

ഇതു് ഒരു കോഴിക്കു് ഒരു ദിവസത്തേയ്ക്കുള്ള തീററയാകുന്നു.

ധാതുകരത്തോതു്
1 : 4·9

കോഴി ഒന്നുക്കു് ഒരു കൊല്ലത്തേയ്ക്കു് ഉദ്ദേശം ചിലവു
ക. 3—8—0

II. നെല്ലു് 2 ഔൺസു്; മേൽവിവരിച്ച വിധം തന്നെ കൊടുക്കുക.

മിശ്രകം (2 ഔൺസു്):–

| | | |
|---|---|---|
| തേങ്ങാപ്പിണ്ണാക്കു് | 4 ഭാഗം | എല്ലാം തൂക്കം |
| താവലരി | 1 ഭാഗം | |
| മീൻപൊടി | 1 ഭാഗം | |

ഇതു് ഒരു കോഴിക്കു് ഒരു ദിവസത്തേയ്ക്കുള്ള തീററയാകുന്നു.

ധാന്യങ്ങളും മിശ്രകവും കലന്ന ഒരു ഭോജനമാണു മുൻ വിവരിച്ചതു്. ഇനി മിശ്രകം മാത്രം ആയുള്ള ഉദാഹരണങ്ങൾ എടുക്കാം.

മിശ്രകങ്ങൾ:—

(കോഴി ഒന്നുക്കു 4 ഔൺസ് വീതം ദിവസേന കൊടുക്കുക)

| | | | | |
|---|---|---|---|---|
| ധാതുകരത്തോതു് 1 : 4·3 കോഴി ഒന്നുക്കു് ഒരു കൊല്ലത്തേയ്ക്കു് ഉദ്ദേശം ചിലവു ക. 3—8—0 | I. | തേങ്ങാപ്പിണ്ണാക്കു | 15 ഭാഗം | എല്ലാം തൂക്കം |
| | | അരിത്തവിടു | 2 ഭാഗം | |
| | | മരക്കിഴങ്ങുപൊടി | 10 ഭാഗം | |
| | | മീൻപൊടി | 3 ഭാഗം | |
| ധാതുകരത്തോതു് 1 : 4·9 കോഴി ഒന്നുക്കു് ഒരു കൊല്ലത്തേയ്ക്കു് ഉദ്ദേശം ചിലവു ക. 3—4—0 | II. | തേങ്ങാപ്പിണ്ണാക്കു് | 15 ഭാഗം | എല്ലാം തൂക്കം |
| | | അരിത്തവിടു് | 2 ഭാഗം | |
| | | മരക്കിഴങ്ങുപൊടി | 11 ഭാഗം | |
| | | മീൻപൊടി | 2 ഭാഗം | |
| ധാതുകരത്തോതു് 1 : 4·2 കോഴി ഒന്നുക്കു് ഒരു കൊല്ലത്തേയ്ക്കു് ഉദ്ദേശം ചിലവു ക. 4—0—0 | III. | തേങ്ങാപ്പിണ്ണാക്കു് | 4 ഭാഗം | എല്ലാം തൂക്കം |
| | | താവലരി | 4 ഭാഗം | |
| | | തവിടു് | 1 ഭാഗം | |
| | | മീൻപൊടി | 1 ഭാഗം | |
| ധാതുകരത്തോതു് 1 : 4·5 കോഴി ഒന്നുക്കു് ഒരു കൊല്ലത്തേയ്ക്കു് ഉദ്ദേശം ചിലവു ക. 2—8—0 | IV. | എള്ളിൻപിണ്ണാക്കു് | 4 ഭാഗം | എല്ലാം തൂക്കം |
| | | മരക്കിഴങ്ങുപൊടി | 8 ഭാഗം | |
| | | അരിത്തവിടു് | 1 ഭാഗം | |
| | | മീൻപൊടി | 1 ഭാഗം | |

അതതു പ്രദേശങ്ങളിൽ തുച്ഛമായ വിലയ്ക്കു കിട്ടുന്ന പദാർത്ഥങ്ങളെക്കൊണ്ടു പല വിധത്തിൽ സമീകൃതഭോജനങ്ങൾ ഉണ്ടാക്കാം. ശാസ്ത്രരീത്യാ വീട്ടുപക്ഷിക്കൃഷി ചെയ്യുക എന്നതിന്റെ പ്രഭാതോദയം മാത്രം കാണുന്ന ഈ പ്രദേശത്തേയ്ക്കു് ഏതെല്ലാം തരത്തിലുള്ള തീററകളാണു യോജിക്കുക എന്നതു് പ

രീക്ഷണങ്ങൾ കൊണ്ടല്ലാതെ അറിയാവതല്ല. ഇതിന്നുമുമ്പ് ഉദ്ധരിച്ചവയെല്ലാം വെറും മാർഗ്ഗദർശികൾ മാത്രമാകുന്നു.

പലതരം ധാന്യങ്ങൾ ഒരുമിച്ചു കലത്തികൊടുക്കരുത്. ധാന്യങ്ങൾ കുതത്തികൊടുക്കുന്നതു ഗുണകരമാകുന്നു. അല്പമൊന്നു മുളയ്ക്കുന്നതുകൊണ്ടു് വിരോധമില്ലെന്നു മാത്രമല്ല ഗുണം കൂടുതലായുണ്ടാകും.

ഭക്ഷണം കൊടുക്കുന്ന ക്രമം.

(ഇവിടെ പ്രസ്താവിക്കുന്ന ക്രമം കണ്ണടച്ചു് അനുസരിക്കണമെന്നില്ല. വൈപ്പിൻ പയണിയർ പോൾട്രിക്ലബ്ബിൽ നടപ്പുള്ള രീതിയാണിതു്.)

പ്രഭാതം:— കോഴി ഒന്നുക്കു് ഒരു ഔൺസ് വീതം ധാന്യം ഭൂമിയിൽ കുഴിച്ചിട്ടുകൊടുക്കുക. 8—9 മണിയ്ക്കു പച്ചിലകൾ കെട്ടിത്തൂക്കിക്കൊടുക്കുക. 10 മണി കഴിഞ്ഞാൽ വൈകുന്നേരം 4 മണിവരെ ശുഷ്കമിശ്രകം കൊത്തിത്തിന്നുവാൻ പാത്രത്തിൽ വച്ചുകൊടുക്കുക. ഉച്ചതിരിഞ്ഞു് 1 മണിക്കു അല്പം ആർദ്രമിശ്രകം കൊടുക്കണം.

അസ്തമിക്കുന്നതിന്നു് അല്പം മുമ്പു് കുതത്തി മുളപൊട്ടിയ നെല്ലു് (കോഴി ഒന്നുക്കു് ഒരു ഔൺസ് വീതം കുതത്തുന്നതിനുമുമ്പു തൂക്കി എടുക്കണം.) ചട്ടികളിൽ കൊടുക്കുക.

കുഞ്ഞുങ്ങളുടെ തീററ.

വിരിഞ്ഞു പുറത്തുവന്നു് രണ്ടു ദിവസത്തേയ്ക്കു തിളപ്പിച്ചു ആററിയ വെള്ളം മാത്രമേ കുഞ്ഞുങ്ങൾക്കു കൊടുക്കാവൂ. ഒരു ശീലക്കഷണം വെള്ളത്തിൽ മുക്കി എടുത്തു കുഞ്ഞിൻെറ കൊക്കിന്മേൽ തൊടിയിച്ചു പിടിച്ചാൽ അതു് ആ നനവു് ആസ്വാദിച്ചു തുടങ്ങും. യന്ത്രത്തിലല്ല വിരിയിച്ചതെങ്കിൽ തള്ളപ്പിട വെള്ളം കൊത്തി കുടിയ്ക്കുന്നതു കണ്ടു കുഞ്ഞുങ്ങളും കൊത്തിക്കുടിച്ചു കൊള്ളും.

ആദ്യത്തെ നാലാഴ്ചവട്ടത്തേയ്ക്ക് തീററ കൊടുക്കുന്നതു നാലു പ്രകാരത്തിൽ ആകാം.

1. ധാന്യങ്ങൾമാത്രം:- അരി, ഗോതമ്പ്, പഞ്ഞപ്പുല്ല്, തിന തുടങ്ങിയ ധാന്യങ്ങൾ ചെറിയ തരികളാക്കി തിന്നുവാൻ കൊടുക്കണം. ആദ്യത്തെ ആഴ്ചവട്ടത്തിൽ രണ്ടോ മൂന്നോ മണിക്കൂർ കൂടുമ്പോൾ അല്പാല്പം ധാന്യം വിതറിക്കൊടുക്കുക. പതിനഞ്ചോ ഇരുപതോ മിനിട്ടുകൊണ്ടു തിന്നുതീരുന്നതു മാത്രമേ ഒരിക്കൽ കൊടുക്കാവൂ. വൈകുന്നേരത്തെ തീററ മാത്രം വയർ നിറച്ചു കൊടുക്കാം. എല്ലായ്പോഴും കൊത്തിത്തിന്നുവാനായി ഗോതമ്പിന്റെയൊ നെല്ലരിയുടേയൊ തവിട് ഒരു പാത്രത്തിൽ സജ്ജമാക്കിയിരിക്കണം. കുടിക്കുവാൻ മോരു ധാരാളമായി കൊടുക്കുക. ധാന്യങ്ങളിൽ ധാതുകരങ്ങൾ പോരാത്തതുകൊണ്ട് മോരു കൊടുക്കാതെ തരമില്ല. കിട്ടുമെങ്കിൽ ചിതൽ ഒരുത്തമഭക്ഷണമാകുന്നു. പുത്തൻധാന്യങ്ങൾ ഒരിക്കലും കൊടുക്കരുത്.

ഉദാഹരണം:—

| | |
|---|---|
| ഗോതമ്പ് അഞ്ചു ഭാഗം<br>ചോളം മൂന്നു ഭാഗം<br>ഓട്ട് നാലുഭാഗം | ഭാഗമെല്ലാം തൂക്കം എല്ലാം തിരങ്ങി ചെറിയ നറുക്കുകളാക്കുക. |

അല്ലെങ്കിൽ

| | |
|---|---|
| ഗോതമ്പ് ഒരുഭാഗം<br>അരി ഒരുഭാഗം<br>റാഗി ഒരുഭാഗം<br>കമ്പ് ഒരുഭാഗം | ഭാഗം എല്ലാം തൂക്കം എല്ലാം തിരങ്ങി ചെറിയ നറുക്കുകളാക്കുക. |

അല്ലെങ്കിൽ

| | |
|---|---|
| ഗോതമ്പ് രണ്ടുഭാഗം<br>അരി ഒരുഭാഗം<br>പഞ്ഞപ്പുല്ല് ഒരുഭാഗം | ഭാഗം എല്ലാം തൂക്കം എല്ലാം തിരങ്ങി ചെറിയ നറുക്കുകളാക്കുക. |

ധാന്യങ്ങൾ മാത്രം കൊടുത്തു വളൎത്തുന്നതായാൽ അജീൎണ്ണവും ബാലാതിസാരവും വരാതിരിക്കുവാൻ എളുപ്പമുണ്ടു്. കുഞ്ഞുങ്ങൾ ധാരാളമായി വ്യായാമം ചെയ്യും എന്നൊരു ഗുണവുമുണ്ടു്.

2. മിശ്രകംമാത്രം:- തീററസ്സാധനങ്ങൾ എല്ലാം ഒരുപോലെ പൊടിച്ചു കൂട്ടി യോജിപ്പിച്ചു് ഉണ്ടാക്കുന്ന ഒരു പൊടിയാകുന്നു മിശ്രകം. ഇതു് ആൎദ്രമായോ (നനച്ചോ) ശുഷ്കമായോ കൊടുക്കാം. ആൎദ്രമിശ്രകം കൊടുക്കുന്നതിൽ രോഗബാധ കൂടാതിരിപ്പാൻ വളരെ മനസ്സിരുത്തണം ഓരോ തവണ തീൻ കൊടുക്കുമ്പോഴും അപ്പപ്പോൾ കുതൎത്തിയ മിശ്രകം മാത്രമേ കൊടുക്കാവൂ. ഇങ്ങനെ ദിവസേന അഞ്ചോ ആറോ തവണ ചെയ്യണമെങ്കിൽ കുറെ ബുദ്ധിമുട്ടുകൂടാതെ തരമില്ല. പത്തു മിനിററിൽ അധികം തിന്നുന്നതു് ഒരിക്കൽ കൊടുക്കരുതു്. ഉടനെ പാത്രം തിളയ്ക്കുന്ന വെള്ളമൊഴിച്ചു് ശുചിയാക്കുകയും വേണം. ആൎദ്രമിശ്രകം കൊടുക്കുന്ന കുഞ്ഞുങ്ങൾ ശരിയായി വ്യായാമം ചെയ്യുകയില്ല. എന്നാൽ ശുഷ്കമിശ്രകം കൊടുക്കുന്നതായാൽ ഈവക ദോഷങ്ങൾ ഒന്നുംതന്നെയില്ല.

ഉദാഹരണം

| | |
|---|---|
| എള്ളിൻപിണ്ണാക്കു് 2 ഭാഗം<br>മരക്കിഴങ്ങു് 3 ഭാഗം<br>അരിത്തവിടു് അര ഭാഗം<br>ഉണക്കമീൻ അര ഭാഗം | ഭാഗം എല്ലാം തൂക്കം<br>എല്ലാം നേൎമ്മയിൽ പൊടിച്ചു<br>യോജിപ്പിക്കുക. |

ഇതിൽനിന്നു് ഒരു നാഴി മിശ്രകമെടുത്താൽ 4 നാഴി ഗോതമ്പുതവിടുമായി കൂട്ടിച്ചേൎക്കണം. ആൎദ്രകമിശ്രകമാണെങ്കിൽ ഇങ്ങിനെ ചെയ്യേണ്ട. കൊത്തിത്തിന്നുവാൻ ഒരു പാത്രത്തിൽ തവിടു വേറെ വെച്ചുകൊടുത്താൽ മതി. ശുഷ്കമിശ്രകം എപ്പോഴും കൊത്തിത്തിന്നുന്നതുകൊണ്ടു വിരോധമില്ല. വിശേഷാൽ കൂട്ടുന്ന തവിടു് ക്രമത്തിൽ കുറച്ചു കുറച്ചു് പതിമൂന്നു് ആഴ്ച കഴിയുമ്പോഴയ്ക്കും തീരെ ഇല്ലാതെ ആക്കാം.

3. ധാന്യങ്ങളും ആർദ്രമിശ്രകവും:— പ്രാതഃകാലത്തും വൈകുന്നേരവും ധാന്യങ്ങളും ഇടയ്ക്കു പ്രായാനുസാരേണ നാലോ മൂന്നോ തവണ ആർദ്രമിശ്രകവും കൊടുക്കുന്നതായാൽ കുഞ്ഞുങ്ങൾക്ക് ആയാസവും വളർച്ചയും ഉണ്ടാകും. എപ്പോഴും കൊത്തിത്തിന്നുവാനുള്ള തവിട് തയ്യാറായിരിക്കണം.

ഉദാഹരണം:—

വെളുപ്പിനു ഗോതമ്പുതാവലും വൈകുന്നേരം അരിത്താവലും കൊടുക്കുക. ധാന്യങ്ങളുടെ ആകെയുള്ള തൂക്കവും മിശ്രകത്തിന്റെ തൂക്കവും ഉദ്ദേശം സമമായിരിക്കണം. എപ്പോഴും കൊത്തിത്തിന്മാൻ ഗോതമ്പുതവിട് വച്ചുകൊടുക്കണം.

കേരള സാഹിത്യ അക്കാദമി

മിശ്രകം:—

| | |
|---|---|
| എള്ളിൻപിണ്ണാക്ക് 8 ഭാഗം | എല്ലാം തൂക്കം നേർമ്മയിൽ പൊടിച്ചു ചേർക്കുക. |
| മരക്കിഴങ്ങ് 4 ഭാഗം | |
| അരിത്തവിട് 1 ഭാഗം | |
| ഉണക്കമീൻ 1 ഭാഗം | |

4. ധാന്യങ്ങളും ശുഷ്കമിശ്രകവും. ധാന്യങ്ങൾ മുൻ നിർദ്ദേശിച്ചവണ്ണം കൊടുക്കുക. ശുഷ്കമിശ്രകം ഇതിനുമുമ്പു പറഞ്ഞതുപോലെ വിശേഷാൽ തവിടുചേർത്ത് എപ്പോഴും കൊത്തിത്തിന്നുവാനായി കൊടുക്കുക. വിശേഷാൽ ചേർക്കുന്ന തവിടിന്റെ അളവു കുറച്ചുകുറച്ചു പതിമൂന്നാഴ്ചയുടെ അവസാനത്തോടുകൂടി തീരെ ഇല്ലാതാക്കണം.

ഏതു പ്രകാരം തീററ കൊടുക്കുന്നതായാലും കുടിക്കുവാൻ മോരു കൊടുക്കുന്നതു നന്ന്. കുടിക്കുന്ന വെള്ളത്തിൽ എട്ടിലൊന്ന് അയോഡിൻക്ഷീരം ചേർത്തു കൊടുത്താൽ ബാലശുക്ലാതിസാരബാധ വരാതെ കഴിച്ചുകൂട്ടാം. ആറ് ആഴ്ച കഴിയുംവരെ ഈ രോഗം വരുമോ എന്നു ശങ്കിക്കണം.

നാലാഴ്ചയ്ക്കു ശേഷം ഒടുവിലത്തെ മൂന്നു വിധത്തിലെ തീൻ കൊടുക്കുന്നുള്ളൂ.

മീനെണ്ണ, ലവണക്കൂട്ട്

1. കുഞ്ഞുങ്ങളുടെ തീററയിൽ രണ്ടു ശതമാനം മീനെണ്ണയും മൂന്നുനാലു ശതമാനം ലവണക്കൂട്ടും ചെർക്കുക. ഇതു് ആരോഗ്യവും വളച്ചയും ഉണ്ടാക്കും.

ചിതൽ, കരൾ

2. കിട്ടുമെങ്കിൽ ചിതൽ ഉത്തമമായ ഒരു ഭക്ഷണമാണു്. ചിതൽ സുലഭമല്ലെങ്കിൽ ആഴ്ചയിൽ രണ്ടുമൂന്നു തവണ കുഞ്ഞൊന്നുക്കു് $1/4$ മുതൽ $1/2$ ഔൺസു വരെ (പ്രായാനുസാരേണ) കരൾ അരിഞ്ഞു കൊടുക്കുക.

പച്ചില, കരി, കല്ലു്.

3. വിരിഞ്ഞു പുറത്തു വന്നു് നാലു ദിവസം കഴിഞ്ഞാൽ രുചികരങ്ങളായ പച്ചിലകൾ അരിഞ്ഞു കൊടുക്കുവാൻ മറക്കരുതു്. കല്ലിന്റെ ചെറുതരികളും കരിയും കൊത്തിത്തിന്മാൻ എപ്പോഴും തയ്യാറായിരിക്കണം.

മോരു്

4. രുചിയും ദീപനവും വളർച്ചയും ഉണ്ടാക്കുന്ന ഒരു പാനീയമാകയാൽ സാധിക്കുന്നപക്ഷം രണ്ടു മാസത്തേയ്ക്കെങ്കിലും മോരു ധാരാളമായി കൊടുക്കണം. എന്നാൽ, അപ്പോൾ മീനോ, മാംസമോ, കരളോ (ജന്തുല്പന്നങ്ങളായ ധാതുകരങ്ങൾ) കൊടുക്കേണ്ട.

പതിമൂന്നാഴ്ചയ്ക്കു ശേഷം വലിയ കോഴികൾക്കു കൊടുക്കുന്ന തീററതന്നെ കൊടുക്കാം.

മുട്ടയ്ക്കു വലിയ വില കൂടാതെ കിട്ടുമെങ്കിൽ ഇരുപത്തഞ്ചു കുഞ്ഞിനു് ഒരു മുട്ട വീതം നല്ലപോലെ പുഴുങ്ങി അരിഞ്ഞു കൊടുക്കാം. പ്രായം കൂടുന്തോറും ഇതു വർദ്ധിപ്പിക്കണം. മുട്ട കൊടുക്കുന്നുണ്ടെങ്കിൽ മോരോ മീനോ കൊടുക്കേണ്ടതില്ല.

കുഞ്ഞുങ്ങൾക്കു് ആഴ്ചയിൽ ഒരു തവണ വീതം വയറിളക്കുക. പ്രായം കൂടുന്തോറും ഇതു പത്തും പതിനഞ്ചും ദിവസം കൂടുമ്പോൾ ചെയ്താൽ മതി.

## ഭോജനവിശകലനപ്പട്ടിക.

| ഭക്ഷണപദാൎത്ഥത്തിന്റെ പേരു് | ധാതുകരങ്ങൾ (Protiens) | സ്നേഹങ്ങൾ (Fats) | ജ്വാംശോല്പാദകങ്ങൾ (Carbohydrates) | ഉമി—നാരു് (Husk—fibre) | ലവണങ്ങൾ (Salts) | മണ്ണു്—അഴുക്കു് (Land—dirt) | ജലാംശം (Moisture) | ധാതുകരത്തോതു് (Albuminiod ratio) |
|---|---|---|---|---|---|---|---|---|
| ഗോതമ്പു് (വടക്കൻ ഇന്ത്യൻ) | 9·92 | 1·66 | 72·68 | 1·73 | 1·80 | 0·00 | 12·21 | 1: 7·71 |
| ടി. (ബെംഗാൾ) | 9·57 | 1·89 | 70·25 | 3·33 | 1·84 | 0·24 | 13·78 | 1: 7·80 |
| നെല്ലു് | 6·44 | 1·88 | 64·47 | 8·29 | 1·35 | 4·84 | 12·73 | 1: 10·68 |
| അരി | 6·38 | 0·94 | 79·25 | 0·18 | 0·69 | 0·10 | 12·64 | 1: 12·76 |
| ഗോതമ്പുതവിടു് | 10·90 | 4·19 | 59·66 | 9·37 | 4·56 | 0·44 | 11·88 | 1: 6·27 |
| നെല്ലരിത്തവിടു് | 5·72 | 8·31 | 34·25 | 25·18 | 18.34 | | 8·21 | 1: 9 9 |
| ഉണക്കമരക്കിഴങ്ങു് | 1·67 | ·77 | 84·07 | 2·32 | 0·16 | | 11·01 | 1: 51·38 |
| ടി. മധുരക്കിഴങ്ങു് | 2·36 | 1·41 | 84·88 | 1·27 | 0·07 | | 10.00 | 1: 37·31 |
| എള്ളു് | 22·50 | 48·13 | 14·05 | 4·49 | 5·59 | 0·37 | 4·48 | 1: 5·54 |
| കടല | 18·57 | 4·83 | 56·33 | 6·47 | 2·75 | 0 00 | 11·35 | 1: 3 63 |
| കടലപ്പൊടി (തൊലിയോടുകൂടി) | 19·12 | 2·14 | 55·30 | 7·05 | 3·14 | | 13·25 | 1: 3·15 |
| കടലപ്പൊടി (തൊലി കളഞ്ഞു്) | 21·43 | 2·54 | 57·15 | 2·24 | 2·66 | | 13·98 | 1: 2·94 |
| മുതിര | 18·18 | ·80 | 62·29 | 4·13 | 5·76 | | 8·82 | 1: 3·5 |
| തേങ്ങാപ്പിണ്ണാക്കു് | 20·6 | 13·2 | 37·4 | 14·2 | | | | 1: 3·3 |
| എള്ളിൻപിണ്ണാക്കു് | 37·31 | 8·08 | 29·80 | 3·67 | 14·19 | | 6·96 | 1: 1·29 |
| നെയ്ക്കുറില്ലാത്ത ഇറച്ചി | 20·5 | 3·5 | | | | | 74·3 | 1: 0·38 |
| കരൾ | 23·1 | 4·5 | | | | | 74·3 | 1: 0·44 |
| ഉണക്കമീൻ | 48·4 | 11·6 | | | 29·2 | | | 1: 0·54 |
| പുത്തൻ എല്ലിൻ പൊടി | 20·2 | 26·1 | | | 24·0 | | | 1: 2·9 |
| പാൽ | 3·5 | 3·5 | 4·8 | ·00 | 0·80 | 0·00 | 87· | 1: 3·62 |
| വെണ്ണ നീക്കിയ പാൽ (മോരു്) | 3·5 | 0 80 | 4·8 | 0·00 | 0·80 | 0·00 | 90· | 1: 1·89 |

# അദ്ധ്യായം 9.

## കൂട്.

### വീട്ടുപക്ഷികളുടെ കൂട് എങ്ങനെ ഉള്ളതായിരിക്കണം.

1. സ്തനന്ധയങ്ങളുടെ ശരീരത്തിൽനിന്നു വിയർപ്പായും മൂത്രമായും നിശ്വാസനത്തിൽക്കൂടി നീരാവിയായും വെള്ളം പുറത്തേയ്ക്കു പൊയ്ക്കൊണ്ടിരിക്കുന്നു. പക്ഷികൾക്ക വിയർപ്പും മൂത്രവും ഇല്ലാത്തതുകൊണ്ട് അവ കുടിക്കുന്ന വെള്ളം മുഴുവൻ നിശ്വസിതത്തിൽക്കൂടി ആവിയായിത്തന്നെ പോകുവാനേ തരമുള്ളു. വൃക്ഷശിഖരങ്ങളിലും മററു തുറന്ന സ്ഥലങ്ങളിലും കൂടു കെട്ടിപ്പാർക്കുന്ന കാട്ടുപക്ഷികൾക്ക് ഇക്കാര്യത്തിൽ യാതൊരു ക്ലേശവും അനുഭവിക്കേണ്ടി വരുന്നില്ല. നമ്മുടെ വീട്ടുപക്ഷികളെക്കൊണ്ടു നമുക്ക് വല്ല മിച്ചവും ഉണ്ടാകണമെങ്കിൽ അവയെ സുഖമായി പാർപ്പിക്കണം. ആകാശചാരികളുടെ സന്താനപരമ്പരയിൽപ്പെട്ട ഈ കൂട്ടരുടെ കൂട്ടിൽ മാരുതപ്രവേശമാർഗ്ഗം ഒട്ടും ദുർല്ലഭമാകരുതു്.

വായുപ്രവേശം

2. കൂടു നിർമ്മലമായിരിക്കണം. മലസമ്പർക്കം കൊണ്ടു ദുഷിച്ച വായു ശ്വസിക്കുന്നതു് ഒരു ജീവിക്കും സുഖകാരണമാവുകയില്ല. പക്ഷികളെ ബാധിക്കുന്ന പല കീടങ്ങളും പെരുകുന്നതു് ഈട്ടം കൂടിക്കിടക്കുന്ന മലത്തിലാകുന്നു.

നൈർമ്മല്യം

ശത്രുക്കളിൽനിന്നു് അഭയം

3. കുറുക്കൻ, കീരി, പാമ്പ്, മരപ്പട്ടി, കോക്കാൻ തുടങ്ങിയ ശത്രുക്കൾ വന്നാക്രമിക്കാത്ത വിധം വേണ്ടുന്ന കരുതലുകൾ കൂട്ടിലുണ്ടായിരിക്കണം.

സ്ഥലസൌകര്യം

4. ഇരിപ്പുവടികൾ, പരാഗസ്നാനപാത്രം, മുട്ടയിടുവാനുള്ള പെട്ടികൾ, തിന്നുവാനും കുടിക്കുവാനും ഉള്ള ഉപകരണങ്ങൾ ഇവയെല്ലാം കൂട്ടിനുള്ളിൽത്തന്നെ ഒതുങ്ങിയിരിക്കണം.

5. ഉദിച്ചുവരുന്ന ആദിത്യന്റെ കിരണങ്ങൾ സർവ്വജീവികൾക്കും പ്രകൃതിദത്തമായ ഒരു അനുഗ്രഹമാകുന്നു. രോഗബീജങ്ങളെ അചിരേണ സംഹരിപ്പാനും ഡി. എന്ന ഓജസ്കരത്തെ ശരീരത്തിൽ ഉളവാക്കുവാനും ഉതകുന്ന ഈ രശ്മികൾ ക്കൂട്ടിനുള്ളിൽ പ്രവേശിക്കുവാൻ സൌകര്യമുണ്ടായിരിക്കണം.

സൂര്യസമ്പർക്കം

പക്ഷി ഒന്നുക്കു ക്കൂട്ടിൽ എത്ര ചതുരശ്ര അടി സ്ഥലം വേണം.

| പക്ഷിയുടെ പേരു് | ചതുരശ്ര അടി |
|---|---|
| കോഴി ... | ... 2 |
| താറാവു ... | ... 4 |
| പാത്ത ... | ... 8 |
| ക്ലക്കു് ... | ... 8 |

കേരള സാഹിത്യ അക്കാദമി

കോഴിക്കൂട്.

നമ്മുടെ നാട്ടുകളിൽ സാധാരണമായിക്കാണുന്ന കൂട്ടുകളുടെ കാര്യം ഇനി ഒന്നാലോചിക്കാം.

വഞ്ചിയുടെ വളവുപുരയുടെ ആകൃതിയിൽ വാരികൊണ്ടു് ഒന്നു വരിഞ്ഞുണ്ടാക്കി മഴ കൊള്ളാതെ ഓല മേഞ്ഞു, നാലു കാലിന്മേൽ കുറച്ചുയരത്തിൽ കെട്ടി ഉറപ്പിച്ചു നിർത്തുന്ന കൂട്ടുകൾ ഇവിടങ്ങളിൽ പലയിടത്തും കാണാം. പാമ്പിനു പ്രവേശിക്കാൻ പഴുതില്ലാത്ത വിധം വാരിയടുപ്പം ഉള്ള ഈ കൂട്ടുകളിൽ വായുപ്രവേശത്തിനു വലിയ വിഘ്നം ഉണ്ടാവില്ല. എന്നാൽ പക്ഷികൾ വിസർജ്ജിക്കുന്ന മലം പകുതിയിലധികം കൂട്ടിൽത്തന്നെ കിടക്കും.; സൂ

ഇവിടങ്ങളിൽക്കാണുന്ന കൂട്ടുകളുടെ ഗുണദോഷചർച്ച.

സൂൎയ്യരശ്മികഠ കടക്കുവാൻ സൗകൎയ്യം പോര; ഉള്ള ശുചിയാക്കുവാൻ തരമില്ല. ഓല, വാരി, കയർ ഇവയുടെ ഇടയിൽ കുടിയേറിപ്പാൎക്കുന്ന കീടങ്ങളെ നശിപ്പിക്കാൻ ഒരു നിൎവ്വാഹവും ഇല്ല; ചോട്ടിലെ മണ്ണിൽ കാഷ്ഠം വീണു കിടക്കുന്നതിനാൽ വൎഷത്തിൽ ചിക്കി മാന്തുവാൻ സ്ഥലം ഉണ്ടാകയില്ല; മുട്ടക്കൂട്, പരാഗസ്നാനപാത്രം, ഇരിപ്പുവടി ഇവയൊക്കെ സ്ഥാപിക്കുന്ന പതിവോ അതിനുള്ള സൗകൎയ്യമോ ഇല്ല.

ചില പ്രദേശങ്ങളിൽ ശത്രുഭയം കൊണ്ടു് ആകെ കല്ലു കൊണ്ടടച്ചുകെട്ടി ഗതാഗതത്തിന്നു് ഒരു വശത്തു മാത്രം ഒരു ചെറിയ ദ്വാരവും വച്ചു് കോഴിക്കൂട്ടകഠ പണിതുണ്ടാക്കുന്നു. ആദ്യത്തെ തരം കൂട്ടകഠ ഇവയെ അപേക്ഷിച്ചു സ്വൎഗ്ഗങ്ങളാണെന്നു പറയണം. നിൎമ്മലവായു പ്രവേശിക്കുവാൻ മാൎഗ്ഗമില്ലാത്ത ഈ കൂട്ടകളിൽ രാത്രികാലം മുഴുവൻ കഴിച്ചുകൂട്ടേണ്ടി വരുന്ന പക്ഷികഠ ജീവിച്ചിരിക്കുന്നതു് ആയുൎബ്ബലം കൊണ്ടു തന്നെയാണു്. ദുൎഗ്ഗന്ധപൂൎണ്ണമായ മലിനവായു പിന്നെയുംപിന്നെയും ശ്വസിക്കേണ്ടിവരുന്ന ഈ ജീവികളിൽ നിന്നു ശരിയായ ലാഭം ആരെങ്കിലും ഇച്ഛിക്കുമോ?

കോഴിക്കൂട്ടകഠ രണ്ടു വിധത്തിൽ ഉണ്ടാക്കാം.

നീക്കുന്ന കൂട്ടു്

(1) ഒരു സ്ഥലത്തു നിന്നു മറ്റൊരു സ്ഥലത്തേയ്ക്കു് കൊണ്ടുപോകത്തക്ക കൂട്ടകഠ.

സ്ഥിരമായ കൂട്ടു്

(2) ഒരു സ്ഥലത്തുതന്നെ സ്ഥിരമായി കെട്ടി ഉറപ്പിച്ച കൂട്ടകഠ.

ഇവയുടെ മേൽപ്പുര മൂന്നു തരത്തിലാകാം. (1) കുതിരപ്പന്തി. (2) മുക്കാൽ കുതിരപ്പന്തി. (3) രണ്ടു പുറത്തേയ്ക്കും ഒപ്പം ചാച്ചിൽ. ഈ പ്രദേശങ്ങളിൽ വലിയ കാററും മഴയും വരുന്നതു പടിഞ്ഞാറുനിന്നു് ആകകൊണ്ടു് കുതിരപ്പന്തിയും മുക്കാൽ കുതിരപ്പന്തിയും ആയ കൂട്ടകളുടെ മുഖം കിഴക്കോട്ടു തിരിച്ചു വയ്ക്കണം. പ്രഭാതസൂൎയ്യ

മേൽപ്പുര 3 വിധം

കിരണങ്ങൾ അന്തർഭാഗത്തു പ്രവേശിക്കുവാൻ ഇതു തന്നെയാ
ണു സൌകൎയ്യം. കുതിരപ്പന്തിക്കൂടിന്റെ ഉള്ളിലേയ്ക്കു് ഇറവെ
ള്ളം വീഴാതിരിപ്പാൻ പുരോഭാഗത്തു് ഒരു ഇറതാങ്ങി ആവശ്യ
മാകുന്നു.

കൂടുണ്ടാക്കുന്നതെങ്ങനെ

സ്ഥലം മാററം ചെയ്യത്തക്കവണ്ണം പത്തുപന്ത്രണ്ടു കോ
ഴികൾക്കു പാകത്തിൽ മരം, കമ്പിവല, തകരം ഇവ കൊണ്ടു്
ഒരു കൂട്ട നിൎമ്മിക്കാം. ആറടി നീളവും വീതി
യും ഉള്ള ഈ കൂടിനു് ഏഴു് അടി പൊക്കത്തിൽ
രണ്ടു് ഇഞ്ചു ചതുരത്തിൽ നാലു തേക്കിൻകാലുകൾ വേണം. നില
ത്തുനിന്നു് 3 ഇഞ്ചും, 3 അടിയും, 7 അടിയും ഉയരത്തിൽ ഈ കാ
ലുകൾ തുളച്ചു് ബലമുള്ള അഴികൾ കൊണ്ടു ചട്ട കൂട്ടിയിരിക്കണം.
മുകളിലത്തെ അഴികൾ ഉത്തരസ്ഥാനത്തുള്ളവയാകയാൽ അവ
യ്ക്കു നല്ല ബലം ഉണ്ടായിരിക്കണം. അഴികൾക്കു് എല്ലാംതന്നെ
നാലിഞ്ചു വീതിയും ഒന്നര ഇഞ്ചു ഘനവും ഉണ്ടാകുന്നതാണു് ഉത്ത
മം. രണ്ടു പാൎശ്വങ്ങളിലെ ഉത്തരങ്ങളിൽ നിന്നു് ഒന്നര അടി പൊ
ക്കത്തിൽ 3 ഇഞ്ചു ചതുരത്തിൽ ഓരോ കുത്തുതൂണു് ഉറപ്പിച്ചു്
അവയുടെ മുകളിൽ ആറര അടി നീളവും ഒരു ഇഞ്ചു ഘനവും മൂ
ന്നു് ഇഞ്ചു വീതിയുമുള്ള മോന്തായം ഉറപ്പിക്കുക. അതിന്മേൽ
ഈരണ്ടടി അകലെ നാലു കൂട്ട കഴുക്കോലുകൾ കൊളുത്തുക. ക
ഴുക്കോൽപ്പുറവും ഉത്തരപ്പുറവും പററെ ചേൎന്നിരിക്കണം. ഇ
തിന്നു മേൽ ഓപ്പലക അടിക്കുക. എന്നാൽ ചൂടും തണുപ്പും
അകത്തേയ്ക്കു വല്ലാതെ ബാധിക്കുകയില്ല. തകരം ഇടുന്നതു് ഇ
തിന്റെ മീതെയാണു്. മദ്ധ്യത്തിലുള്ള ചട്ടയിന്മേൽ ഒരു ഇ
ഞ്ചു ഘനത്തിലുള്ള പലകകൾ അടുപ്പിച്ചു തറയ്ക്കുക. ഇതിന്മേ
ലാണു് ഇരിപ്പുവടികൾ സ്ഥാപിക്കേണ്ടതു്. ഈ തട്ടിന്നു കാഷ്ഠ
പ്പലക എന്നു പറയുന്നു. കാഷ്ഠപ്പലകയുടെ ഉപരിഭാഗം കൂടി
ന്റെ എല്ലാ വശവും കമ്പിവലയടിക്കുക. ഒരു വശത്തു മാത്രം
(ഇതു കിഴക്കുവശമാക്കിയാൽ നന്നു്) രണ്ടു ഭാഗത്തേയ്ക്കും തുറക്ക
ത്തക്കവണ്ണം കമ്പിവലയും പട്ടികയും കൊണ്ടു തീൎത്ത കതകുകൾ
കൊളുത്തുക. വൎഷക്കാലത്തു കാററടി കേറാതിരിപ്പാൻനാ
ലു ഭാഗത്തും കപ്പുപ്പായയോ ചാക്കോ കെട്ടിത്തൂക്കിക്കൊടുക്ക

ണം. കാഷ്ടപ്പലകമേൽ രണ്ടോ മൂന്നോ തവണ ടാറിടേണ്ടതാണ്; അല്ലെങ്കിൽ കോഴികൾ വിസർജ്ജിക്കുന്ന മലം പലകമേൽ വലിഞ്ഞു പററിപ്പിടിക്കും. ടാറു നല്ലവണ്ണം വലിഞ്ഞതിൽപ്പിന്നെ മാത്രം ഇരിപ്പുവടികൾ സ്ഥാപിക്കാം.

ഇരിപ്പുവടി

ഇരിപ്പുവടികൾക്ക് രണ്ടിഞ്ചു വീതിയും ഒന്നര ഇഞ്ചു ഘനവും നാല് അടി നീളവും വേണം. ആറിഞ്ചു പൊക്കത്തിലുള്ള ഈരണ്ടു കാലുകളിന്മേൽ ഇവ ഓരോന്നും ഉറപ്പിക്കുക. ഇങ്ങനെയുള്ള ഒരു വടിയിന്മേൽ അഞ്ചു കോഴികൾക്ക് ഇരിക്കാം. പക്ഷികളുടെ പാദത്തിനു മുറിവു പററാതിരിപ്പാൻ വടികളുടെ വക്ക് ഉരുട്ടിയിരിക്കണം. കൂടിന്റെ പാർശ്വങ്ങളിൽ നിന്ന് ഓരോ അടി ഇടം വിട്ട് തമ്മിൽ തമ്മിൽ ഒന്നര അടി അകലെ ഈ വടികൾ കാഷ്ടപ്പലകമേൽ വയ്ക്കുക. ഇരിപ്പുവടികളുടെ കാലുകൾ ടാറോ കരടെണ്ണയോ നിറച്ച ചെറിയ തളികകളിൽ വയ്ക്കുന്നതായാൽ കോഴിമൂട്ടയുടെ ശല്യം ഇല്ലാതാകും. ഈ പാത്രങ്ങളിൽ മലം വീഴാതിരിപ്പാൻ ഇരിപ്പുവടികളുടെ കാലുകളിന്മേൽ നാല് ഇഞ്ചുയരത്തിൽ ഓരോ തകരത്തൊപ്പി ഉറപ്പിക്കേണ്ടതാണ്.

കാഷ്ടപ്പലകമേൽ പൊടിമണ്ണോ ചവറോ വയ്ക്കോൽത്തുരുമ്പോ വിരിക്കുകയും അത് ആഴ്ചതോറും നീക്കം ചെയ്യുകയും വേണം.

കൂട്ടിലേയ്ക്കു കയറാനുള്ള പലക (കോണി)

മണ്ണിൽനിന്നു കാഷ്ടപ്പലകയ്ക്ക് മൂന്നടി ഉയരമുള്ളതിനാൽ അതിന്മേലേയ്ക്കു കോഴികൾക്കു കയറുവാൻ ഒരു പലകയോ കോണിയോ ചാച്ചു വച്ചു കൊടുക്കണം. അല്ലെങ്കിൽ കാലടിയിൽ ആണി വരുവാൻ ഇടയുണ്ട്.

മുട്ടക്കൂട്

നാലടി നീളവും ഒരടി വീതിയും പതിനാറു് ഇഞ്ചു പൊക്കവുമുള്ള ഒരു പെട്ടിയുടെ അകം ഇടപ്പലക കൊണ്ട് മൂന്നായി തിരിക്കുക. ഈ പെട്ടിക്കു മൂടിപ്പലക ആവശ്യമില്ല. ഓരോ മുറിയിലേയ്ക്കും കടന്നു പോകാൻ ഒമ്പതിഞ്ചു വീതിയും ഒരടി പൊക്കവുമുള്ള ഓരോ ദ്വാരം വേണം. ദ്വാരങ്ങളുള്ള വശത്ത് കോഴികൾക്കു കയറി നടക്കു

16. കോഴിക്കൂട്ട്



കേരളസാഹിത്യ അക്കാദമി

17



കാലിറക്കിവച്ചിട്ടുള്ള തളികയിൽ കരടെണ്ണയോ ടാറോ നിറയ്ക്കുക.

18. മുട്ടയിടുവാനുള്ള കൂട്ട്.



വാൻ ആറ് ഇഞ്ചു വീതിയിൽ അടിപ്പലക തള്ളി നില്ക്കുകയും വേണം. ഇങ്ങനെ മൂന്നു മുറികളുള്ളതിൽ ഓരോന്നിൻെറയും പൃഷ്ഠത്തിൽ ഓരോ വാതിൽ ആവശ്യമാണ്. ഈ വാതിൽ തുറന്ന് മുറിക്കകത്തുള്ള മുട്ട എടുക്കാം. കാഷ്ഠപ്പലകയുടെ നേരെ അടിയിൽ മണ്ണിൽ നിന്ന് ഒന്നര അടി ഉയരത്തിൽ മുട്ടക്കൂടുകൾ സ്ഥാപിക്കുക. ഇതിന്മേലേയ്ക്കു കയറുവാൻ ഒരു പലക ചാച്ചു വച്ചുകൊടുക്കണം. പന്ത്രണ്ടു പിടകൾക്ക് മൂന്നു മുറിയുള്ള ഈ ഒരു കൂട്ട മതി. മണ്ണിൽ നിന്നു മുട്ടക്കൂടിൻെറ അടിയിലേയ്ക്കു് ഒന്നര അടി അന്തരമുള്ളതുകൊണ്ട് അവിടെയെല്ലാം കോഴികൾക്കു പെരുമാറാം.

കൂടിൻെറ അടിയിൽ വെള്ളം, കല്ലിൻകട്ടകൾ, കരിയുടെ നുറുക്കുകൾ എന്നിവ പാത്രങ്ങളിൽ വച്ചുകൊടുക്കാം; ഒരു കാലിന്മേൽ പച്ചിലകളും കെട്ടിത്തൂക്കാം. വർഷത്തിൽ തീൻപാത്രങ്ങളും അവിടെത്തന്നെ വയ്ക്കാം. കാഷ്ഠപ്പലക മൂന്നടി ഉയരത്തിൽ സ്ഥാപിക്കുന്നതു കൊണ്ടാണ് ഇതിന്നൊക്കെ സൌകര്യം ലഭിക്കുന്നതു്.

പരാഗസ്നാനപാത്രം

വേനൽക്കാലത്തു പരാഗസ്നാനപാത്രം കൂടിന്നുള്ളിൽ വച്ചുകൊടുക്കേണ്ടതില്ല. നല്ലവണ്ണം വെയിലു കൊള്ളുന്ന എവിടെയെങ്കിലും വച്ചാൽ മതി. വർഷത്തിൽ ഇതു മുട്ടക്കൂടിൻെറ മുൻവശത്തു കാഷ്ഠപ്പലകയുടെ ചുവടെ മണ്ണിൽനിന്ന് ഒന്നര അടി പൊക്കത്തിൽ മഴ കൊള്ളാതെ ഉറപ്പിക്കണം. ഇതിന്ന് നാലടി നീളവും രണ്ടര അടി വീതിയും ആറിഞ്ചു പൊക്കവും വേണം. അല്പം ഗന്ധകം ചേർത്ത പൊടിച്ചാരം ഇതിൻെറ ഉള്ളിൽ ധാരാളമായി ഉണ്ടായിരിക്കണം. മലസമ്പർക്കം കൊണ്ടു പൊടി ദൂഷിച്ചാൽ മാററുകയും വേണം

ശുചീകരണം

കൂട്ടിനകത്തും പരിസരങ്ങളിലും ഉള്ള മലിനവസ്തുക്കൾ കൂടെക്കൂടെ നീക്കംചെയ്തുകൊണ്ടിരിക്കണം. അതിനു പുറമെ ഇനി നിർദ്ദേശിക്കുംവിധം ശുചീകരണത്തിൽ ശ്രദ്ധ വയ്ക്കുകയും വേണം.

1. വെള്ളവും ആർദ്രമിശ്രകവും പെരുമാറുന്ന പാത്രങ്ങൾ ദിവസേന തിളയ്ക്കുന്ന വെള്ളം കൊണ്ടു നിർമ്മലമാക്കുക

2. ഒന്നരമാസം കൂടുമ്പോൾ കൂടിന്റെ മരമെല്ലാം വെങ്കളിയടിക്കുക.

3. കൊല്ലത്തിൽ മൂന്നു തവണ വീതം ഇരിമ്പുവലയ്ക്കു ചായമിടുക.

4. വർഷക്കാലത്തു പതിനഞ്ചു ദിവസത്തിലൊരിക്കൽ പരാഗസ്നാനപാത്രത്തിലെ പൊടി പുതുക്കുക.

5. രണ്ടു മാസം കൂടുമ്പോൾ മുട്ടപ്പാത്രത്തിലെ വയ്ക്കോൽ കളഞ്ഞു് അകത്തു ഗന്ധകം പുകച്ചു പുത്തൻവയ്ക്കോൽ വിരിക്കുക. ഗന്ധകം പുകയ്ക്കുന്നതിനുമുമ്പു കൂടിന്റെ അകത്തു വെള്ളം തളിയ്ക്കണം. പുകയ്ക്കുമ്പോൾ പഴുതുകൾ അടയ്ക്കുകയും വേണം.

രണ്ടോ മൂന്നോ രോഗിമന്ദിരങ്ങൾ കൈവശം ഉണ്ടായിരിക്കണം. രണ്ടടി പൊക്കവും വീതിയും നീളവുംഉള്ള ഒരു പെട്ടിയുടെ മുൻവശത്തെ പലക നീക്കി അവിടെ ഒരു കമ്പിവലവാതിൽ കൊളുത്തിയാൽ അതു് ഒരു രോഗിമന്ദിരമായി. ഈ പെട്ടിയുടെ അകത്തുംപുറത്തും കൊല്ലത്തിൽ രണ്ടു തവണ ടാറിടുകയും രോഗികളെ പ്രവേശിപ്പിക്കുന്നതിനുമുമ്പും പിമ്പും കാർബോളിക്‌വെള്ളം കൊണ്ടു ശുചിയാക്കുകയും വേണം.

രോഗിമന്ദിരം

മുളവാരികളും ഓലയും കയറും കൊണ്ടു നല്ല കോഴിക്കൂടുകൾ ഉണ്ടാക്കാം. ശുചീകരണത്തിനു കുറച്ചു ബുദ്ധിമുട്ടുണ്ടെങ്കിലും ഈ തരം കൂടുകൾ നമ്മുടെ നാട്ടിൽ ഏതു പാവപ്പെട്ടവനും വലിയ ചിലവുകൂടാതെ ഉണ്ടാക്കുവാൻ കഴിയും. കൂടിന്റെ ആകൃതിയും വലുപ്പവും എല്ലാം മുൻവിവരിച്ചപോലെ മതി. കമ്പിവലയ്ക്കു പകരം വാരിത്തഴതൽ ഉപയോഗിക്കാം. കാഷ്ഠപ്പലക ഉണ്ടായിരുന്നാൽ നന്നു്. ഇരിപ്പിന്നു് ഈററവടികൾ എടുക്കാം. ഇടയ്ക്കിടയ്ക്കു് എല്ലാ ഭാഗവും വെങ്കളിയടിക്കണം.

ചിലവുകുറഞ്ഞ കൂടുകൾ.

എല്ലാ പ്രദേശത്തും കൂട്ടവേണ്ട.

വളരെ മഴയും കഠോരമായ ഹിമവും ഇല്ലാത്ത പ്രദേശങ്ങളിൽ കോഴികൾക്കു കൂട്ടതന്നെ ആവശ്യമില്ല. പൊക്കംകുറഞ്ഞ മരക്കൊമ്പുകളിൽ അവ രാത്രിസമയത്തു വിശ്രമിച്ചുകൊള്ളും. പക്ഷെ നാലുപുറവും കമ്പിവലകൊണ്ടു രക്ഷിക്കണം.

മററു വീട്ടുപക്ഷികളുടെ കൂട്ടകൾ യഥാവസരം വിവരിക്കുന്നതാണ്.

കഠോരമഴ പെയ്യുമ്പോൾ ചിക്കിമാന്തുവാൻ പുര.

വർഷത്തിൽ തോരാതെത്താരെ മഴ ചൊരിയുമ്പോൾ കോഴികൾക്കു പുറത്തിറങ്ങി ചിക്കിമാന്തിസ്സഞ്ചരിപ്പാൻ സാധിക്കുകയില്ല. പക്ഷി ഒന്നുക്കു് എട്ടു ചതുരശ്ര അടിയെങ്കിലും കണക്കാക്കി ഒരു ചെറിയ പുര കെട്ടിക്കൊടുത്താൽ അവ അതിന്നുള്ളിൽ ചിക്കിമാന്തി നടന്നുകൊള്ളും. ഈ പുര, കൂടിന്റെ ഒരു പാർശ്വത്തിലായിരിക്കണം.



# അദ്ധ്യായം 10.

## കളം. (RUN.)

കളത്തിന്റെ സാമാന്യ വിസ്താരം.

ഒരുവിധത്തിലും തടവിലാക്കാതെ സ്വൈരസഞ്ചാരത്തിന്നനുവദിച്ചാൽ പക്ഷികൾക്കു് ആരോഗ്യവും അവയിൽനിന്നു നമുക്കുള്ള ആദായവും കൂട്ടതലായിരിക്കും. പാത്ത, ഗിനിക്കോഴി, ഗ്ലക്കു് ഇവയെ ഒരിക്കലും അസ്വതന്ത്രരാക്കരുതു്. താറാവിനേയും കോഴിയേയും കളങ്ങളിൽ വളത്താം. എന്നാൽ നമ്മുടെ പ്രദേശങ്ങളിൽ താറാവുമുട്ടയ്ക്കു വളരെ വിലച്ചുരുക്കമായതുകൊണ്ടു് ഈ വിധത്തിൽ വളത്തിയാൽ മുതലാവുകയില്ല. കോഴിക്കും താറാവിനും പ്രായേ

ണ പക്ഷി ഒന്നുക്കു് പതിനാറു ചതുരശ്രവാര സ്ഥലമെങ്കിലും അനുവദിക്കണം. പതിമൂന്നു വാര നീളവും വീതിയുമുള്ള ഒരു കളത്തിൽ പത്തു പക്ഷികളെ നിർത്താം. വംശവദ്ധകന്മാൎക്കു് ഇതിൽ ഇരട്ടി സ്ഥലമെങ്കിലും വേണ്ടതാണു്. വംശവദ്ധനത്തിനുള്ള താറാവുകൾക്കു നീന്തുവാൻ ഒരു ജലാശയം വേണം.

കളം കൊണ്ടുള്ള ഉദ്ദേശം.

കളങ്ങളിൽ ബന്ധിക്കുന്നതുകൊണ്ടു പക്ഷികൾക്കു് ആരോഗ്യം നഷ്ടമാകുമെങ്കിൽ അങ്ങനെ ചെയ്യുന്നതെന്തിനു്, എന്നൊരു പ്രശ്നത്തിനു് അവകാശമുണ്ടു്. i. കുടിയിരിപ്പുകളിൽ വളൎത്തുന്ന പക്ഷികൾ വീട്ടിൽ കയറിവന്നു വൃത്തികേടാക്കാതിരിക്കണമെങ്കിൽ അവയെ നിയന്ത്രിക്കാതെ നിൎവ്വാഹമില്ല. ii. പല ഇനത്തിലുള്ള, അനിശ്ചിത വംശ്യരായ, ചാത്തന്മാർ അഴിഞ്ഞുനടക്കുന്ന പ്രദേശങ്ങളിൽ ഇനത്തിന്റെ ശുദ്ധിയെ കാംക്ഷിക്കുന്നവനു കളമേ ശരണമുള്ളു. iii. ചില ചാത്തന്മാൎക്കു് ചില പിടകളിൽ ഉണ്ടാകുന്ന സന്താനങ്ങളെ മാത്രം കിട്ടണമെന്നുദ്ദേശമുണ്ടെങ്കിൽ അവയെ വേർതിരിച്ചു നിറുത്തണമല്ലൊ. കളങ്ങളിൽ വളൎത്തുന്ന പക്ഷികളെ ഒന്നു രണ്ടു മണിക്കൂർ ദിവസവും അഴിച്ചിടുന്നതു് നന്നായിരിക്കും.

കളം എവിടെ ഉണ്ടാക്കണം.

പ്രദേശം:— വൎഷത്തിൽ വെള്ളംകെട്ടി നിൽക്കാതെ നിശ്ശേഷം ഒലിച്ചുപോകുന്ന പ്രദേശത്തേ കളം സ്ഥാപിയ്ക്കാവൂ. വേനൽക്കു് ഉച്ചയ്ക്കു നിബിഡമായ തണൽ ഉണ്ടായിരിക്കണം.

കളത്തിന്റെ വേലിയുടെ സ്വഭാവം

വേലി:— കമ്പിവലകൊണ്ടോ മുളവാരികൊണ്ടോ കളത്തിന്റെ വേലിയുണ്ടാക്കാം. അതിന്നു സാമാന്യമായി ആറടി പൊക്കം വേണം. അടിയിൽ രണ്ടടി പൊക്കംവരെ പഴുതുകൾ ഒരിഞ്ചിലധികം വലുതായിക്കൂടാ. അതിന്നുപരി, രണ്ടിഞ്ചു പഴുതുകൾ ആകാം. കൊല്ലത്തിൽ രണ്ടു തവണ ടാറിടുന്നതുകൊണ്ടു് ഉറപ്പു കൂടും. കോഴികൾ അടിമാന്തി പുറത്തു വരാതിരിപ്പാൻ കമ്പിവലയോ വാരിയോ ഒരടിയെങ്കിലും ഭൂമിയിൽ താഴ്ത്തി കുഴിച്ചിടണം. വേലി കെട്ടിന്നു നാട്ടുന്ന കാലുകൾ പൊടിത്തേറികൾ ആയാൽ നന്നു്.

ഇരട്ടക്കളം:— തൊട്ടതൊട്ടു രണ്ടു കളങ്ങൾ ഉണ്ടായിരുന്നാൽ രണ്ടും മൂന്നും മാസം കൂടുമ്പോൾ പക്ഷികളെ ഒന്നിൽനിന്നു മററതിലേയ്ക്കു മാററാം. അങ്ങനെ ചെയ്യുന്നതുകൊണ്ടു രോഗബാധ കുറവായിരിക്കും. സ്ഥലംമാററുമ്പോൾ ആദ്യത്തെ കളത്തിനുള്ളിൽ പയർ, ചീര, പുല്ല്, തുടങ്ങിയ ഏതെങ്കിലും ഒരു വിളവെട്ടുക്കാം. അതുകൊണ്ടു് അവിടത്തെ മണ്ണു നന്നാവുകയും നമുക്കെന്തെങ്കിലും ഒരു ചെറിയ തുക ആദായം കിട്ടുകയും ചെയ്യും. ഇരട്ടക്കളത്തിനൊട്ടു യോജിപ്പിച്ചു കല്ലുകൊണ്ടു കൂടു കെട്ടുന്നതു് ഇരട്ടയായിരിക്കണം. ഓരോ കളത്തിലേയ്ക്കും ഓരോ പടിവാതിലും വേണം.

ഇരട്ടക്കളം കൊണ്ടുള്ള ഗുണം.

പടിവാതിൽ:— പടിവാതിൽ അടച്ചാൽ പക്ഷികൾക്കു പുറത്തു വരുവാൻ സാധിക്കരുതു്. നീക്കിവെയ്ക്കുന്ന കൂടാണെങ്കിൽ അതു കടത്തുവാനുള്ള വിസ്താരം വാതിലിന്നു വേണം.

കളത്തിന്റെ പടിവാതിൽ.

പക്ഷികളെ കളത്തിൽ വളൎത്തുമ്പോൾ ഓൎമ്മിക്കേണ്ട ചില സംഗതികൾ:

1. പക്ഷികൾക്കു വ്യായാമത്തിന്നു വേണ്ടുന്ന മുൻകരുതലുകൾ ചെയ്യണം.

2. ശുചീകരണം സൎവ്വപ്രധാനമാകുന്നു.

3. ഭക്ഷണത്തിൽ ലവണക്കൂട്ടും മീനെണ്ണയും ചേൎക്കുന്നതു നന്നായിരിക്കും. പച്ചിലകളുടെ കാൎയ്യം മറക്കരുതു്.

---

# അദ്ധ്യായം 11.

## താറാവു്.

ആകെ 17 ഇനം താറാവുകളുള്ളതിൽ 4 ഇനം അണ്ഡവൎഗ്ഗവും 3 ഇനം സാമാന്യവൎഗ്ഗവും ബാക്കി 10 ഇനം മാംസവൎഗ്ഗവും ആകുന്നു. പ്രധാനങ്ങളായ ഇനങ്ങളെ മാത്രമെ ഇവിടെ കാണിച്ചിട്ടുള്ളു. നമ്മുടെ നാട്ടിൽ അണ്ഡവൎഗ്ഗത്തിലുള്ളവയെ

മാത്രമേ വളത്തുന്നുള്ളൂ. ചിങ്ങമാസം മുതൽ മേടം വരെ മലയാളക്കരയിൽ അപ്പപ്പോളായി ഓരോരോ ദേശങ്ങളിൽ ഓരോതരം നെല്ലു കൊയ്യെട്ടുക്കുന്നു. നാനൂറും അഞ്ഞൂറും അതിൽപ്പരവും താറാവുകളേയുംകൊണ്ടു താറാവുകാർ ദേശന്തോറും സഞ്ചരിച്ച് കൊയ്ത്തുകഴിഞ്ഞ പാടങ്ങളിൽ തങ്ങളുടെ പക്ഷിക്കൂട്ടത്തെ തീററുവാൻ ഇറക്കുന്നു. ഒരുപ്രദേശത്തെ തീററ മൂപ്പതോ നാല്പതോ ദിവസംകൊണ്ട് അവസാനിച്ചാൽ അവർ അവിടെനിന്നു മറെറാരിടത്തേയ്ക്കു പോകുന്നു. ഇടവം, മിഥുനം, കർക്കടകം ഈ മാസങ്ങളിൽ മാത്രമേ കയ്യിൽനിന്നു കാശെടുത്തുതീൻ വാങ്ങിച്ചു കൊടുക്കേണ്ടതുള്ളൂ. ഇക്കാരണത്താൽ താറാവുമുട്ടയ്ക്കു വില വളരെ തുച്ഛമാണ്. ധാരാളം ഭക്ഷണമുള്ള പുഴയോ കുളമോ സ്വാധീനത്തിലുള്ള കൃഷിക്കാർ താറാവുകൃഷി തുടങ്ങുന്നതു നന്നായിരിക്കും.

പത്തടി ചതുരത്തിൽ ഉള്ള ഒരു കൂട്ടിൽ 25 താറാവുകളെ മുളയിക്കാം. നിലത്തു തീരെ ഈറപ്പരുത്. അവിടെ ധാരാളമായി വയ്ക്കോൽത്തുരുമ്പോ ചവറോ ഇടണം. ഇരിപ്പുവടിയും മുട്ടക്കൂടും പൊടിപ്പാത്രവും വേണ്ട. രാവിലെ ഒമ്പതു മണിക്കു ശേഷമേ ഈ പക്ഷികളെ പുറത്തു വിടാവൂ. അല്ലെങ്കിൽ പലപ്പോഴും മുട്ട നഷ്ടപ്പെട്ടു പോകും; താറാവുകളെല്ലാം ഒമ്പതു മണിക്കു മുമ്പ് മുട്ടയിട്ടുകഴിയും.

താറാവുമുട്ട വർഷാരംഭത്തിൽ വിരിയിക്കുക. കുഞ്ഞുങ്ങളുടെ തീററയിൽ ധാരാളം മഞ്ഞൾ ചേർക്കുന്ന ഒരു രീതി ഈ നാട്ടിലുണ്ട്. അതു് ഒട്ടും തെററല്ല. കോഴിക്കുഞ്ഞുങ്ങൾക്കു കൊടുക്കുന്ന തീററതന്നെ ഇവയ്ക്കും കൊടുക്കാം. ആർദ്രമിശ്രകമാണ് അധികം നല്ലതു്. അതിൽ പച്ചിലകൾ അരിഞ്ഞതും ചെറിയ കല്ലിൻതരികളും കലർത്തിയിരിക്കണം.

രണ്ടുകൊല്ലം എത്താത്ത പിടകളുടെ മുട്ട വിരിയിക്കരുതു്. ഒരു പൂവൻതാറാവിന്നു 4 മുതൽ ആറുവരെ പിടകളെ കൊടുക്കാം.

കാലുകളുടെ ഇടയിലും തോളുകളുടെ ഇടയിലും നല്ല അന്തരവും തുറിച്ചുനില്ക്കുന്ന കണ്ണുകളും നേരിയ കഴുത്തും ചെറിയ

തലയും ഉള്ളവയെ മാത്രമെ വംശവൃദ്ധിക്കു സ്വീകരിക്കാവൂ. സോദരീസോദരബന്ധം പാടില്ല.

താറാവുകളുടെ തീററയിൽ നാരു ധാരാളം വേണം. കോഴികൾക്കു പറഞ്ഞിട്ടുള്ള ഭക്ഷണത്തിൽ തവിട്ട് ഇരട്ടിച്ചു ചേർത്താൽ മതിയാകും. ഇവയ്ക്കു പച്ചിലകളും വേണ്ടുവോളം കൊടുക്കണം.

താറാവുമുട്ടയ്ക്കു ചെറുതായൊരു ചുവയുണ്ട്. ഘനം മൂന്നൌൺസിൽ കൂടും. അണ്ഡവർഗ്ഗത്തിലുള്ള താറാവുകൾ മുട്ടക്കോഴികളെ അപേക്ഷിച്ച് കൂടുതൽ മുട്ടകൾ അധികം സംവത്സരങ്ങൾ ഇടുന്നു. കോഴി രണ്ടാംകൊല്ലം ആദ്യത്തെ വർഷത്തോളം മുട്ടകൾ ഇടുന്നില്ല. എന്നാൽ താറാവ് അങ്ങനെയല്ല; ആദ്യത്തെ കൊല്ലത്തേക്കാൾ അധികം മുട്ടകൾ രണ്ടാംകൊല്ലവും ആദ്യത്തെ ആണ്ടത്തെത്തോളം തന്നെ അണ്ഡങ്ങൾ മൂന്നാംകൊല്ലവും താറാവിൽനിന്നു ലഭിക്കുന്നു. മൂന്നു കൊല്ലം കഴിഞ്ഞാൽ കോഴിയെക്കൊണ്ടുള്ള ആദായം നിലച്ചുപോകും. അഞ്ചുകൊല്ലം കഴിയുംവരെ താറാവിൽ നിന്നു മിച്ചം കിട്ടുന്നു.

താറാവിനെ ഒരിക്കലും ഭയപ്പെടുത്തരുത്. അത് അതി ഭീരുവായ ഒരു പക്ഷിയാകുന്നു.

താറാവിനു സാമാന്യമായി ദീനം വളരെ കുറവാകുന്നു.

1. ഖഞ്ജം. (Cramps) ഈററപ്പുള്ള നിലത്തു ശയിയ്ക്കുന്നതുകൊണ്ടുണ്ടാകുന്നു. പകൽസമയത്തു താറാവിന് എത്രയെങ്കിലും ഈററപ്പാകാം. രാത്രി ഉറങ്ങുന്ന നിലം ഉണങ്ങിയതായിരിക്കണം. ഈ രോഗം ബാധിച്ച പക്ഷികൾക്കു നടക്കുവാൻ സാധിക്കുകയില്ല.

ചികിത്സ:— വയറിളക്കുക, വാതഘ്നങ്ങളായ കുഴമ്പുകൾ പുരട്ടി തിരുമ്മുക.

2. തലതിരിച്ചിൽ: ഉഷ്ണകാലത്തു വിരിഞ്ഞുവരുന്ന കുഞ്ഞുങ്ങളേയും അപൂർണ്ണപ്രായന്മാരുടെ സന്താനങ്ങളേയും നാലാഴ്ചയ്ക്കുശേഷം ആറാഴ്ചയ്ക്കു മുമ്പു ബാധിക്കുന്ന ഒരുതരം മസ്തിഷ്കജ്വരം (Meningitis) ആകുന്നു ഈ ദീനം. ചികിത്സയില്ല. നിവാരണം സ്പഷ്ടം.

# താറാവ്.

| വംശം (ഇനം) | നിറം | | | തൂക്കം (റാത്തൽ) | | | | |
|---|---|---|---|---|---|---|---|---|
| | ഇറച്ചി തൊലി | കാൽ, പാദാംഗുലികൾ | കൊക്ക് | പൂവൻ | പിട | പൂവൻ കിടാവ് | പിട കിടാവ് | |
| പെക്കിൻ (Pekin) | മഞ്ഞ | മഞ്ഞ | മധുരനാരങ്ങ നിറം | 9 | 8 | 8 | 7 | |
| മസ്കോവി (Muscovy) | ടി. | ടി. | ടി. | 10 | 7 | 8 | 6 | |
| റൂവെൻ (Rouen) | ടി. | ടി. | നീല | 9 | 8 | 8 | 7 | |
| കായൂഗ (Cayuga) | വെള്ള | കറുപ്പ് | നീല (പച്ച) | 8 | 7 | 7 | 6 | |
| അയ്ത്സ്ബറി (Aylesbury) | ടി. | മഞ്ഞ | മാംസവർണ്ണം | 9 | 8 | 8 | 7 | |
| സ്വീഡിഷ് (Swedish) | ടി. | ടി. | നീല (പച്ച) | 8 | 7 | $6\frac{1}{2}$ | $6\frac{1}{2}$ | |
| ഇൻഡ്യൻ റണ്ണർ | മഞ്ഞ | ടി. | ടി. | $4\frac{1}{2}$ | 4 | 4 | $3\frac{1}{2}$ | ഈ ഇനം മാത്രം അണ്ഡവർഗ്ഗം |

കേരള സാഹിത്യ അക്കാദമി

# പാത്ത.

| വംശം (ഇനം) | നിറം | | | തൂക്കം (റാത്തൽ) | | | |
|---|---|---|---|---|---|---|---|
| | ഇറച്ചി തൊലി | കാൽ, പാദാംഗുലികൾ | കൊക്ക് | പൂവൻ | പിട | പൂവൻ കുട്ടി | പിട കുട്ടി |
| ടൌളോസ് (Toulose) | മഞ്ഞ | മധുരനാരങ്ങ നിറം | മധുരനാരങ്ങ നിറം | 26 | 20 | 20 | 16 |
| എംഡെൻ (Emden) | വെള്ള | ടി. | ടി. | 20 | 18 | 18 | 16 |
| ആഫ്രിക്കൻ (African) | മഞ്ഞ | ടി. | കറുപ്പ് | 20 | 18 | 16 | 14 |
| ഇജിപ്ഷ്യൻ(Egyptian) | കരിച്ചാര നിറം | ഉത്ത കലന്ന മധുരനാരങ്ങ നിറം | ടി. | 10 | 8 | 8 | 6 |
| കനേഡിയൻ(Canadian) | വെള്ള | കറുപ്പ് | ടി. | 12 | 10 | 10 | 8 |

കേരള സാഹിത്യ അക്കാദമി

## ക്ഷ ക്ക .

| വംശം (ഇനം) | നിറം | | | തൂക്കം (റാത്തൽ) | | | | |
|---|---|---|---|---|---|---|---|---|
| | ഇറച്ചി തൊലി | കാൽ, പാദാംഗുലികൾ | കൊക്ക് | പൂവൻ | പിട | പൂവൻ കിടാവ് | വയസ്സായ പൂവൻ | പിട കിടാവ് |
| ഓട്ടുനിറം (Bronze) | വെള്ള | കറുത്ത (സ്ലേററ്) | പോത്തിൻ കൊമ്പിന്റെ നിറം | 36 | 20 | 25 | 33 | 16 |
| ഹോളന്റ് വെള്ള (Holland white) | ഇളം ചുവപ്പ് | മാന്തളിർ നിറം | മാംസവർണ്ണം | 28 | 18 | 20 | 24 | 14 |
| കരിക്ക (Black) | വെള്ള | കറുപ്പ് | പോത്തിൻ കൊമ്പിന്റെ നിറം | 27 | 18 | 18 | 22 | 12 |
| നരഗൻസെററ് Narragan sett) | ടി. | തവിട്ടുനിറം | ടി. | 30 | 18 | 20 | 25 | 12 |

# അദ്ധ്യായം 12.

## പാത്ത—ക്ലക്ക്—ഗിനിക്കോഴി.

ഈ പക്ഷികൾക്കെല്ലാം സ്വച്ഛന്ദസഞ്ചാരത്തിനുള്ള സൌകര്യം വേണം.

പാത്തയ്ക്കുള്ള തീനിൽ താറാവിന്റേതുപോലെതന്നെ പച്ചിലകളും നാരും ധാരാളം ആവശ്യമാകുന്നു.

ക്ലക്കിനു മൂന്നുകൊല്ലവും മററു രണ്ടുതരത്തിനും രണ്ടു കൊല്ലവും പ്രായമായാലേ ഇണ ചേർക്കുവാൻ പാടുള്ളൂ. ബാല്യമരണത്തിനുള്ള ഒന്നാമത്തെ കാരണം മാതാപിതാക്കന്മാരുടെ പ്രായക്കുറവാകുന്നു.

ക്ലക്കിനും ഗിനിക്കോഴിക്കും സാധാരണ കോഴികൾക്കു കൊടുക്കുന്ന തീററതന്നെ കൊടുക്കാം.

ഇവയ്ക്കെല്ലാം പ്രാതഃകാലത്തു് പാതി വയർ ആർദ്രമിശ്രകവും വൈകുന്നേരം വയർ നിറയെ ധാന്യങ്ങളും കൊടുക്കുക. വെളുപ്പിനു തൃപ്തിയാംവരെ തീൻകൊടുത്താൽ ഇരതേടുവാനുള്ള പ്രേരണ കുറഞ്ഞുപോകും.

ക്ലക്കിന്റെയും ഗിനിക്കോഴിയുടെയും കുഞ്ഞുങ്ങളുടെ ശീലകൾ വളരെ ചെറുതാകയാൽ അജീർണ്ണം വരുവാൻ എളുപ്പമുണ്ടു്. മുട്ട പുഴുങ്ങി അരിഞ്ഞു് അപ്പക്കഷണം ചേർത്തു് അല്പാല്പം ഓരോ മണിക്കൂറിടവിട്ടു കൊടുക്കുന്നതായാൽ നന്നു്. തരമുണ്ടെങ്കിൽ രണ്ടാഴ്ചയ്ക്കു ചിതൽ മാത്രം കൊടുക്കുക. സ്വല്പം ചുണ്ണാമ്പും മഞ്ഞളും കലക്കി തെളിഞ്ഞ വെള്ളം കുടിക്കുവാൻ കൊടുക്കുകയും ചെയ്യു. ചുവന്നുള്ളിയും കൊടവന്റെ ഇലയും അരിഞ്ഞു തീററയിൽ ചേർത്തു കൊടുക്കുന്നതും കൊള്ളാം. ഈ പക്ഷികളുടെ കുഞ്ഞുങ്ങൾക്കു സ്വാതന്ത്ര്യം സർവ്വപ്രധാനമാകുന്നു.

പൂവൻക്കുക്കകൾക്ക വല്ലാതെ തടിയുണ്ടെങ്കിൽ പിടകൾക്ക കേടു പററം.

പാത്തയ്ക്കും താറാവിനും നനവുള്ള പ്രദേശമാണ വേണ്ടതു്. കുക്കും ഗിനിക്കോഴിയും നനവു കുറഞ്ഞ ഭൂമികളിൽ നന്നായി വളരുന്നവയാകുന്നു.

ഗിനിക്കോഴികളിൽ മൂന്നിനം ഉണ്ടു്. പൂവനും പിടയ്ക്കും സാമാന്യമായി 3—4 റാത്തൽ ഘനം കാണും.

(1) ഇനം—മുത്തു്. (Pearl) കരിഞ്ചാര നിറത്തിന്മേൽ വെള്ളപ്പുള്ളികളുണ്ടാകും.

(2) ഇനം—വെള്ള. (White) ആകെ വെളുത്തിരിക്കും.

(3) ഇനം—ചാര. (Lavender) നിറം ഇളഞ്ചാരയായിരിക്കും. മുത്തിനത്തിനെന്നപോലെ വെള്ളപ്പുള്ളികളുമുണ്ടാകും.

(മാടപ്രാവുകളിൽ പല ഇനങ്ങളുണ്ടു്. പറക്കാറാകും മുമ്പെ ഇവയുടെ കുഞ്ഞുങ്ങളെ ഭക്ഷണത്തിനെടുക്കുന്നു. പുല്ലു പിടിച്ച മൈതാനങ്ങൾ ധാരാളമുള്ള പ്രദേശങ്ങളിൽ ഇവ നന്നാകും. പണ്ടു് എഴുത്തു കൊണ്ടുനടക്കുവാൻ ഒരുതരം മാടപ്രാവിനെ ഉപയോഗിച്ചിരിക്കുന്നു.)

---

# അദ്ധ്യായം 13.

## വംശവർദ്ധനം (BREEDING)

---

ജന്മശാസ്ത്രസിദ്ധാന്തങ്ങൾ അനുസരിച്ച ജന്തുക്കളെ വളർത്തിയാൽ നമുക്ക് ഉദ്ദിഷ്ടഫലം സിദ്ധിക്കുവാൻ എളുപ്പമുണ്ടു്. പുതിയ പുതിയ പര്യവേഷണങ്ങളിൽ നിന്നു് ഈ ശാസ്ത്രത്തെ സംബന്ധിച്ച കിട്ടിയിട്ടുള്ള അറിവു സമഗ്രമായി ഒന്നു ധരിച്ചിരിക്കുന്നതു് ആശാസ്യമായിരിക്കും.

പുംബീജവും (Sperm) സ്ത്രീബീജവും (Ovum) തമ്മിൽ സമ്മേളിച്ചു് ഒരു ശലകം (Cell) ആയിത്തീരുന്നു. ഇതു പിന്നെയും പിന്നെയും, ഒന്നു രണ്ടായും, രണ്ടു നാലായും, നാലു് എട്ടായും, ഭി

19. താറാവ്.



20. പാത്ത (വാത്ത്).



21. ക്ലുക്ക്.



22. ഗിനിക്കോഴി (ചീനക്കോഴി)



നിച്ചു പെരുകുകയും ക്രമത്തിൽ അംഗങ്ങളായി തിരിയുകയും ചെയ്യുന്നു. എന്നാൽ അങ്കുരദശയിൽ ആദ്യംതന്നെ ദേഹമാകാനുള്ള ശലകങ്ങളും സന്താനവൎദ്ധനയ്ക്കുള്ള ശലകങ്ങളും വേൎതിരിയുന്നു. ഇവയെ ദേഹകാരണശലകങ്ങളെന്നും ബീജകാരണശലകങ്ങളെന്നും പറയാം. ജന്തുവിന്നു പ്രായം പൂൎത്തിയാകുമ്പോൾ ബീജകാരണശലകങ്ങളിൽനിന്നു ബീജങ്ങൾ (പുംബീജങ്ങളോ സ്ത്രീബീജങ്ങളോ) ജനിച്ചു പുറത്തേയ്ക്കു പോരുന്നു.

സൂക്ഷ്മമായി ചിന്തിയ്ക്കുമ്പോൾ ദേഹം ബീജകാരണശലകങ്ങളുടെ ഒരു ഗേഹം മാത്രമാണെന്നു സ്പഷ്ടമാകും. ദേഹത്തിന്നു വന്നുകൂടുന്ന മാററങ്ങൾ എല്ലാം ബീജകാരണശലകങ്ങളെ ബാധിക്കുകയില്ല. ഇവയ്ക്കുണ്ടാകുന്ന പരിണാമങ്ങൾ മാത്രമേ സന്താനങ്ങളിൽ പ്രത്യക്ഷപ്പെടുകയുള്ളു. പ്രായേണ മാതാപിതാക്കന്മാരുടെ ഛായ സന്താനങ്ങൾക്കു് ഉണ്ടാകുന്നതു് ഒരു നിത്യാനുഭവമാണല്ലോ. മാതാപിതാക്കന്മാരുടെ ദേഹങ്ങൾക്കു കാരണഭൂതമായ ബീജങ്ങളിലും അവരുടെ സന്താനങ്ങളുടെ ശരീരം ഉത്ഭവിപ്പിക്കുന്ന ബീജങ്ങളിലും അന്തൎല്ലീനമായി കിടക്കുന്ന ഗുണസമൂഹത്തിന്റെ സാദൃശ്യം കൊണ്ടാണു് ഇതു സംഭവിക്കുന്നതു്.

പാരമ്പൎയ്യം (Heredity)

ഒരേ അച്ഛനമ്മമാരുടെ സന്താനങ്ങളെല്ലാം ഒരുപോലെ ഇരിക്കുന്നില്ല. പാരമ്പൎയ്യനിയമമനുസരിച്ചു നോക്കിയാൽ മക്കളെല്ലാം എല്ലാ പ്രകാരത്തിലും ഒരേ വിധത്തിലിരിയ്ക്കേണ്ടതാണു്. പക്ഷെ അങ്ങനെയല്ല, കാണുന്നതു്. ഇതിന്നു വൈചിത്ര്യം എന്നു പറയുന്നു. ഓരോ വ്യക്തിയ്ക്കും സ്വന്തമായി ചില പ്രത്യേകതകൾ ഉണ്ടായിരിക്കും. ചിലവയ്ക്കു് അച്ഛനമ്മമാരേക്കാൾ ആരോഗ്യം വലിപ്പം തുടങ്ങിയ ഗുണങ്ങൾ കൂടുതലായുണ്ടാകും. ഇതാണു് ഉൽഗതി (Progression). മററുചിലവയ്ക്കു ഈ ഗുണങ്ങൾ കുറവായിരിക്കും. ഇതാകുന്നു അധോഗതി (Regression). വൈചിത്ര്യങ്ങൾക്കു പല കാരണങ്ങൾ ഉണ്ടു്. 1, ഒരേ അച്ഛനമ്മമാരുടെ ബീജങ്ങളെല്ലാം

വൈചിത്ര്യം (Variation)

ഉൽഗതി. (Progression)

അധോഗതി (Regression)

ഒരുപോലെയല്ല. സകല ശലകങ്ങളുടേയും അന്തർഭാഗത്തു വൈചിത്ര്യത്തിൻെറ കേന്ദ്രം (Nucleus) എന്നാഭിധാനമുള്ള ഒരു ഭാഗമുണ്ടു്. ഇതിൽ ജന്തുവിൻെറ തരമനുസരിച്ചു് ഏറക്കുറെ നിറച്ചരടുകൾ (Chromosomes) ഉണ്ടായിരിക്കും. കോഴികളുടെ ശലകങ്ങളിൽ ഉള്ള നിറച്ചരടുകൾ ഇത്രയെന്നു ഒരു ക്ലിപ്തമുണ്ടു്. അതിൽ കൂടുതൽകുറവു വരികയില്ല. താറാവിൻെറ നിറച്ചരടുകളുടെ സംഖ്യ ഇതിൽനിന്നു വ്യത്യസ്തമായിരിക്കുമെങ്കിലും എല്ലാ താറാവുകൾക്കും അതു ക്ലിപ്തമായിരിക്കും. ദേഹത്തിലെ ശലകങ്ങളിലും ബീജകാരണശലകങ്ങളിലും ഇതു് ഒരുപോലെതന്നെയാകുന്നു. എന്നാൽ ബീജകാരണശലകങ്ങളിൽനിന്നു ബീജങ്ങൾ ഉത്ഭവിക്കുമ്പോൾ അവയിൽ ഈ നിറച്ചരടുകളുടെ സംഖ്യ പാതിപ്പെടുന്നു. ഏതു ശലകവും ഭിന്നിച്ചിട്ടാണല്ലൊ പെരുകുന്നതു്. സാധാരണമായി ഒരു ശലകം രണ്ടാകുമ്പോൾ എല്ലാ നിറച്ചരടുകളും ഈരണ്ടായി മുറിയുകയും അതിനാൽ രണ്ടു ശലകങ്ങൾക്കും ആദ്യത്തെ ശലകത്തിലുണ്ടായിരുന്നത്രതന്നെ നിറച്ചരടുകൾ സിദ്ധിക്കുകയും ചെയ്യുന്നു. ബീജോല്പത്തിയിൽ മാത്രം ഇങ്ങനെയല്ല. ഒരു ജന്തുവിൻെറ ശരീരശലകങ്ങളിലും ബീജകാരണശലകങ്ങളിലും എട്ടുവീതം നിറച്ചരടുകളുണ്ടെന്നു കണക്കാക്കുക. (ചിത്രം 23—24) എന്നാൽ ഒരു ബീജകാരണശലകം ബീജങ്ങളാകാൻ രണ്ടായി ഭിന്നിക്കുമ്പോൾ എട്ടു നിറച്ചരടുകളും ദ്വേധാ ഭിന്നിച്ചു പതിനാറാകുന്നതിനു പകരം നന്നാലായി തിരിഞ്ഞു് ഓരോ ബീജത്തിലും നാലെണ്ണം വീതം കുടികൊള്ളുകയാണു ചെയ്യുന്നതു്. ഇതു് അനേകവിധത്തിൽ സംഭവിക്കാം. ബീജങ്ങളിൽ ഇപ്രകാരം വന്നുകൂടുന്ന നിരവധി വൈചിത്ര്യങ്ങൾ സന്താനങ്ങളിൽ പ്രതിഫലിക്കാതെ തരമില്ല.

രണ്ടു കാരണങ്ങൾ.

2. ഭക്ഷണം, ചൂടു തുടങ്ങിയ പരിതഃസ്ഥിതികളുടെ വൈവിധ്യത്താലും സന്താനങ്ങൾക്കു വൈചിത്ര്യം ഉണ്ടാകുന്നു. ആദ്യത്തെ കാരണത്താലുണ്ടാകുന്ന വൈചിത്ര്യം ദേഹത്തെ മാത്രമല്ല, ബീജകാരണശലകങ്ങളെക്കൂടി ബാധിക്കുന്നവയാകയാൽ പാരമ്പര്യത്തിൽ പ്രത്യക്ഷപ്പെടുന്നു. എന്നാൽ രണ്ടാമത്തെ കാരണത്താലുണ്ടാകുന്ന വൈചിത്ര്യങ്ങൾ കേവലം ദേഹത്തെ മാത്രമേ ബാധിക്കുന്നുള്ളു.

23. ബീജവിഭജനം




24. സാധാരണ ശലകവിഭജനം.




കേരളസാഹിത്യ അക്കാദമി

25. ഉന്നമനം.



വളരെ പൂർവ്വികനായ ഒരു പിതാമഹൻെറ ചില ലക്ഷണങ്ങൾ ചില വ്യക്തികളിൽ മാത്രം പെട്ടെന്ന പ്രത്യക്ഷമാകാറുണ്ട്. അങ്ങനെ സംഭവിക്കുന്നതിന്ന അപപ്ലവം എന്ന പറയുന്നു. ഏഴു തലമുറകളകന്നാൽ പിന്നെ ആദ്യപിതാമഹൻെറ ഗുണങ്ങൾ സന്താനങ്ങളിൽ നിന്ന നിശ്ശേഷം പോയെന്ന സാമാന്യമായി ഗണിയ്ക്കപ്പെട്ടുന്നവെങ്കിലും ആ ഗുണങ്ങളിൽ ചിലവയെല്ലാം വളരെക്കാലത്തേയ്ക്ക് അന്തർല്ലീനമായിക്കിടന്നതിന്ന ശേഷം പെട്ടെന്നുണ്ണന്ന പുറത്തുവരിക എന്നതു അസംഭാവ്യമല്ല. അപപ്ലവം കാണുന്നവയെ മാത്രമല്ല അവയുടെ മാതാപിതാക്കന്മാരെയും കൂടി വംശം പെരുപ്പിക്കാൻ സ്വീകരിയ്ക്കരുതു്.

അപപ്ലവം (Atavism)

പ്രകൃതിയിൽ പെട്ടെന്ന ചില മാററങ്ങൾ വന്നുചേരുന്നതായി കാണാം. എത്രതന്നെ കീഴ്പ്പോട്ടു തിരഞ്ഞുചെന്നാലും വംശവൃക്ഷമൂലത്തിൻെറ അററത്തുപോലും കണ്ടെത്താത്ത ചില ഗുണങ്ങൾ പൊട്ടുന്നനെ കാണുന്നതിന്ന് പരിപ്ലവം എന്ന പറയുന്നു. വെള്ളക്കാക്ക വെള്ളമയിൽ ഇവയുണ്ടാകുന്നതിങ്ങനെയാണു്. കറുത്ത മിനോർക്കയിൽ നിന്ന വെള്ളമിനോർക്കയുടെ ഉത്ഭവം ഇത്തരത്തിലാണത്രെ.

പരിപ്ലവം (Mutation)

തൻെറ വിശേഷഗുണങ്ങൾ സന്താനപരമ്പരയിൽ മുദ്രിതങ്ങളാക്കാൻ ഉള്ള ശക്തി എല്ലാ വ്യക്തികൾക്കും ഇല്ല. എന്നാൽ ചിലവയ്ക്കു് ആ ശക്തിയുണ്ടു്. ഇതാണു് ബീജബലം. ഒരു വ്യക്തിയുടെ ശരീരത്തിൽ കാണുന്ന വിശേഷ ഗുണങ്ങൾ ബീജകാരണശലകങ്ങളിൽ സ്ഥിതിചെയ്യുന്നുണ്ടെങ്കിൽ മാത്രമേ ഈ ശക്തിയുണ്ടാവുകയുള്ളു.

ബീജബലം (Prepotency)

ഒരു ജന്തുവിൽ കാണുന്ന വൈചിത്ര്യങ്ങളിൽ ഏതെല്ലാം, പരിതഃസ്ഥിതികൊണ്ടുണ്ടായതാണു്, ഏതെല്ലാം, പാരമ്പര്യത്തിൽ നിന്നുണ്ടായതാണു് എന്നു് ഊഹിക്കുവാൻ തരമില്ല; എല്ലാം പരീക്ഷണം കൊണ്ടറിയണം. എന്നാൽ ചിരപരിചയം കൊണ്ടു സിദ്ധിച്ചിട്ടുള്ള ചില അറിവുകളെ ആസ്പദമാക്കി

ഊഹിക്കുന്നതായാൽ മുക്കാൽ ഭാഗവും ശരിയാവാൻ വഴിയുണ്ടു്. പ്രത്യക്ഷത്തിൽ ഒരു ഗുണം കാണുന്നുണ്ടെങ്കിൽ മറെറാരു ഗുണവും ഉണ്ടായിരിക്കുമെന്നു ചില സംഗതികളിൽ പറയാം. ഗുണങ്ങളുടെ ഈ കൂട്ടുകെട്ടാണു് സാഹചര്യം. പ്രായേണ വെള്ളക്കാലും മുട്ടയ്ക്കു വെള്ളത്തോടും കോഴികളിൽ ഒരുമിച്ചേ കാണുന്നുള്ളു.

സാഹചര്യം (Correlation)

ഉൽകൃഷ്ടഗുണങ്ങളുള്ള ചിലക്കു് അത്തരം മക്കൾ ഉണ്ടാകാത്തതിന്റെ കാരണം ഇപ്പോൾ കുറെയൊക്കെ സ്പഷ്ടമായിരിക്കുമല്ലോ. അവരുടെ ബീജകാരണശലകങ്ങളിൽ ഈ ഉൽകൃഷ്ടഗുണബന്ധം ഉണ്ടായിരിക്കയില്ല. മുത്തച്ഛൻ, മുത്തശ്ശി, അച്ഛൻ, അമ്മ, സഹോദരീസഹോദരന്മാർ ഇവരെല്ലാം തന്നെപ്പോലെതന്നെ ഗുണപൈഷ്കല്യമുള്ളവരാണെങ്കിൽ ആ വ്യക്തിയുടെ പാരമ്പര്യത്തിൽ ഈ ഗുണങ്ങൾ സ്ഥിരമായി കാണുമെന്നു് ഒരുവിധം ഉറപ്പു പറയാം. അനേകതലമുറകളുടെ ഗുണദോഷങ്ങൾ പരമ്പരാക്രമത്തിൽ കുറിച്ചു വയ്ക്കുന്നതിനു പരമ്പരാവൃക്ഷം എന്നു പറയുന്നു. ഇനം പെരുപ്പിക്കുന്നതിൽ പരമ്പരാവൃക്ഷങ്ങൾക്കൊന്നു ഒരു അദ്വിതീയസ്ഥാനം അർഹിക്കുന്നുണ്ടു്.

പരമ്പരാവൃക്ഷം (Pedigree tree)

ഇത്രയും പ്രസ്താവിച്ചതിൽ നിന്നു വൈചിത്ര്യങ്ങളിൽ ചിലതു മാത്രം സന്താനങ്ങളിലേയ്ക്കു സംക്രമിക്കുമെന്നു സ്പഷ്ടമായല്ലോ. എന്നാൽ പ്രകൃതിയിൽ ഇത്തരം വൈചിത്ര്യങ്ങൾ എല്ലാംതന്നെ സ്ഥിരമാകുന്നില്ല. ലോകത്തിൽ അനവരതം ഒരു മത്സരം നടന്നുകൊണ്ടിരിക്കുന്നു. ഇതു് എവിടെയും കാണാം. ശക്തിയുള്ള കൂട്ടർ അശക്തന്മാരെ ജയിക്കുന്നു; കാലക്രമത്തിൽ അശക്തന്മാർ നശിച്ചുപോകുന്നു. ഇങ്ങനെ ഇടവിടാതെ നടക്കുന്ന ജീവിതമത്സരത്തിൽ ഏതെല്ലാം വൈചിത്ര്യങ്ങൾ ജയഹേതുകങ്ങളായിത്തീരുന്നുവോ ആ വിശിഷ്ടഗുണങ്ങൾ ഇനത്തിൽ സ്ഥിരമായി ഭവിക്കുന്നു. മത്സരത്തിൽ പരാജയഹേതുകങ്ങളായവ നശിക്കുകയും ചെയ്യുന്നു.

ജീവിതമത്സരം

## മെൻഡെലിന്റെ നിയമം.

ഒരേ സംഗതിയിൽ വൈപരീത്യം പ്രദർശിപ്പിക്കുന്ന മാതാപിതാക്കന്മാരുടെ സന്താനപരമ്പരയിൽ ആ ഗുണം എങ്ങനെ പ്രകാശിക്കുമെന്ന് അറിഞ്ഞിരിക്കേണ്ടതാണ്. ഈ കാര്യത്തിൽ 'മെൻഡെൽ' എന്ന ഒരു പാതിരി നടത്തിയ പര്യവേഷണങ്ങൾ നമ്മുടെ ശ്രദ്ധയെ അർഹിക്കുന്നു. സസ്യങ്ങളെക്കൊണ്ടാണ് മെൻഡെൽ തന്റെ പരീക്ഷണങ്ങൾ നടത്തിയതു്. ആറേഴടി പൊക്കമുള്ള ഒരിനം പയറും ഒന്നര—രണ്ടടി പൊക്കം വരുന്ന മറ്റൊരിനം പയറും തമ്മിൽ സങ്കലനം നടത്തിനോക്കിയതിൽ സന്തതികളെല്ലാംതന്നെ പൊക്കമുള്ളവയായിട്ടാണു കണ്ടതു്. ഇതു് ആദ്യത്തെ തലമുറ. (ത1) ഇവ തമ്മിൽ സങ്കലനം ചെയ്തു പരീക്ഷിച്ചതിൽ സന്താനങ്ങളിൽ കാൽ ഭാഗം ഹ്രസ്വങ്ങളും മുക്കാൽ ഭാഗം ദീർഘങ്ങളുമായി കണ്ടു. ഇതു രണ്ടാമത്തെ തലമുറ. (ത2) ത2-ൽ ഉള്ള ഹ്രസ്വങ്ങളെ തമ്മിൽ സങ്കലനം ചെയ്തതിൽ സന്താനങ്ങൾ എല്ലാം ഹ്രസ്വങ്ങളായിരുന്നു. ദീർഘങ്ങളെ ഇങ്ങനെ പരീക്ഷിച്ചപ്പോൾ മൂന്നിലൊരു ഭാഗത്തിന്റെ സന്താനങ്ങൾ ദീർഘങ്ങളും ബാക്കിയുള്ളവയുടെ സന്താനങ്ങൾ കാൽ ഭാഗം ഹ്രസ്വങ്ങളും മുക്കാൽ ഭാഗം ദീർഘങ്ങളും (ത2-ൽ കണ്ടപോലെ) ആയിരുന്നു. ഇതു മൂന്നാമത്തെ തലമുറ. (ത3)



ഇത്രയും പ്രസ്താവിച്ചതിൽ നിന്നു ചില സംഗതികൾ വ്യക്തമാകുന്നുണ്ട്.

I. ദീർഘവർഗ്ഗവും ഹ്രസ്വവർഗ്ഗവും തമ്മിൽ സങ്കലനം വരുമ്പോൾ സന്താനങ്ങളുടെ ഉയരം രണ്ടു വർഗ്ഗത്തിന്റെയും മദ്ധ്യത്തിലല്ല.

II. എന്നാൽ ആ സന്താനങ്ങളിൽ പ്രത്യക്ഷപ്പെടുന്ന ദീർഘഗുണം അവയുടെ സന്താനങ്ങൾക്കു ശരിയായി കിട്ടുന്നില്ല. രണ്ടാംതലമുറയിൽ ചിലവ ഹ്രസ്വങ്ങളായി വേർതിരിയുന്നു; ആ ഹ്രസ്വങ്ങളുടെ സന്തതികളെല്ലാംതന്നെ ഹ്രസ്വങ്ങളാകുന്നു. രണ്ടു വിപരീതഗുണങ്ങൾ തമ്മിൽ സങ്കലനം ഉണ്ടായാൽ സന്താനപരമ്പരയിൽ ആ ഗുണങ്ങൾ ഒററതിരിഞ്ഞു നില്ക്കുവാൻ ഉത്സാഹിക്കുന്നു എന്ന് ഇതിൽനിന്നു വ്യക്തമാണല്ലൊ.

III. ദീർഘഗുണവും ഹ്രസ്വഗുണവും കലന്ന ഒരു വ്യക്തിയിൽ ഒന്നു മാത്രമേ പ്രകാശിക്കുന്നുള്ളു. പ്രകാശിക്കുന്ന ഗുണത്തിനു സ്പഷ്ടമെന്നും പ്രകാശിക്കാത്തതിന് അസ്പഷ്ടമെന്നും പേർ കൊടുക്കാം. ഒന്നാം തലമുറയിൽ എല്ലാ വ്യക്തികളിലും ദീർഘഗുണം സ്പഷ്ടവും ഹ്രസ്വഗുണം അസ്പഷ്ടവുമാകുന്നു. രണ്ടാം തലമുറയിൽ ഇതുവരെ അസ്പഷ്ടമായിരുന്ന ഹ്രസ്വഗുണം ¼ ഭാഗം വ്യക്തികളിൽ പ്രത്യക്ഷമാകുന്നു. ഇനി ആ തലമുറയിൽ മററുള്ളവയുടെ കാൎയ്യം ആലോചിക്കാം. കാഴ്ചയിൽ ദീർഘങ്ങളായ മുക്കാൽ ഭാഗം പയറുചെടികളിൽ മൂന്നിലൊരംശ (ആകെയുള്ളതിൽ $\frac{1}{4}$ ഭാഗ)ത്തിന്റെ സന്താനങ്ങൾ മുഴുവൻ ദീർഘങ്ങളായും ബാക്കിയുള്ളവയുടെ സന്താനങ്ങൾ ത2· പോലെയും കാണുന്നുവല്ലൊ. അതുകൊണ്ടു നാം മനസ്സിലാക്കുന്നത് എന്തെന്നാൽ:- കാഴ്ചയിൽ ദീർഘങ്ങളായ ആ ചെടികളെല്ലാം ശരിയായ ദീർഘങ്ങളാണെന്നു കല്പിച്ചുകൂടാ. ദീർഘസന്താനജനനശക്തങ്ങളായവ മാത്രം ദീർഘങ്ങളും മററുള്ളവ ത1 പോലെ സ്പഷ്ടദീർഘാസ്പഷ്ടഹ്രസ്വങ്ങളുമാകുന്നു.




IV. വിപരീതഗുണങ്ങൾ കലൎന്ന പിതാക്കന്മാരുടെ സന്തതികളിൽ ആ ഗുണങ്ങൾ ഒററതിരിഞ്ഞു നില്ക്കുവാൻ ഉത്സാഹിക്കുന്നു. അങ്ങനെ വേർതിരിയുന്ന സന്ദർഭത്തിൽ അസ്പഷ്ടഗുണം കണ്ടറിവാൻ പ്രയാസമില്ല. എന്തെന്നാൽ തനി അസ്പഷ്ടഗുണം ഒററതിരിഞ്ഞു വന്നാലേ അതു പ്രകാശിക്കുകയുള്ളു. എന്നാൽ കേവലദീർഘങ്ങളേയും ദീർഘഹ്രസ്വങ്ങളേയും തമ്മിൽ തിരിച്ചറിവാൻ പരീക്ഷണം തന്നെ വേണം. ഹ്രസ്വങ്ങളും കാഴ്ചയിൽ ദീർഘങ്ങളായ എല്ലാ ചെടികളും തമ്മിൽ സങ്കലനം നടത്തിയാൽ ചില ദീർഘങ്ങളുടെ സന്താനങ്ങൾ മുഴുവൻ ദീർഘങ്ങളായി കാണാം. അവ കേവലദീർഘങ്ങളത്രെ. മററുള്ളവയുടെ സന്താനങ്ങളിൽ കുറെ ദീർഘങ്ങളും കുറെ ഹ്രസ്വങ്ങളും ഉണ്ടാകും. ഇവ ദീർഘഹ്രസ്വങ്ങളാകുന്നു.

രണ്ടു വിപരീതഗുണങ്ങളിൽ സ്പഷ്ടമേതു് അസ്പഷ്ടമേതു് എന്നു പരീക്ഷണം കൊണ്ടേ അറിയാവൂ. 'ഹഴ്ററ്' എന്ന ശാസ്ത്രജ്ഞൻ വെള്ള ലെഗ്ഹാണിനേയും വെള്ള വയാൻഡോട്ടിനേയും സംബന്ധിച്ചു നടത്തിയിട്ടുള്ള പര്യവേഷണങ്ങളുടെ ഫലങ്ങൾ സമഗ്രമായി താഴെ കാണുന്ന പട്ടികയിൽ കുറിക്കുന്നു. (മററു ഇനങ്ങളെ സംബന്ധിച്ചു് ഇതു് എത്രമാത്രം ശരിയാകുമെന്നു പരീക്ഷിക്കേണ്ടതാണു്.)

| സ്പഷ്ടം | അസ്പഷ്ടം |
|---|---|
| 1. വേഗം പ്രായം തികയുക | പതുക്കെ പ്രായമാവുക |
| 2. മഞ്ഞുകാലത്തു (Winter) ധാരാളം മുട്ടയിടുക | മഞ്ഞുകാലത്തു് അധികം മുട്ടയിടാഴ്ക |
| 3. വസന്തകാലത്തു (Spring) ധാരാളം മുട്ടയിടുക | വസന്തകാലത്തു് അധികം മുട്ടയിടാഴ്ക |
| 4. ശരൽക്കാലത്തു് (Autumn) അധികം മുട്ടയിടാഴ്ക | ശരൽക്കാലത്തു് ധാരാളം മുട്ടയിടുക |
| 5. പൊരുന്നൽ | പൊരുന്നാഴ്ക |
| 6. ചെറിയ മുട്ട | വലിയ മുട്ട |
| 7. മുട്ടത്തൊണ്ടിനു തവിട്ടുനിറം | മുട്ടത്തൊണ്ടിനു വെള്ളനിറം |

1. വേഗം പ്രായമാകുന്ന—എട്ടു മാസത്തിനു മുമ്പു മുട്ടയിടുന്ന—ഒരിനവും, പതുക്കെ പ്രായമാവുന്ന ഒരിനവും തമ്മിൽ സങ്കലനം നടത്തിയാൽ സന്താനങ്ങൾക്കു് എട്ടു മാസത്തിനു മുമ്പു പ്രായം തികയുന്നതാണു്.

2. മഞ്ഞുകാലത്തു ധാരാളം മുട്ടയിടുന്ന വർഗ്ഗവും മുട്ട കുറഞ്ഞ വർഗ്ഗവും തമ്മിൽ ഇണ ചേൎന്നുണ്ടാകുന്ന സന്താനങ്ങളിൽ നിന്നു് മഞ്ഞുകാലത്തു ധാരാളം മുട്ട ലഭിക്കും. ചുരുക്കിപ്പറഞ്ഞാൽ സ്പഷ്ടഗുണവും അസ്പഷ്ടഗുണവും തമ്മിൽ ചേൎന്നുണ്ടാകുന്ന സന്തതിയിൽ സ്പഷ്ടഗുണത്തിനാണു പ്രാധാന്യം.

വേഗം പ്രായം തികഞ്ഞു് എല്ലാക്കാലത്തും ധാരാളമായി വലിയ മുട്ടകൾ ഇടുന്ന പൊരുന്നാത്ത കോഴികളെയാണു് നാം ആഗ്രഹിക്കുന്നതു്. ഈ സംഗതികളിൽ വളരെ മനസ്സിരുത്തി, ആറോ ഏഴോ തലമുറകൾ സനിഷ്കൎഷം തിരഞ്ഞെടുപ്പു നടത്തിയാൽ ഉദ്ദേശസിദ്ധിയുണ്ടാകും. വംശവൎദ്ധനത്തിനു് ഒരു പിടയോ പൂവനോ നല്ലതാണെന്നു പറയണമെങ്കിൽ

കുഞ്ഞുങ്ങളുടെ ഗുണം കൊണ്ടാണു് വംശവൎദ്ധകന്മാരുടെ ഗുണം നിൎണ്ണയിക്കേണ്ടതു്.

അതിന്റെ കുഞ്ഞുങ്ങൾ മുട്ടയിട്ടു തുടങ്ങണം. കുഞ്ഞുങ്ങളിൽ ഉൽകൃഷ്ടഗുണങ്ങൾ പകൎത്തുവാൻ കഴിയുക എന്നതാണു് ഒരു വംശവൎദ്ധകന്റെ പ്രധാനഗുണം. അത്തരത്തിലുള്ള ഒരു പക്ഷിയെ വളരെ ശ്രദ്ധയോടെ വളൎത്തണം. വയസ്സുകൊണ്ടു തീരെ ദുൎബ്ബലമാകുംവരെ അതിനെ കളയരുതു്.

## പ്രായം.

ചിലർ പിടക്കിടാങ്ങളുടെ മുട്ട വിരിയിക്കുവാൻ എടുക്കുന്നുണ്ടെങ്കിലും സാമാന്യമായി പറഞ്ഞാൽ ഒന്നോ രണ്ടോ ആണ്ടെത്തിയ പിടകളാണിതിന്നു നല്ലതു്. പ്രായാധിക്യം സാരമില്ല; ധാരാളമായി നല്ല മുട്ടകൾ ഇടുവാൻ കെല്പുണ്ടെങ്കിൽ വംശം പെരുപ്പിക്കാൻ മുത്തിപ്പിടകളാണുത്തമം.

അക്കാദമി

| പക്ഷിയുടെ പേർ | വംശവൎദ്ധകന്മാൎക്കു് എത്ര വയസ്സാകണം |
|---|---|
| കോഴി ... | ... 1 |
| ഗിനിക്കോഴി ... | ... 2 |
| താറാവു് ... | ... 2 |
| പാത്ത ... | ... 2 |
| ക്ലക്കു് ... | ... 3 |

പൂവന്നു പിടയോളംതന്നെ പ്രായമാകണമെന്നില്ല.

പൂവൻ ഒന്നുക്കു് എത്ര പിടകൾ ആകാമെന്നു താഴെ പട്ടികയിൽ ചേൎക്കുന്നു.

ഒരു പൂവന്ന് എത്ര പിട വേണം.

| പക്ഷിയുടെ പേർ | പിടയുടെ എണ്ണം | കുറിപ്പുകൾ |
|---|---|---|
| കോഴി—അണ്ഡവർഗ്ഗം | 10—15 | |
| ടി. സാമാന്യവർഗ്ഗം | 8—12 | |
| ടി. മാംസവർഗ്ഗം | 6—10 | |
| താറാവ് | 4—6 | |
| പാത്ത | 5—6 | |
| ക്ലക്ക് | 10—15 | പൂവന്ന് അധികം ഫലനമുണ്ടെങ്കിൽ പിടയുള്ള കേട്ടു പറവും. |
| ഗിനിക്കോഴി | 1 (3—4) | സാമാന്യമായി ഇവ ഇണയായേ നടക്കുകയുള്ളൂ. ഒരു പൂവന്ന് മൂന്നുനാലു പിടയെ കൊടുക്കാൻ വിരോധമില്ല. |

# അദ്ധ്യായം 14.

## വംശവർദ്ധനം (തുടർച്ച).

കോഴികളിൽ വംശവർദ്ധകന്മാരെ തിരഞ്ഞെടുക്കുന്നതെങ്ങനെ:

കുഞ്ഞുങ്ങളുടെ ഗുണദോഷം കണ്ടറിഞ്ഞു് ഏതെല്ലാം പിടകളും ഏതെല്ലാം പൂവന്മാരും ആണ നല്ലതെന്നു തീർച്ചപ്പെടുത്തി അവയെ മാത്രം വംശം പെരുപ്പിക്കാൻ സ്വീകരിക്കുകയാണ ശാസ്ത്രീയമായ ഏകസമ്പ്രദായം. മററുള്ളതെല്ലാം

ഏറക്കുറെ പരീക്ഷണങ്ങൾ മാത്രമാണ്. എങ്കിലും ചിരപരിചയം സിദ്ധിച്ചിട്ടുള്ളവർ നിഷ്കർഷിച്ചിട്ടുള്ള നിയമങ്ങൾ അനുസരിച്ചു തിരഞ്ഞെടുത്താൽ തെററു വളരെ കുറഞ്ഞിരിക്കും.

(1) പ്രൊഫസർ ഡ്രൈഡെൻെറ നിയമം:-

പ്രൊഫസർ ഡ്രൈഡെൻ കോഴികളെ വളർത്തിയിട്ടുള്ളതു് ഇംഗ്ലണ്ടിലാകുന്നു. ആ പ്രദേശവും നമ്മുടെ നാടും ശീതോഷ്ണസ്ഥിതിയിൽ വളരെ അകന്നിരിക്കുന്നതിനാൽ ഇവിടങ്ങളിൽ ഇതു് എത്രമാത്രം ബാധകമാകുമെന്നു് അറിയുക വയ്യ. വളരെ സംവത്സരങ്ങൾ ആയിരം വീതം പിടകളെ വളർത്തി കണക്കു നോക്കിയിട്ടാണു് അദ്ദേഹം ഈ നിയമം സ്വരൂപപ്പെടുത്തിയിട്ടുള്ളതു്. ഒക്ടോബർ, നവംബർ, ഡിസംബർ ഈ മാസങ്ങളിൽ ആദ്യമായി മുട്ടയിട്ടു തുടങ്ങിയിട്ടു് 30 നാളിനുള്ളിൽ 28 മുട്ടയിടുന്ന ഒരു പിടക്കിടാവു് ആദ്യത്തെ കൊല്ലത്തിൽ 300 മുട്ടയിൽ കുറയാതെ ഇടുന്നതാണു്. മാച്ച്, ഏപ്രിൽ മാസങ്ങളിൽ 50-ൽ കൂടുതൽ മുട്ടയിടുന്ന പിടക്കിടാവു് കൊല്ലത്താൽ 250-ൽ കൂടുതലും, 40 മുതൽ 50 വരെ മുട്ടയിടുന്നവ 200 മുതൽ 250 വരേയും മുട്ടയിടുന്നതാണു്; 35-ൽ കുറവു മുട്ടയിടുന്നവ വളരെ മോശമാണു്. (ഓരോ കോഴിയും എത്ര മുട്ടയിട്ടുവെന്നറിവാൻ ഓരോന്നിനും ഓരോ കളമോ അല്ലെങ്കിൽ നമ്പാലെണ്ണത്തിനു് ഓരോ കണിക്കൂടോ വേണം. മുട്ടയിടുന്നതിനു് അകത്തേയ്ക്കു കയറുവാൻ സാധിക്കുമെങ്കിലും പിട അകത്തു കടന്ന ഉടനേ വാതിൽ അടഞ്ഞു പോവുകയാൽ പുറത്തു കടക്കുവാൻ അന്യസഹായം ആവശ്യമായ ഒരു തരം മുട്ടക്കൂടാകുന്നു കണിക്കൂടു്. കോഴികളെ തിരിച്ചറിവാൻ അവയ്ക്കു സംഖ്യയിട്ട തളകളോ മറേറാ വേണം.)

ബാഹ്യലക്ഷണങ്ങൾ കൊണ്ടു് വംശവദ്ധകന്മാരെ തിരഞ്ഞെടുക്കുന്നതെങ്ങനെ:-

പിട.

പ്രകൃതി:- ഉത്സാഹവും പ്രസന്നതയും ആരോഗ്യത്തിൻെറ അടയാളങ്ങളാകുന്നു. പാരമ്പര്യം എത്രതന്നെ നന്നായാ

ല്യം ആരോഗ്യമില്ലാത്ത പിട മുട്ടയിടുന്നതല്ല. ധാരാളമായി ഭക്ഷണം കഴിക്കുക, അവിടവിടെ ഓടിനടന്നു ചിക്കിമാന്തുക, പ്രഭാതത്തിൽ പ്രഥമമായി കൂട്ടിൽ നിന്നിറങ്ങുക, സായാഹ്നത്തിൽ ഒടുവിൽ കൂടണയുക, ഒരു സ്ഥലത്തു മന്ദിച്ച് തൂങ്ങിപ്പിടിച്ചു കിടക്കായ്ക; ഇവയൊക്കെ നല്ല പിടകളുടെ ചിഹ്നങ്ങളാകുന്നു.

ദീർഘമായി പാട്ടുംപോലെ ഇടയ്ക്കിടയ്ക്കു കാക്കിക്കുന്ന സ്വഭാവം അണ്ഡകോശത്തിൻെറ ഉണർച്ചയെ പ്രഖ്യാപനം ചെയ്യുന്നു.

ആകൃതി:-

1. തല:- തല ചെറുതും ഉരുണ്ടതുമായിരിക്കണം. കാക്കത്തല പോലെ നീണ്ടതു മോശമാകുന്നു. കണ്ണുകളുടെ ഇടയിൽ വളരെ അന്തരമുണ്ടായിരിക്കരുത്.

2. കണ്ണ്:- ഓജസ്സിൻെറ കണ്ണാടിയാണു കണ്ണ്. വൃത്താകൃതിയിൽ കുറച്ചു പുറത്തേയ്ക്കു തള്ളി നില്ക്കുന്ന കണ്ണുകൾ ഉത്സാഹവും ഓജസ്സും പ്രകാശിപ്പിക്കുന്നു. തേജസ്സു കുറഞ്ഞു് മേല്പോള കനത്തു തൂങ്ങിയ കണ്ണ് ആലസ്യത്തെ പ്രതിബിംബിപ്പിക്കുന്നു.

3. കൊക്ക്:- കൊക്കു കുറിയതും ബലമുള്ളതുമായിരിക്കണം. കൊത്തിത്തിന്നുവാനുള്ള ശക്തിയെയാണ് ഇതു കാണിക്കുന്നത്.

4. പൂവും താടയും:- മിനുത്തു, ചുവന്നു, ചെറുചൂടുള്ള പൂവും താടയും അണ്ഡകോശത്തിൻെറ ആരോഗ്യത്തെ പരസ്യം ചെയ്യുന്നു. ഇവ പരുഷമാകരുത്; അധികം വലുതോ ചെറുതോ ആകരുത്; അതതിനത്തിന്നു യോജിച്ച വലുപ്പവും മുനകളുടെ സംഖ്യയും വേണം.

5. കഴുത്ത്:- നേത്ത് കുറുതായി സ്വല്പമൊന്നു പിന്നാക്കം വളഞ്ഞ കഴുത്ത് ബലസൂചകമാകുന്നു.

6. ഉടൽ:- പുറത്തിനു നല്ല വീതിയും നീളവും ഉണ്ടായിരിക്കണം. വാലിനോടു സമീപിക്കുമ്പോൾ വീതി കുറയരുതു്.

പൃഷ്ഠവും ഔരസാസ്ഥിയും (Breast bone) തമ്മിൽ നല്ല അകൽച്ച വേണം. വയർ ഒട്ടി വലിഞ്ഞിരിക്കരുതു്.

നെഞ്ചെല്ലിനു് (ഔരസാസ്ഥിക്കു്) നല്ല നീളം ഉണ്ടായിരിക്കണം; വളവു് അരുതു്. ഇതിന്നു നീളം കുറഞ്ഞാൽ വയറു തൂങ്ങിപ്പോകും.

7. വയർ:- നെഞ്ചെല്ലിന്റെയും എളിയെല്ലുകളുടെയും (Pelvic bones) ഇടയിൽ മൂന്നുനാലു വിരലും എളിയെല്ലുകൾ തമ്മിൽ മൂന്നു വിരലും (കൈവിരൽ—ഇഞ്ചു് അല്ല) അകലം വേണം. കുക്ഷിയിലെ കോളു് എത്രയെന്നു് അളക്കുന്നതു് ഇങ്ങനെയാണു്. വളരെ പീതഗോളകങ്ങൾ വലുതായിക്കൊണ്ടിരിക്കുന്ന പ്രദേശത്തിനു് വിസ്താരം അത്യാവശ്യമാണല്ലൊ. ഇടവിടാതെ അണ്ഡങ്ങൾ വിസർജ്ജിക്കുന്ന പിടകൾ ധാരാളമായി തിന്നുന്നതിനാൽ അവയുടെ വയറു വലുതാകാതെ തരമില്ല. വലിയ അണ്ഡങ്ങൾക്കു സുഖമായി കടന്നു പോകണമെങ്കിൽ എളിയെല്ലുകൾ തമ്മിൽ ധാരാളം ഇടം ഉണ്ടായിരിക്കണം.

എളിയെല്ലുകൾ:- എളിയെല്ലുകൾ മൃദുക്കളാകണം. വളച്ചാൽ സ്വല്പമൊന്നു വളയണം.

8. കാലുകൾ:- തമ്മിൽ അകന്നു് കുറിയ ഉറച്ച കാലുകൾ ബലത്തെ സൂചിപ്പിക്കുന്നു. നേരിയ വിരലുകളും മൂർച്ചയില്ലാത്ത കുറിയ നഖങ്ങളും ചിക്കിമാന്തുന്നതിലുള്ള സാമർത്ഥ്യത്തെ സ്പഷ്ടമാക്കുന്നു.

9. ചിറകുകൾ:- ചിറകുകൾ ദേഹത്തോടടുപ്പിച്ചു പിടിച്ചിരിക്കണം. താറു കിടക്കുന്ന പക്ഷങ്ങൾ ആലസ്യത്തെ വെളിപ്പെടുത്തുന്നു.

10. പൂട:- പൂടകൾ മിനുത്തു ദേഹത്തോടു പററിക്കിടക്കണം. പ്രതിലോമമായി കയ്യോടിച്ചാൽ സ്പ്രിങ്ങു വച്ചപോലെ കീഴ്പ്പോട്ടു ചാടുന്ന പൂടകൾ ആരോഗ്യവും ശക്തിയും വ്യക്തമാക്കുന്നു.

11. വാൽ:- വളരെ ഉയത്താതെയും താത്താതെയും പിടിക്കുന്നതും വിസ്താരമുള്ളതുമായ വാലാണുത്തമം.

12. സ്നേഹഗ്രന്ഥി:- വാലിന്റെ കടയ്ക്കൽ പൃഷ്ഠഭാഗത്തുള്ള ഒരു അവയവമാണിതു്. ഇതിൽ നിറഞ്ഞുനിൽക്കുന്ന കൊഴുപ്പ് (മെഴുക്ക്) കൊക്കുകൊണ്ടെടുത്തു പക്ഷികൾ തൂവലിന്മേൽ പുരട്ടുന്നതുകൊണ്ടാണ് അതിനു മിനുപ്പു കാണുന്നതു്.

13. നിറം:- കൊക്കും കാലും മഞ്ഞച്ച ഇനങ്ങളിൽ മുട്ടയിടുന്നതിനു മുമ്പ് ഈ അവയവങ്ങൾക്കു നല്ല നിറമുണ്ടായിരിക്കും. എന്നാൽ മുട്ടയിടുന്തോറും നിറം മാഞ്ഞുമാഞ്ഞു് ഇല്ലാതാകുന്നു. കാൽമുട്ടിന്റെ പിൻഭാഗത്തെ മഞ്ഞനിറം മാഞ്ഞിട്ടും മുട്ടയിടുന്ന പിട നല്ലതാണ്.

14. തൂവൽ കൊഴിച്ചിൽ:- തൂവൽ കൊഴിയുമ്പോൾ പക്ഷികൾ മുട്ടയിടുകയില്ല. അതു് അവരുടെ വിശ്രമവേളയാകുന്നു. പുതിയ തൂവലും മുട്ടയും ഒരേ സമയത്തു ജനിപ്പിക്കുവാൻ വളരെ ആരോഗ്യശക്തി ആവശ്യമാകുന്നു. ചിറകു പിടിച്ചു വിടർത്തിനോക്കിയാൽ തൂവൽ കൊഴിയുന്നുണ്ടോ എന്നറിയാം. അങ്ങനെ തൂവൽ കൊഴിയുന്ന സന്ദർഭത്തിലും ധാരാളം മുട്ടയിടുന്ന പിടകൾ ഒന്നാംതരത്തിൽ പെടും. ചിലവയുടെ തൂവൽ വളരെ കഴിഞ്ഞിട്ടേ കൊഴിയുവാൻ തുടങ്ങുകയുള്ളു. ആരംഭിച്ചാൽ പെട്ടെന്നു കൊഴിഞ്ഞുതീന്നു പുതിയ തൂവലുകൾ വരുന്നതാണ്. ഇവയും ഒന്നാംതരം പിടകൾതന്നെ. ചിങ്ങം മുതൽ വൃശ്ചികം വരെയുള്ള മാസങ്ങളിലാണ് സാമാന്യമായി തൂവൽ കൊഴിയുക.

15. തൊലി ഇനത്തിനും ജാതിയ്ക്കും യോജിച്ച നിറവും നേർമ്മയും ഉള്ളതായിരിക്കണം സ്പർശനേന്ദ്രിയം.

മുട്ടകൾ ഇട്ടന്തോറും തൂവലിന്റെ മിനുപ്പു കുറവാകുന്നു. എല്ലാ പിടകൾക്കും കുറച്ചുകാലം വിശ്രമം വേണം. ആ സന്ദർഭത്തിൽ അവ മുട്ടയിടാതാകും; സാധാരണ തിന്നുന്നത്ര തിന്നുകയില്ല; പൂവിന്റെയും താടയുടെയും നിറം മങ്ങി ചുളിവു വീഴും. വയറിന്റെ വിസ്താരവും എളിയെല്ലുകൾ തമ്മിലുള്ള അകൽച്ചയും കുറവാകും; വിശ്രമാവസരത്തിൽ ഒരു നല്ല പിടയെ ബാഹ്യലക്ഷണങ്ങൾകൊണ്ടു തിരിച്ചറിയുക എന്നതു വളരെ പ്രയാസമുള്ള ഒരു സംഗതിയാകുന്നു.

വിശ്രമം.

## പൂവൻ.

നല്ല പിടയെ തിരഞ്ഞെടുക്കുന്നതിൽ പറഞ്ഞിട്ടുള്ള നിയമങ്ങൾ ചാത്തനെ തിരഞ്ഞെടുക്കുന്നതിലും സാമാന്യമായി നോക്കണം. അവന്റെ വയറിനു വിസ്താരം കുറയും; എളിയെല്ലുകൾ തമ്മിൽ അന്തരവും കുറയും; കൊക്കിന്റെയും കാലിന്റെയും മററും നിറം മങ്ങുകയില്ല. പിടയുടെ ഉടൽ വാലിനോടടുക്കുമ്പോൾ വിസ്തൃതമാകുന്നു. ചാത്തന്റെ ഉടലിനു വിസ്താരം മുമ്പിലാണ്. കാലേക്കൂട്ടി പൂവും താടയും വരിക; കാലേ കൂകിത്തുടങ്ങുക; ഉറക്കെ നീട്ടിക്കൂകുക; താനാണിന്ദ്രൻ എന്ന ഭാവത്തിൽ ഭാര്യമാരുടെ ഇടയിൽ നിർഭയമായി നടക്കുക; അപരിചിതന്മാർ തന്റെ ഭാര്യമാരെ തൊടുവാൻ തുനിഞ്ഞാൽ അവരെ കൊത്തി അകററുവാൻ ഉത്സാഹിക്കുക; പിടകളുടെ വയർ നിറഞ്ഞതിനു ശേഷം മാത്രം താൻ തിന്നുക; എല്ലായ്പോഴും പിടകളുടെ അടുക്കൽ സല്ലപിക്കുക; ശൃംഗാരവിനോദത്തിന് അമിതമായ ഔത്സുക്യം പ്രകടിപ്പിക്കുക; ഈ ഗുണങ്ങളുള്ള പൂവൻ നല്ലതാണെന്നു സാമാന്യമായി പറയാം. ചില ചാത്തന്മാർ തങ്ങൾ പട്ടിണികിടന്നും ഭാര്യമാരെ തീററുന്നു. ഇത്തരത്തിലുള്ളവയെ ഇടയ്ക്കിടയ്ക്കു് ഒററയ്ക്കു നിർത്തി തീററ കൊടുക്കേണ്ടതാണ്.

ഒരു ചാത്തന്റെ പൂവു വല്ലാതെ വലുതായാൽ ചേക്കേറിടാനുള്ള ശക്തി കുറയും; അപ്പോൾ അതു് ഛേദിച്ചു കളയുകയാണു വേണ്ടതു്.

തള്ളിക്കളയേണ്ട കോഴികൾ.

ഓജസ്സ്, ഉത്സാഹം, ആരോഗ്യം ഇവ പോരാത്തവ; രോഗാതുരന്മാർ; രോഗം മാറിയവ; ചരിവ്, പിരിവ്, പാർശ്വകണ്ടകം, വിരൽപ്പാട്ട്, മുനകൾക്ക വൈഷമ്യം ഈ ദുർഗ്ഗുണങ്ങൾ പൂവിനുള്ളവ; ഇത്തരക്കാരെ തള്ളിക്കളയണം. പിരിഞ്ഞ വാൽ, വല്ലാതെ ഉയർത്തിപ്പിടിച്ച വാൽ, തററവാൽ, തററ ചിറക്, എകന്ന പരുപരുത്ത പൂട, വളഞ്ഞ നെഞ്ചെല്ല്, കാക്കത്തല, നീളം കൂടിയ കാൽ, നീണ്ട കഴുത്ത്, ഭീരുസ്വഭാവം, ഒട്ടിവലിഞ്ഞ വയർ, അയവില്ലാതെയും, അടുത്തും ഇരിക്കുന്ന എളിയെല്ലുകൾ, ചെറിയ ഗുദം, വളരെ കാലേക്കൂട്ടി തൂവൽ കൊഴിഞ്ഞു വിശ്രമിക്കുന്ന സ്വഭാവം, ലിംഗവിരുദ്ധമായ ആകൃതി ഇവയുള്ള കോഴികളെ വർജ്ജിക്കണം.

കേരള സാഹിത്യ അക്കാദമി

# അദ്ധ്യായം 15.

## വംശവർദ്ധനം (തുടർച്ച).

### ബന്ധങ്ങൾ.

വീട്ടുപക്ഷികൾ തമ്മിൽ കണ്ടമാനം ഇണചേരുവാൻ അനുവദിക്കുന്നതായാൽ വലിയ നഷ്ടത്തിനു കാരണമാകും. ഉദ്ദേശം അനുസരിച്ചു ഫലം കിട്ടണമെങ്കിൽ ഇക്കാര്യത്തിൽ ചില നിയമങ്ങൾ അനുസരിക്കേണ്ടതായുണ്ട്.

മനുഷ്യരുടെ ഇടയിൽ സഹോദരീസഹോദരബന്ധം ഒരു മഹാപാതകമായി കരുതിപ്പോരുന്നുണ്ടല്ലൊ. വളരെ അടുത്ത

അന്തർബ്ബന്ധം (Inbreeding)

രക്തബന്ധമുള്ളവരുടെ ഗുണങ്ങൾക്കും ദോഷങ്ങൾക്കും സാദൃശ്യം ഉണ്ടായിരിക്കും. അതിനാൽ മുമ്പു പ്രസ്താവിച്ച ബന്ധത്തിൽ നിന്നുളവാകുന്ന സന്താനങ്ങളിൽ മാതാപിതാക്കന്മാരിൽ ലയിച്ചു കിടന്നിരുന്ന ദോഷങ്ങൾ പ്രത്യക്ഷമായി വരുന്നതാണ്. ചില ഉൽകൃഷ്ടഗുണങ്ങൾ സ്ഥാ




കേരള സാഹിത്യ അക്കാദമി

I. ആദ്യത്തെ ബന്ധത്തിന്നു അകന്ന രണ്ടു കുടുംബാംഗങ്ങളെ എടുക്കുക.

II. ആദ്യത്തെ ബന്ധത്തിന്നെടുത്ത പൂവനേയും പിടയേയും സ്വസന്താനങ്ങളുമായിണക്കുക.

III. രണ്ടാംതലമുറയിൽ പൂവൻതാവഴിയിൽ ഉണ്ടായ സന്താനങ്ങളെ പിടത്താവഴിയിലുണ്ടായവയുമായിണക്കുക.

IV. മൂന്നാംതലമുറയിലുണ്ടായവയെ പൂവൻതാവഴിയിലും പിടത്താവഴിയിലും രണ്ടാംതലമുറയിൽ ജനിച്ചവയുമായി ഇണചേർക്കുക.

V. നാലാംതലമുറയിൽ പൂവൻതാവഴിയിൽ ജനിച്ചവയെ പിടത്താവഴിയിൽ ജനിച്ചവയുമായിണചേർക്കുക.

പിക്കുവാൻ പലരും ഈ വിദ്യ പ്രയോഗിച്ച് ഉദ്ദേശം നേടിയിട്ടുണ്ട്. എന്നാൽ അസാമാന്യനിഷ്കർഷയില്ലെങ്കിൽ ഈ സമ്പ്രദായം കൊണ്ട് ഗുണത്തിലധികം ദോഷമാണു വരിക. ഇതിന് അന്തർബ്ബന്ധം എന്നു പറയാം.

താവഴി ബന്ധം (Time breeding)

അടുത്ത രക്തബന്ധമില്ലാത്ത ഒരു ചാത്തന്റെയും പിടയുടെയും സന്താനപരമ്പരയെ ചില നിയമങ്ങൾ അനുസരിച്ച് ഇണചേരാൻ അനുവദിക്കുന്നതു കൊണ്ടു വലിയ ദോഷം ഒന്നും വരുന്നതല്ല. (ചിത്രം 26) ഇതിൽ സഹോദരീസഹോദരബന്ധം ഒരിക്കലും ഉണ്ടാവുകയില്ല. ഇതാണു താവഴിബന്ധം.

അന്തർബ്ബന്ധവും താവഴിബന്ധവും കൊണ്ടു പക്ഷികളുടെ ആരോഗ്യബലം പ്രായേണ നഷ്ടപ്പെട്ടുന്നതായിക്കാണുന്നു.

സംബന്ധം അല്ലെങ്കിൽ ബഹിർബ്ബന്ധം (Out breeding)

അങ്ങനെവരാതിരിപ്പാൻ രക്തബന്ധം ഇല്ലാത്തവയെത്തമ്മിൽ ഇണ ചേർക്കേണ്ടതാണ്. ഇങ്ങനെ ചെയ്യുന്നതിനു സംബന്ധം എന്നോ ബഹിർബ്ബന്ധം എന്നോ പറയാം. ഈ ബന്ധത്തിന് ഇനവും ജാതിയും ഉപജാതിയും മാറരുത്. അകന്ന കുടുംബങ്ങളിലെ അംഗങ്ങളാകണമെന്നേയുള്ളു. ഇത്തരത്തിലുള്ള ബന്ധമാണ് ഉത്തമം എന്നതുകൊണ്ട് ഇതിനു സംബന്ധസംജ്ഞ നൽകിയതാകുന്നു.

സങ്കലനം (Crossing)

വർഗ്ഗത്തിലോ, ഇനത്തിലോ, ജാതിയിലോ, ഉപജാതിയിലോ ഭിന്നങ്ങളായ രണ്ടു പക്ഷികളെ ഇണചേർക്കുന്നതിന് സങ്കലനം എന്നു പറയുന്നു. സങ്കലനത്തിൽ നിന്നു ജനിച്ച സന്താനങ്ങൾ വളരെ ആരോഗ്യശക്തി ഉണ്ടായിരിക്കും; ആ മുട്ടകൾ സാമാന്യേന അധികം വിരിയും. ഈ കാരണങ്ങളാൽ സങ്കലിതന്മാരെ വളർത്തുന്നതു് ആദായഹേതുകമാകുന്നു.

സങ്കരീകരണം

സങ്കലിതന്മാർ തമ്മിൽത്തമ്മിൽ ഇണചേരുന്നതു കൊണ്ട് ഈവക ഗുണമൊന്നും സിദ്ധിക്കുകയില്ല. മെൻഡെലിന്റെ നിയമപ്രകാരം വിരുദ്ധഗുണങ്ങൾ ഓരോന്നും അകന്നു പോകുവാൻ ഉത്സാഹിക്കുകയും അപ്പോൾ അനിശ്ചിതസ്വരൂപരായ അനേകസന്താനങ്ങൾ ഉ

ണ്ടാവുകയും ചെയ്യുന്നു. ഇവയ്ക്കു സങ്കരന്മാരെന്നു നാമം കൊടുക്കാം. സങ്കരീകരണം ഒരിക്കലും അനുവദിക്കരുതു്.

സങ്കലിതന്മാരിൽ നിന്നു സന്താനവർദ്ധനം തീരെ നിഷിദ്ധമല്ല. സങ്കലനത്തിന്നു് ആദ്യമായി സ്വീകരിച്ച രണ്ടിനങ്ങളുമായി സങ്കലിതന്മാരെ ഓരോ തലമുറ ഇടവിട്ടു മാറിമാറി ഇണചേർക്കാം. എന്നാൽ സങ്കലനം കൊണ്ടുള്ള ഗുണം ഏകദേശം സിദ്ധിക്കും. സങ്കലിതന്മാരിൽ പൂവന്മാരെ കൊന്നുകളയുക തന്നെ വേണം. സങ്കലനത്തിനു് ആദ്യമായി നാം എടുക്കുന്നതു് ഒററച്ചൂട്ടൻ വെള്ള ലെഗ്ഹാണിനേയും വെള്ള വയാൻഡോട്ടിനേയും ആണെന്നു വിചാരിക്കുക. എന്നാൽ താഴെ പട്ടികയിൽ കാണുംപ്രകാരം സങ്കലിതന്മാരെ വളർത്താം.

| ലെഗ്ഹാൺ. | സങ്കലിതന്മാർ. | വയാൻഡോട്ട്. |
|---|---|---|
| (ലെ) | | (വ) |
| | $\frac{1}{2}$ ലെ. $\frac{1}{2}$ വ. | |
| ലെ. | $\frac{1}{2}$ ലെ. $\frac{1}{2}$ വ. | |
| | $\frac{3}{4}$ ലെ. $\frac{1}{4}$ വ. | വ. |
| ലെ. | $\frac{3}{8}$ ലെ. $\frac{5}{8}$ വ. | |
| | $\frac{11}{16}$ ലെ. $\frac{5}{16}$ വ. | വ. |
| ലെ. | $\frac{11}{32}$ ലെ. $\frac{21}{32}$ വ. | |
| | $\frac{43}{64}$ ലെ. $\frac{21}{64}$ വ. | വ. |
| ലെ | $\frac{43}{128}$ ലെ. $\frac{85}{128}$ വ. | |
| | $\frac{171}{256}$ ലെ. $\frac{85}{256}$ വ. | |

കേരള സാഹിത്യ അക്കാദമി

സങ്കരജാതിയെ നന്നാക്കി എടുക്കുവാൻ ഒരുപായമുണ്ടു്. ഏതെങ്കിലും ശുദ്ധമായ ഒരിനവുമായി ആറു തലമുറയിൽ കുറയാതെ ബന്ധം കഴിഞ്ഞാൽ സങ്കരത്തിന്റെ അംശം എത്രയോ തുച്ഛമാകും. ഏഴാംതലമുറയിൽ നൂററിരുപത്തെട്ടിൽ ഒരംശം മാത്രമേ സംകരാംശം ഉണ്ടാവുകയുള്ളു. അതിനാൽ ഏഴാം തലമുറ മുതൽ ഇനം പരിശുദ്ധമായി എന്നുതന്നെ നിൎണ്ണയിക്കാം. ഈ ഏഴു തലമുറകളിൽ ഉണ്ടാകുന്ന പൂവന്മാരെ നശിപ്പിച്ചു കളയണം. (ചിത്രം 25) ഇങ്ങനെ സങ്കരന്മാരെ ഉയൎത്തുന്ന പ്രയോഗത്തിന്നു ഉന്നമനം എന്ന പേർ സിദ്ധിയ്ക്കുന്നു.

ഉന്നമനം (Grading up)

## ലിംഗബദ്ധസങ്കലനം.

സങ്കലിതന്മാൎക്കു് ആരോഗ്യം കൂടുമെങ്കിലും വംശവൎദ്ധനത്തിന്നു് അവയിൽ പൂവന്മാരെ കൊള്ളുകയില്ലെന്നു പ്രസ്താവിച്ചുവല്ലോ. അതിനാൽ സങ്കലിതരിൽ പൂവനെ എത്ര വേഗം തിരിച്ചറിയുവാൻ കഴിയുമോ അത്രയും മിച്ചമെന്നു കരുതണം. ചില തരത്തിലുള്ള പിടകളെ മററു ചിലതരത്തിലുള്ള പൂവന്മാരുമായി സങ്കലനം ചെയ്താൽ വിരിയുന്ന ദിവസംതന്നെ ലിംഗം നിൎണ്ണയിക്കാം. വെള്ളിവൎഗ്ഗത്തിലുള്ള പിടകളെ കനകപ്പൂവന്മാരായി സങ്കലനം ചെയ്താൽ ചില കുഞ്ഞുങ്ങൾക്കു കനകവൎണ്ണവും മററു ചിലതിന്നു പാൽപ്പാടയുടെ പോലെ ഒരിളമഞ്ഞനിറവും ഉണ്ടായിരിക്കും. ഇതിൽ ആദ്യത്തെ തരം കുഞ്ഞുങ്ങൾ പിടകളും രണ്ടാമത്തെ തരക്കാർ പൂവന്മാരുമാകുന്നു. വെള്ള ലെഗ്ഹാൺ വെള്ളിവൎഗ്ഗവും കനകവൎഗ്ഗവും അല്ല.

ഇനി വേറൊരുതരം സങ്കലനംകൊണ്ടു കുഞ്ഞുങ്ങളുടെ ലിംഗം തീൎച്ചപ്പെടുത്താം. വെള്ളിവരയൻപിടകളും കരിക്കപ്പൂവന്മാരും തമ്മിൽ ഇണചേൎന്നുണ്ടാകുന്ന കുഞ്ഞുങ്ങളിൽ ചിലതിന്റെ ശീൎഷപൃഷ്ഠത്തിൽ ഒരു ചെറിയ വെളുത്ത പാടു കാണാം. ഇവ പൂവന്മാരാകുന്നു. പിടക്കുഞ്ഞുങ്ങളുടെ തലയും കഴുത്തും ആകെ കറുത്തിരിക്കും.

കനകപ്പിടകളെ വെള്ളിപ്പൂവന്മാരോടും കരിക്കപ്പിടകളെ വെള്ളിവരയൻപൂവന്മാരോടും ഇണചേൎത്താൽ ഈ ഗുണം സിദ്ധിക്കുന്നതല്ല.

| വെള്ളപ്പിട. | | കനകപ്പൂവൻ. |
|---|---|---|
| വെള്ള വയാൻഡോട്ട് | × | റോഡ് ഐലൻഡ്റെഡ് |
| ” | ” | ബഫ് ആർപ്പിങ്ടൺ |
| ” | ” | ബഫ് റാക് |
| ” | ” | ബഫ് ലെഗ്ഹാൺ |
| ” | ” | തവിട്ടുലെഗ്ഹാൺ |
| ലൈററ് സസ്സെക്സ് | × | കൊത്തുകോഴി |
| ” | ” | മുൻപറഞ്ഞവയെല്ലാം |

| വെള്ളിവരയൻ പിട. | | കരിക്കപ്പൂവൻ. |
|---|---|---|
| വെള്ളിവരയൻ പ്ലിമത്ത്റാക് | × | കരിക്കപ്ലിമത്ത് റാക് |
| ” | ” | കരിക്കലെഗ്ഹാൺ |
| കുയിൽലെഗ്ഹാൺ | ” | ” |

നമ്മുടെ ഉദ്ദേശത്തിന്നു യോജിക്കാത്ത ഒരു പൂവൻ ഏതെങ്കിലും ഒരു പിടയെ ചേകലിട്ടാൽ പിന്നെ ഇരുപത്തൊന്നു ദിവസത്തേയ്ക്കു് അതിൻെറ മുട്ട വിരിയിക്കുവാൻ എടുക്കരുതു്. ഒരിക്കൽ ചേകലിടുന്നതിൻെറ ഫലം എട്ടുമുതൽ പതിനാലുവരെ മുട്ടകളെ ബാധിച്ചേക്കാം. ഇരുപത്തൊന്നു ദിവസം കഴിഞ്ഞാൽ പിന്നെ സംശയിക്കേണ്ട.

പൂവു്, താട, കണ്ണു്, തൂവലിൻെറ നിറം ഇവ പ്രായേണ ചാത്തന്മാരിൽനിന്നും വലിപ്പവും ആകൃതിയും പിടകളിൽനിന്നും സന്താനങ്ങൾക്കു കിട്ടുന്നു എന്നാണു് വിശ്വസിക്കപ്പെടുന്നതു്. ഏതെങ്കിലും ഒരു കൂട്ടത്തിൽ കോഴികളുടെ വലിപ്പം കുറവായിത്തുടങ്ങിയാൽ വലിയ ചാത്തന്മാരെയല്ല പിടകളെയാണു് ഇറക്കുമതി ചെയ്യേണ്ടതു്.

മൂന്നുറു ചെറിയ മുട്ടകൾക്കാൾ 150 വലിയ മുട്ടകൾക്കു വില കൂടുതൽ കിട്ടും; അതുകൊണ്ടു വംശവർദ്ധകന്മാരെ തിരഞ്ഞെടുക്കുന്ന കാര്യത്തിൽ അവ ഇടുന്ന മുട്ടയുടെ വലിപ്പവും കൂടി കണക്കാക്കണം. സാമാന്യമായി പറഞ്ഞാൽ 12 മുട്ടകൾക്കു് ഒന്നര റാത്തൽ എങ്കിലും ഘനം വേണം. ചാത്തൻെറ അമ്മയുടേയും മുത്തശ്ശിമാരുടേയും അണ്ഡോൽപാദകശക്തിയും മുട്ടയുടെ ഘനവും അറിഞ്ഞിരിക്കണം.

# അദ്ധ്യായം 16.

## ദീനങ്ങൾ.

കുറച്ചു സ്ഥലത്തു വളരെ കോഴികളെ ഒരുമിച്ചു വളർത്തുന്നതായാൽ അവയ്ക്കു പല രോഗങ്ങളും പിടിപെടുവാൻ എളുപ്പമുണ്ടു്. സ്വച്ഛന്ദസഞ്ചാരം ചെയ്യുന്ന പക്ഷികൾക്കു് ആയാസത്തിന്നു് ഒരു ഏറ്റപ്പാടും ചെയ്യേണ്ടതില്ല; ഹിതങ്ങളായ ഭക്ഷണസാധനങ്ങൾ തേടിപ്പിടിക്കുവാൻ സൌകര്യവുമുണ്ടു്. എന്നാൽ വേലിക്കെട്ടിനകത്തു വളർത്തുന്ന കോഴികൾക്കു വേണ്ടത്ര വ്യായാമം ഉണ്ടാക്കുവാൻ വളരെ മനസ്സിരുത്തണം. ഏതെങ്കിലും ഒരു സാംക്രമികരോഗം ഒന്നിനെ ബാധിച്ചാൽ അതു കൂട്ടത്തോടെ കടന്നുപിടിക്കുവാൻ എളുപ്പമുണ്ടു്. കോഴികൾ എത്രമേൽ തിങ്ങിപ്പാക്കുന്നുവോ രോഗബാധയ്ക്കുള്ള വഴിയും അത്രമേൽ വിസ്തൃതമായിരിക്കും. എപ്പോഴെങ്കിലും ഒരു രോഗം പിടിപെട്ടാൽ ആ കോഴിയെ വംശവർദ്ധനയ്ക്കു സ്വീകരിപ്പാൻ പാടില്ലാത്തതിനാൽ ചികിത്സയെക്കാൾ നിവാരണമാർഗ്ഗങ്ങളാണു് നാം അറിഞ്ഞിരിക്കേണ്ടതു്.

ആരോഗ്യമനുസരിച്ചു ബലം നിലനില്ക്കുന്നു എന്നു പറയുന്നതുപോലെ തന്നെ ശരീരഭാഗങ്ങളുടെ ബലം അനുസരിച്ചാണു് ആരോഗ്യം നിലനിൽക്കുന്നതു് എന്നു പറയുന്നതു് ഏററവും വാസ്തവമായിരിക്കും. ലോകത്തിലുള്ള സകല രോഗാണുക്കളേയും സംഹരിച്ചു് കോഴികളെ വളർത്താൻ സാധിക്കുന്നതല്ല. എന്നാൽ വ്യായാമം, ഭക്ഷണം തുടങ്ങിയ ചില സംഗതിയിൽ മനസ്സിരുത്തിയാൽ അവയ്ക്കു നല്ല ബലം ഉണ്ടാകുവാനും അങ്ങിനെ രോഗബാധ തടഞ്ഞുനിൽക്കുവാനുള്ള ശക്തി വർദ്ധിപ്പിക്കുവാനും സാദ്ധ്യമാകുന്നു.

കോഴികൾക്കു വരുന്ന പല ദീനങ്ങളും പരക്കുന്നവയാകയാൽ അടുത്തു് എവിടെ എങ്കിലും ഒരു കോഴിക്കു് രോഗമുണ്ടെന്നറിഞ്ഞാൽ ശുചീകരണക്രിയകളിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കണം.

1. സൂര്യരശ്മി:— രോഗാണുക്കളെ നശിപ്പിക്കുവാൻ സൂര്യകിരണങ്ങൾക്കു് ഒരു അസാമാന്യ ശക്തിയുണ്ടു്. കൂടിനാകത്തും കളത്തിലും സായംപ്രാതഃകാലങ്ങളിലെ ആദിത്യരശ്മികൾക്കു് പ്രവേശമുണ്ടായിരിക്കണം.

2. ശുദ്ധവായു:— കൂട്ടിനുള്ളിൽ വായു കടക്കുവാൻ ധാരാളം പഴുതുകൾ വേണം. അവിടെ അടുത്തെങ്ങും കെട്ടുപിണ്ഞു കിടക്കുന്ന യാതൊന്നുംതന്നെ ഉണ്ടാകരുതു്.

3. ശുചീകരണം:— കൂടും പരിസരങ്ങളും ദിവസേന വൃത്തിയാക്കണം. രോഗശങ്കയുണ്ടെങ്കിൽ മരംകൊണ്ടുള്ള ഭാഗം മുഴുവൻ വെങ്കളി അടിയ്ക്കുകയും കമ്പിവലയിന്മേൽ കരടെണ്ണ പൂശുകയും കോഴികളെ പുതിയ കളത്തിലേയ്ക്കു മാററുകയും ചെയ്യുക. പഴയ കളത്തിൽ പുതിയ കുമ്മായം വിതറി കിളയ്ക്കണം.

ഇരിപ്പുവടികൾ തിളയ്ക്കുന്ന വെള്ളമൊഴിച്ചു് വൃത്തിയാക്കുക. അല്ലെങ്കിൽ കരടെണ്ണ പൂശുക.

വെള്ളവും ആർദ്രമിശ്രകവുമെടുക്കുന്ന പാത്രങ്ങൾ നിത്യം തിളയ്ക്കുന്ന വെള്ളമൊഴിച്ചു് ശുചിയാക്കുക.

കുടിക്കുന്ന വെള്ളത്തിൽ മഞ്ഞളോ, കുരുതിയോ, അല്പം പൊട്ടാസിയംപെർമാൻഗനേററാ കലക്കുന്നതു നന്നു്. പൂപ്പലും പുഴക്കുത്തും ഉള്ള യാതൊരു ഭക്ഷണവും കൊടുക്കരുതു്.

4. ഏതെങ്കിലുമൊരു കോഴിക്കു് സുഖക്കേടുണ്ടെന്നു് അറിഞ്ഞാൽ അതിനെ ഉടനെ രോഗിമന്ദിരത്തിലേയ്ക്കു മാററണം. പുറമേനിന്നു വരുത്തിയ കോഴികൾ ചിലപ്പോൾ രോഗികളായിരിക്കാം. പതിനഞ്ചോ ഇരുപതോ ദിവസം കഴിയാതെ അവയെ കൂട്ടത്തിൽ കൂട്ടരുതു്. ദീനംപിടിച്ചു മരിച്ച കോഴിയെ കുമ്മായത്തിൽ കുഴിച്ചിടുകയോ ചുട്ടുകളയുകയോ വേണം. അവയുടെ മലവും അങ്ങനെതന്നെ ചെയ്യണം.

രോഗങ്ങൾ അധികമായി കോഴികൾക്ക വരുന്നതുകൊണ്ടാണ് ഈ അദ്ധ്യായത്തിൽ കോഴികളുടെ ദീനങ്ങൾ പ്രാധാന്യേന പ്രതിപാദിക്കുന്നതു്. താറാവിനു വരുന്ന കേടുകൾ ഇതിനു മുമ്പു നിർദ്ദേശിച്ചിട്ടുണ്ടു്. ഇനി അതതു ദീനങ്ങളെപ്പററി വിസ്തരിക്കുമ്പോൾ അവ ഏതെല്ലാം വീട്ടുപക്ഷികളെ പിടികൂടുമെന്നു പറയുന്നതാണു്.

ആരോഗ്യമുള്ള ഒരു കോഴിയുടെ ശരീരോഷ്മാവു് 106° ഫാ. ആകുന്നു. അതിൻെറ ഹൃദയം മിനിട്ടിൽ 120 തവണ അടിക്കും; കോഴി പരിശ്രമിക്കാത്തപ്പോൾ എണ്ണിയാലേ ഇതു തിട്ടപ്പെടുത്തിക്കൂടു. കാഷ്ഠം ചാരനിറത്തിലും വെളുത്തും ഇരിക്കും. ചാരനിറത്തിലുള്ളതു കുടലിൽനിന്നുള്ള ആഹാരമലവും വെള്ളനിറത്തിലുള്ളതു മൂത്രഗ്രന്ഥിയിൽനിന്നു വിസൃഷ്ടമായ മൂത്രാമ്ലവും (Uric acid) ആകുന്നു. മലം അധികം അയഞ്ഞും ഉറച്ചും ഇരിക്കരുതു്.

പരിചാരകന്മാർ അറിഞ്ഞിരിക്കേണ്ടും സംഗതികൾ:—

1. കോഴിക്ക മരുന്നുകൊടുക്കുന്ന സന്ദർഭത്തിൽ ഒരു പരിചാരകൻ പക്ഷിയുടെ കാൽ രണ്ടും വലത്തുകൈകൊണ്ടു പിടിച്ചു് ഇടത്തുകൈകൊണ്ടു് അതിനെ ചിറകിട്ടടിക്കാതെ ദേഹത്തോടടുപ്പിച്ചു പിടിക്കണം. മരുന്നുകൊടുക്കുന്നവൻ രണ്ടാമത്തെ ആൾ ഇടത്തുകൈയിൻെറ ഉൾഭാഗംകൊണ്ടു കോഴിയുടെ തല മേല്പോട്ടു താങ്ങി തള്ളവിരലും ചൂണ്ടുവിരലും ഉപയോഗിച്ചു കൊക്കു പൊളിച്ചു വലത്തുകൈകൊണ്ടു് ഔഷധം കൊടുക്കണം. ദ്രവമാണെങ്കിൽ അതു് ഒരു സ്പൂണിൽ ആദ്യംതന്നെ സജ്ജമാക്കിയിരിക്കണം.

2. രോഗിയെ തൊടുന്നവർ ദേഹം ഒരു വസ്ത്രംകൊണ്ടു മൂടണം. രോഗിയുടെ അടുക്കൽനിന്നു പോരുമ്പോൾ അതു് അഴിച്ചു മാററുകയും വേണം. ഈ ഉടുപ്പു് ഇടയ്ക്കിടയ്ക്കു വെള്ളത്തിലിട്ടു തിളപ്പിക്കേണ്ടതാകുന്നു.

3. രോഗിയെ സ്പർശിച്ച കൈ രോഗനിവാരണൗഷധങ്ങൾകൊണ്ടു ശുചിയാക്കണം. രോഗി വിസർജ്ജിച്ച മലമോ മററോ

പററിയ മണ്ണിൽ ചവിട്ടുവാൻ ഇടയായാൽ കാലോ ചെരിപ്പോ കാർബോളിക് വെള്ളംകൊണ്ടു വൃത്തിയാക്കണം.

4. ശസ്ത്രങ്ങളും ഉപകരണങ്ങളും വെള്ളത്തിലിട്ടു തിളപ്പിച്ചു തുടച്ചു് തുരുമ്പു കേറാതിരിപ്പാൻ വാസലേൻ പുരട്ടി വയ്ക്കണം.

5. രോഗിമന്ദിരം വൃത്തിയാക്കാൻ ഉപയോഗിക്കുന്ന ചൂല് ദിവസേന കാർബോളിക് വെള്ളംകൊണ്ടു കഴുകണം; അതു മററൊരിടത്തും ഉപയോഗിക്കുകയുമരുതു്.

രോഗനിർണ്ണയം ചെയ്യുന്നതു് ബഹിർല്ലക്ഷണങ്ങൾകൊണ്ടും, മൃതപരീക്ഷണംകൊണ്ടുമാകുന്നു. ചില രോഗങ്ങൾ മനസ്സിലാക്കാൻ മൃതശരീരം കീറി നോക്കുകതന്നെ വേണം. അരോഗികളായ കോഴികളെ കൊന്നു കീറി അവയുടെ അന്തരാവയവങ്ങളുടെ സ്ഥാനം, വർണ്ണം, വലിപ്പം മുതലായതു് ഒരുവിധം മനസ്സിലാക്കാതെ ഇതു സാദ്ധ്യമല്ല.

## രോഗിയുടെ സാമാന്യ ലക്ഷണങ്ങൾ.

1. ഒററയ്ക്കു് ഒരിടത്തു തൂങ്ങിപ്പിടിച്ചു നിൽക്കുക.
2. പ്രഭാതത്തിൽ കൂട്ടിൽ നിന്നിറങ്ങിവരാതെ ഇരുപ്പവടിമേൽത്തന്നെ ഇരിക്കുക.
3. വാലും ചിറകും താഴ്ന്നുകിടക്കുക. പൂടകൾ എഴുന്നു നിൽക്കുക.
4. തല ദേഹത്തോടടുപ്പിച്ചു പിടിക്കുക.
5. കണ്ണുകൾ മുഴുവനോ പകുതിയോ അടച്ചുപിടിക്കുക.
6. ഒററക്കാലിന്മേൽ നിൽക്കുക.
7. പൂവിൻെറയും താടയുടെയും നിറം മാറുക.
8. മലത്തിനു നിറംമാററം; ചിലപ്പോൾ വയറിളക്കം; ദുർഗ്ഗന്ധം.
9. തീററയിൽ അശ്രദ്ധ. ചിലപ്പോൾ വെള്ളംദാഹം.
10. സാമാന്യമായി ക്ഷീണം.

## 1. കോഴിസ്സന്നി (Fowl Typhoid)

നിദാനം:— രക്തത്തിൽ ഒരുതരം രോഗാണുക്കൾ കടന്നുകൂടിയിട്ടു വരുന്നു. ചത്തുചീഞ്ഞു കിടക്കുന്ന പദാൎത്ഥങ്ങളിൽനിന്നും, ഒരിക്കൽ രോഗം പിടിപെട്ടു ഭേദമായ മററു പക്ഷികളിൽനിന്നും പരക്കുന്നു. പുറമെ നിന്നു വരുത്തിയ കോഴികളെ കൂട്ടത്തിൽ കൂട്ടാൻ മനസ്സിരുത്തണം.

ലക്ഷണം:— ഭക്ഷണത്തിൽ അനാസ്ഥ; വെള്ളംദാഹം; ക്ഷീണം; ഉണൎച്ചയില്ലായ്മ; എതിൎത്തു നില്ക്കുന്ന പൂട; താററ ചിറക്; നീലച്ചു വിളറിയ പൂവ്വും താടയും; ദേഹത്തോടടുപ്പിച്ചുപിടിച്ച തല; പച്ചമഞ്ഞനിറത്തിൽ ദുൎഗ്ഗന്ധമുള്ള മലം; വലുതായ രക്തക്ഷയം; സാമാന്യമായി ഒരാഴ്ചയ്ക്കുള്ളിൽ (നാലുദിവസംകൊണ്ടു) മരണം—ചിലപ്പോൾ രണ്ടാഴ്ചവരെ ജീവിച്ചു കിടക്കാം.

മൃതപരീക്ഷണം:— വീൎത്ത കരൾ; രക്തം അവിടവിടെ കെട്ടി നിൽക്കുന്ന മൃത്രഗ്രന്ഥി. പ്ലീഹയ്ക്കും പതിരിന്നും വലിയ മാററമൊന്നും കാണുകയില്ല. കരളിന്മേൽ ചാരനിറത്തിൽ പുള്ളികൾ ഉണ്ടാകും.

നിവാരണം:— ആരോഗ്യമുള്ള വംശവൎദ്ധകന്മാരെ മാത്രം സ്വീകരിക്കുക; വെള്ളം, തീൻ, പരിസരങ്ങൾ ഇവ വളരെ ശുചിയാക്കുക.

ചികിത്സ:— ഇല്ല; രോഗികളെ കൊന്നു ചുട്ടുകളയുക. രോഗമില്ലാത്തവയെ പുതിയ കളത്തിലാക്കി ആദ്യത്തെ കളത്തിൽ കുമ്മായം വിതറി കിളച്ചു് ഒരു വിളവെടുക്കുക. കുടിക്കുന്ന വെള്ളത്തിൽ പൊട്ടാസിയംപെർമാൻഗനററ് സ്വല്പം കലക്കി കൊടുക്കുക. സാമാന്യമായി ശുചീകരണത്തിൽ ശ്രദ്ധിക്കുക. ഇത്രയും മനസ്സിരുത്തിയാൽ രോഗം പടൎന്നുപിടിക്കുകയില്ല.

## 2. ആന്തരരക്തസ്രാവം (Internal haemorrhage)

നിദാനം:— സാമാന്യമായി ഈ രോഗത്തിന്റെ ഹേതു അമിതമായ തടിയാണ്.

ലക്ഷണം:— പൂവ്വും താടയും പൊട്ടുന്നനെ വിളറുകയും കോഴി ഒന്നുരണ്ടു നിമിഷംകൊണ്ടു മരിക്കുകയും ചെയ്യുന്നു.

മൃതപരീക്ഷണം:— കീറിനോക്കിയാൽ ഉള്ളിൽ വലിയ രക്തക്കട്ടകൾ കാണാം; ഹൃദയമോ ഒരു രക്തനാഡിയോ പൊട്ടിയിട്ടുണ്ടാകും.

നിവാരണം:— സ്പഷ്ടം.

ചികിത്സ:— ഇല്ല.

കേരള സാഹിത്യ അക്കാദമി

## 3. ധാതുകളുടെ ആന്തരപാകം. (Septicaemia)

നിദാനം:— ചത്തുചീഞ്ഞു കിടക്കുന്ന വസ്തുക്കളിൽനിന്നു പരക്കുന്ന ഒരു രോഗാണുവാകുന്നു ഇതിന്നു കാരണം.

ലക്ഷണം:— അറിയുംമുമ്പേ പക്ഷി മരിച്ചുപോകും.

മൃതപരീക്ഷണം:— കരൾ, മൂത്രഗ്രന്ഥികൾ, ഹൃദയത്തിന്റെ ആവരണമായ സഞ്ചി ഇവിടെയെല്ലാം പാകം ഉണ്ടായിരിക്കും. കുടലിലെ ശ്ലേഷ്മചർമ്മത്തിൽ പല സ്ഥലങ്ങളിലും രക്തം പൊടിഞ്ഞുകാണാം.

നിവാരണം:— ശുചീകരണം.

ചികിത്സ:— ഇല്ല.

## 4. ശിരസ്സിൽ രക്തമടിക്കൽ (Apoplexy)

നിദാനം:— അത്യുഷ്ണം; തടിപ്പിക്കുന്ന തീററ; ഭയം; തലയ്ക്കു പററിയ പരുക്ക്; അജീർണ്ണം; കോഷ്ഠത്തിൽ കൃമി; വല്ലാതെ തടിച്ച പിട മുട്ടയിടുവാൻ ശ്രമിക്കുമ്പോൾ ഇതുണ്ടാകാം.

ലക്ഷണം:- രക്തവ്യാമർദ്ദം (Blood pressure) തലച്ചോറിൽ അധികരിക്കുമ്പോഴാണ് ഈ രോഗം വരുന്നത്. ചില പ്പോൾ ഒരു ചെറിയ രക്തസിര പൊട്ടിയെന്നു വരാം; എന്നാൽ മരണം നിശ്ചയമാകുന്നു. അല്ലെങ്കിൽ പൂവും താടയും കരിഞ്ഞുവപ്പു നിറമാകും; കോഴി ഒരു വശത്തേയ്ക്കു വേച്ചിപ്പേച്ചി നടക്കുകയും ചെയ്യും.

നിവാരണം:- തണൽ; കുടിക്കുവാൻ ശീതജലം; വ്യായാമം; പച്ചിലകൾ; വേനല്ക്കു് എട്ടും പത്തും ദിവസം കൂടുമ്പോൾ വിരേചനം; കാരണങ്ങളുടെ അഭാവം.

ചികിത്സ:- സംശയം തോന്നുമ്പോൾത്തന്നെ തലയിൽ തണു ത്ത വെള്ളം ധാര കോരുക. രണ്ടു ടീസ്പൂൺ ആവണ ക്കെണ്ണയൊ ഒരു ടീസ്പൂൺ ഉപ്പോ (Epsom salt or Magnesium sulphate) കൊടുത്തു വയറിളക്കുക. തളച്ചു വന്നാൽ ചിറകിനടിയിലുള്ള ഒരു രക്തസിര അറുത്തു് കാൽ ഔൺസ് ചോര കളയുക; എന്നാൽ തലയിൽ ര ക്തത്തിൻെറ തള്ളിച്ച കുറയും. കിട്ടുമെങ്കിൽ മഞ്ഞുകട്ട തലയിൽ വയ്ക്കുന്നതുത്തമമായിരിക്കും.

## 5. ഭ്രമം, തലചുററു്. (Vertigo)

നിദാനം:- നിർബ്ബന്ധകഭോജ്യങ്ങൾ അധികമായിട്ടൊ മററു ത രത്തിലൊ ശിരസ്സിൽ രക്തം കയറുമ്പോഴാണ് ഈ രോഗം വരുന്നതു്.

ലക്ഷണം:- വട്ടത്തിൽ അല്ലെങ്കിൽ പിന്നാക്കം ഇടറിക്കൊണ്ടു നടക്കും.

നിവാരണം:- കാരണം ഇല്ലാതാക്കുക.

ചികിത്സ:- തണുത്ത വെള്ളം തലയിൽ ധാരയിടുക. തീൻ കുറയ്ക്കുക. ഇരുട്ടടഞ്ഞ ഒരു സ്ഥലത്തു് കോഴിയെ വിശ്ര മിപ്പിക്കുക. കുറച്ചു ദിവസത്തേയ്ക്കു് വയറിളക്കിക്കൊണ്ടിരി ക്കുക.

## 6. തളർച്ച. (Paralysis)

നിദാനം:— തലച്ചോറിൻെറ കേട്; മുറിവ്; പിടയ്ക്കു ചില പ്പോഠം കരുത്തനായ ഒരു പൂവൻെറ അമിതമായ അലട്ട്.

ലക്ഷണം:— കാലോ ചിറകോ—അല്ലെങ്കിൽ രണ്ടും—അനക്കു വാൻ വയ്യാഴ്ക.

നിവാരണം:— പക്ഷികളെ ഭയപ്പെടുത്താതിരിക്കുക. പൂവൻ കരുത്തനാണെങ്കിൽ കൂറേക്കൂടി പിടകളെ കൊടുക്കുകയൊ ഇടയ്ക്കിടയ്ക്കു മാററി നിത്തുകയൊ ചെയ്ക.

ചികിത്സ:— തലച്ചോറിൻെറ കേടുകൊണ്ടു വന്നതാണെങ്കിൽ ശിരസ്സിൽ രക്തം കേറിയാൽ ചെയ്യേണ്ടുന്ന ചികിത്സകഠം ചെയ്യുക. മുറിവുകൊണ്ടു വന്നതാണെങ്കിൽ ഉണക്കുക. പൂവൻെറ ശല്യം കൊണ്ടുണ്ടായ രോഗമാണെങ്കിൽ പിട യുടെ പുറത്തും തലയിലും പൂടകഠം വളരെ കുറവായിരിക്കും. അങ്ങനെ കണ്ടാൽ പരിപൂണ്ണ വിശ്രമവും ഇരിമ്പു ചേത്ത ഏതെങ്കിലും ഒരു രസായനവും കൊടുക്കുക.

## 7. രാജയക്ഷ്മാവ്. (Consumption)

നിദാനം:— ശുചീകരണം പോരാഞ്ഞിട്ടും ഭക്ഷണത്തിൽ വേ ണ്ടുവോളം ഓജസ്കരങ്ങളും ലവണങ്ങളും ഇല്ലാഞ്ഞിട്ടും, പ ക്ഷികഠംക്കു വെയിൽ ഏല്ക്കുവാൻ സൌകൎയ്യമില്ലാഞ്ഞിട്ടും ഈ ദീനം വരുന്നു. രോഗബാധിതയായ പിടയുടെ മുട്ടയിൽ കൂടി പിന്നത്തെ തലമുറയെ ബാധിക്കും.

ലക്ഷണം:— വിളർച്ച—പൂട്ടും താടയും വിളറിയിരിക്കും. ഭ ക്ഷണം ധാരാളം കഴിക്കുന്നുണ്ടെങ്കിലും ചടച്ചുചടച്ചു വരും. സന്ധികളെ ബാധിച്ചാൽ അവ വീങ്ങുന്നതാണ്. മൃത പരീക്ഷണം കൊണ്ടല്ലാതെ രോഗനിൎണ്ണയം സുസാദ്ധ്യമല്ല.

മൃതപരീക്ഷണം:— കരൾ, പ്ലീഹ, കുടൽ, പതിരു് ഇവിടങ്ങളിൽ മൊട്ടുസൂചിത്തലയുടെ വലുപ്പം മുതൽ പയററുമണിയുടെ മുഴുപ്പു വരെ ചാരനിറത്തിലുള്ള ചെറിയ കട്ടകൾ കാണാം.

നിവാരണം:— വംശം വർദ്ധിപ്പിക്കുവാൻ ആരോഗ്യമുള്ള പക്ഷികളെ മാത്രം സ്വീകരിക്കുക. തീററയിൽ രണ്ടു ശതമാനം മീനെണ്ണയും നാലു ശതമാനം ലവണക്കൂട്ടും ചേർക്കുക. ഇളവെയിലും പോക്കുവെയിലും ഏല്ക്കുവാനുള്ള ഏർപ്പാടുകളും ശുചീകരണത്തിൽ നിഷ്കർഷയും ചെയ്യുക.

ചികിത്സ:— രോഗം വർദ്ധിച്ചാൽ ചികിത്സ ഇല്ല; കൊന്നു ചുട്ടു കളയുക. സാമാന്യമായി ഒരാണ്ടു തികഞ്ഞാൽ മാത്രം വരുന്ന ദീനമാകയാൽ ആണ്ടെത്താത്തവയിൽ നിന്നുതന്നെ കുറേക്കാലത്തേയ്ക്കു് ഇനം പെരുപ്പിക്കുക.

## 8. ചടപ്പു്. (Going Light)

നിദാനം:— അനിശ്ചിതം.

ലക്ഷണം:— പ്രായഭേദമില്ലാതെ എല്ലാററിനേയും ബാധിക്കുന്ന ഈ രോഗം പിടിപെട്ട പക്ഷികൾ എത്രതന്നെ ഭക്ഷിച്ചാലും ചടച്ചു വരുന്നതാണു്. രുചിക്കുറവുണ്ടാകയില്ല. ചിലപ്പോൾ അത്യാർത്തി തന്നെയുണ്ടാകും. രാജയക്ഷ്മാവു് ഒരാണ്ടെത്തിയ കോഴികളെ മാത്രമെ ബാധിക്കുകയുള്ളു. ഈ ദീനം ബാധിക്കുന്നതിനു് പ്രായഭേദമില്ല.

നിവാരണം:— ഇരിമ്പു ചേർന്ന ഏതെങ്കിലും രസായനം കൊടുക്കുക.

ചികിത്സ:— $\frac{1}{4}$ മുതൽ 1 വരെ ഗ്രെയിൻ അനാഭേദി ദിവസവും തീററയിൽ കൊടുക്കുക. ദീനം കടുത്താൽ ചികിത്സയില്ല. കൊന്നു ചുട്ടു കളയുക.

## 9. തീററക്കേട്. (Nutritional disease)

നിദാനം:— തീനിൽ ഓജസ്കരം എ. പോരാഞ്ഞിട്ടുണ്ടാകുന്നു.

ലക്ഷണം:— ഘനക്കുറവ്; വിളറിയ പൂവും താടയും; പരുപരുത്ത് എതിർത്തു നില്ക്കുന്ന പൂട; വായിലും തൊണ്ടയിലും ദുർഗ്ഗന്ധമില്ലാത്ത മുള്ളുകൾ; കണ്ണിൽ വെളുത്ത പീള; മലത്തിൽ അധികം വെള്ളനിറം.

നിവാരണവും ചികിത്സയും:— പച്ചിലകൾ, മുളപ്പിച്ച ധാന്യങ്ങൾ, മഞ്ഞച്ചോളം, പാൽ, തീററയിൽ രണ്ടു ശതമാനം മീനെണ്ണ ഇവ കൊടുക്കുക.

## 10. ശീലക്കേട്. (Crop bound)

നിദാനം:— ശീലയിൽ നിന്ന് ആമാശയത്തിലേയ്ക്കുള്ള പഴുത് അടയുന്നതുകൊണ്ടാണ് ഈ ദീനം വരുന്നത്. വീതിയുള്ള പുല്ലിലകൾ, വയ്ക്കോൽ, തൂവൽ ഇവയേതെങ്കിലും തടസ്സകാരണമാകാം.

ലക്ഷണം:— നേരംവെളുത്തു കൂട്ടിൽ നിന്നിറങ്ങി വരുമ്പോഴും ശീല വീർത്തു കഠിനമായിരിക്കും. പക്ഷി വല്ലാത്ത അസ്വാസ്ഥ്യം പ്രദർശിപ്പിക്കും.

നിവാരണം:— സ്പഷ്ടം.

ചികിത്സ:— 1. രണ്ടുമൂന്നു ദിവസം പട്ടിണിയിടുക. ഇതുകൊണ്ടു ഭേദമായാൽ പിന്നെ കുറച്ചു ദിവസത്തേയ്ക്ക് ഭക്ഷണം മൃദുവായി കൊടുക്കണം.

2. ദീപനദ്രവ്യങ്ങൾ കൊണ്ട് ഒരു കഷായം വച്ചു കൊടുക്കുക. ഉദാഹരണം:- ഏലത്തരി, പെരുഞ്ജീരകം, കരിഞ്ജീരകം, ജീരകം, ചുക്ക്, തിപ്പലി ഇവ ഓരോ കഴഞ്ചു ചതച്ച് രണ്ടു തവി തിളയ്ക്കുന്ന വെള്ളത്തിലിട്ട് അടച്ചുവച്ചു തിരുമ്മിപ്പിഴിഞ്ഞ് അരിച്ചു രണ്ടു ദിവസം പലവട്ടമായി കൊടുക്കുക.

3. കൊക്കു പൊളിച്ചു് ഒരു ചെറിയ തവി കടത്തി ശീലയിലു ള്ളതെല്ലാം തോണ്ടിക്കളെയുക.

4. ഒരു തവി വെള്ളത്തിൽ ഒരു ടീസ്പൂൺ ഉപ്പു (വയറിള ക്കാനുള്ളതു്) കലക്കി ശീലയിലേയ്ക്കു പകൎന്നു സാവധാന ത്തിൽ കഴുത്തിന്റെ മുൻവശം തിരുമ്മുക. പിന്നെ കോ ഴിയെ തല കീഴായിപ്പിടിച്ചു് ശീല കീഴ്പ്പോട്ടു് അമൎത്തി തലോടുക. എന്നാൽ പക്ഷി ഛൎദ്ദിക്കും. ഇങ്ങനെ ര ണ്ടോ മൂന്നോ പ്രാവശ്യം ചെയ്യു.

5. മുൻ പ്രസ്താവിച്ചതുകൊണ്ടൊന്നും ശരിപ്പെട്ടില്ലെങ്കിൽ ശ സ്ത്രക്രിയ തന്നെ വേണം.

ശസ്ത്രങ്ങൾ:— മൂൎച്ചയുള്ള ഒരു കത്തി; തുന്നിക്കുത്തുവാനുള്ള എട്ടു സൂചികൾ. (പട്ടുനൂൽ കോൎത്തിരിക്കണം.)
കാർബോളിക് അമ്ലം ചേൎത്ത വാസലേൻ.

ഉപകരണങ്ങൾ:— രോഗനിവാരണൌഷധങ്ങൾ ചേൎത്ത നല്ല വെള്ളം നിറച്ച ഒരു പാത്രം.
സ്പൂൺ; പഞ്ഞി; തുണി; ചരടു്.
സഹായത്തിന്നു് ഒരാൾ വേണം.

ചരടുകൊണ്ടു കോഴിയുടെ കാൽ രണ്ടും മുട്ടിന്നു മീതെ കെട്ടി ഉറപ്പിച്ചു്, രണ്ടോ മൂന്നോ മടക്കിയ തുണികൊണ്ടു് അതി ന്റെ ദേഹം രണ്ടോ മൂന്നോ ചുററുകൾ ഇട്ടു കെട്ടുക. പിന്നെ അതിനെ ഒരു പരന്ന സമതലത്തിൽ—പലകമേലോ മേശമേ ലോ—മലൎത്തിക്കിടത്തി സഹായിയെക്കൊണ്ടു പിടിപ്പിക്കുക. ശീ ലയുടെ മീതെയുള്ള കുറെ പൂടകൾ പറിച്ചുകളഞ്ഞു് ബാക്കിയെ ല്ലാം നനച്ചു് അങ്ങോട്ടുമിങ്ങോട്ടും വകഞ്ഞു മാററിയതിന്നു ശേ ഷം വലിയ രക്തസിരകളൊന്നും ഇല്ലാത്ത ഒരു സ്ഥാനം നോക്കി തൊലി മാത്രം ഒരു ഭാഗത്തേയ്ക്കു് അര ഇഞ്ചോളം വലിച്ചു പിടി ക്കുക. കത്തികൊണ്ടു പല തവണയായി കുത്തി വേദനിപ്പിക്കാ തെ രണ്ടിഞ്ചു നീളത്തിൽ ഒററക്കീറൽ കൊണ്ടു് ഒരു ദ്വാരമുണ്ടാ ക്കുക. പിന്നെ സ്പൂൺ കൊണ്ടു് ശീലയുടെ അകത്തുള്ളതെ

ല്ലാം എടുത്തു കളഞ്ഞു്, പഞ്ഞി വെള്ളത്തിൽ മുക്കിപ്പിഴിഞ്ഞു അതുകൊണ്ടു് ഉള്ളു തുടച്ചു വൃത്തിയാക്കുക. ശീലയിൽ ബാക്കി ഒന്നും ഉണ്ടാകരുതു്; വിരൽ കടത്തി നോക്കണം. തടസ്സം ബാക്കിയുണ്ടെങ്കിൽ, പക്ഷി രണ്ടാമതും തിന്നു തുടങ്ങുമ്പോൾ ശീലക്കെട്ടു പിന്നെയും ഉണ്ടാകും. ആദ്യം പറഞ്ഞപോലെ തൊലി ഒരു ഭാഗത്തേയ്ക്കു വലിച്ചു പിടിച്ചിട്ടാണു കീറിയതെങ്കിൽ തൊലിയിന്മേലെയും ശീലമേലെയും വ്രണം ഒരേ സ്ഥാനത്താവുകയില്ല. മുറിവു വക്കിൽനിന്നു് അരയ്ക്കാൽ ഇഞ്ചു് അകലം വച്ചു നന്നാലു സ്ഥലങ്ങളിൽ ആദ്യം ശീലമേലെ മുറിവും പിന്നെ തൊലിമേലെ വ്രണവും തുന്നിക്കൂട്ടുക. പട്ടുനൂൽ ഉറപ്പിച്ചു കെട്ടണം. രണ്ടു വ്രണത്തിന്മേലും വാസലേൻ പുരട്ടണം.

(ശസ്ത്രക്രിയയ്ക്കു് ആവശ്യമായ സാമഗ്രികളെല്ലാം ശുചീകൃതങ്ങളാക്കണം.)

കേരള സാഹിത്യ അക്കാദമി

ഇരുട്ടടഞ്ഞ ഒരു സ്ഥലത്തു രോഗിമന്ദിരത്തിൽ പക്ഷിയെ വിശ്രമിപ്പിക്കുക. ഒരു മണിക്കൂർ കഴിഞ്ഞാൽ ഒരു ടീസ്പൂൺ ഓലിയെണ്ണ കൊടുക്കണം; അന്നു പിന്നെ ഒന്നും കൊടുക്കരുതു്. പാലിൽ കുതിർത്തിയ അപ്പക്കഷണങ്ങൾ ഞെക്കി പാൽ കളഞ്ഞു് അല്പാല്പം നാലു ദിവസത്തേയ്ക്കു തിന്മാൻ കൊടുക്കുക. അനന്തരം കുറേശ്ശെ ആർദ്രമിശ്രകവും പാലും വെള്ളവും കൊടുത്തു തുടങ്ങാം. പത്തു ദിവസം കഴിഞ്ഞാൽ സാധാരണഭക്ഷണം കൊടുക്കാം.

## 11. ശീല വീപ്പു. (Soft crop or Swollen crop)

നിദാനം:— അജീർണ്ണം കൊണ്ടു ശീലയിൽ വായുവും ദുഷിച്ച നീരുകളും നിറയുന്നു; അഥവാ ശീലയിലെ ശ്ലേഷ്മചർമ്മത്തിനു് ഒരു ചെറിയ പഴുപ്പു് ഉണ്ടായാലും ഇങ്ങനെ വരാം.

ലക്ഷണം:— ശീല കാഴ്ചയിൽ വീർത്തും തൊട്ടാൽ പതുപതുത്തും ഇരിക്കും. വായയ്ക്കു ദുർഗ്ഗന്ധമുണ്ടാകും.

നിവാരണം:— ശുചീകരണം; മിതമായ ഭക്ഷണം; തീററയിൽ കരി.

ചികിത്സ:— ശീലയിലുള്ളതു ഛർദ്ദിപ്പിച്ചു കളയുക. പുതിയ കരിപ്പൊടി ഒരു ടീസ്പൂൺ ബാർളിവെള്ളത്തിലോ ഓലിവെണ്ണയിലോ കുഴച്ചു ദിവസം മൂന്നുനാലു നേരം കൊടുക്കുക. ഭക്ഷണം: ബാർളി, സെഗവ്വരി, പാൽ.

## 12. വിഷൂചിക. (Fowl cholera)

നിദാനം:— തീനിലും വെള്ളത്തിലും കൂടി രക്തത്തിൽ കടന്നുകൂട്ടുന്ന ഒരു തരം രോഗാണുക്കളാണ് ഈ ആമയത്തിന്റെ ഹേതു.

ലക്ഷണം:— രോഗമെന്തെന്ന് അറിയുന്നതിനു മുമ്പായിത്തന്നെ വളരെ എണ്ണം പൊട്ടുന്നനെ മരിച്ചുതുടങ്ങും. കരിവാളിച്ച പൂട്ട്; പച്ച, മഞ്ഞ, വെള്ള ഈ നിറങ്ങളിൽ കഠിനമായ അതിസാരം; വലിയ പനി; കലശലായ വെള്ളംദാഹം; രണ്ടുമൂന്നു ദിവസത്തിനകം മരണം. ഇപ്പറഞ്ഞതെല്ലാം ഈ ദീനത്തിന്റെ സാമാന്യചിഹ്നങ്ങളാകുന്നു. ചില കോഴികൾ പെട്ടെന്നു മരിക്കുകയില്ല. ചടച്ചു, വിളറി, ഇടയ്ക്കിടയ്ക്ക് അതിസാരബാധിതരായി കുറേ ദിവസം ജീവിച്ചിരിക്കും. ഈ രോഗം കോഴികളെ മാത്രമല്ല പാത്ത, ക്ലുക്ക്, താറാവ് ഇവയേയും പിടിപെടും.

മൃതപരീക്ഷണം:— കരൾ വീർത്തും, കറുത്തും, മൃദുവായും ഇരിക്കും; പ്ലീഹയും മൂത്രഗ്രന്ഥികളും രക്തം കെട്ടി വീർത്തിരിക്കും. രക്തം വേഗത്തിൽ കട്ടയാവുകയില്ല.

നിവാരണം:— ഈ രോഗാണുക്കൾ വളരെ കാലത്തേയ്ക്കു മണ്ണിൽ കിടക്കും. അതിനാൽ കൂടും പരിസരങ്ങളും ഇടയ്ക്കിടയ്ക്കു രോഗനിവാരണൌഷധങ്ങൾ കൊണ്ടു് നിർമ്മലമാക്കുക.

ചികിത്സ:— രോഗികളെ കൊന്നു ചുട്ടുകളയുക. 40 ഔൺസു വെള്ളത്തിൽ ഒരു ടീസ്പൂൺ (1/8 ഔൺസ്) ഹൈഡ്രോക്ലോറിക് അമ്ലമോ ഒരു ശതമാനം അനുഭേദിയോ നല്ല ഊതനിറം വരത്തക്കവണ്ണം പൊട്ടാസിയം പെർമാൻഗനേറ്റോ ചേൎത്തു കൊടുത്താൽ രോഗത്തിന് ഒരു തടവായിരിക്കും. തിരുവിതാംകൂർ എക്കണോമിക് ബോട്ടനിസ്റ്റ് മിസ്റ്റർ എൻ. കെ. ബി. കുറുപ്പിൻെറ സാൽവോ ഫൌൾ (Salvo fowl) എന്ന ഔഷധം ഇതിനു നന്നാ്യത്രേ.

ഈ രോഗം എവിടെയെങ്കിലും അടുത്തുണ്ടെന്നറിഞ്ഞാൽ എല്ലാ വീട്ടുപക്ഷികളുടേയും മലം ദിവസേന ചുട്ടു ചാമ്പലാക്കുക.

## 13. ശ്യാവശീഷം. (Black head)

നിദാനം:— കരളിനേയും കുടലിനേയും ബാധിക്കുന്ന ഒരു ഏകശലകജന്തു (Protozoon) ആകുന്നു ഈ രോഗത്തിനു കാരണം. പുത്തൻധാന്യങ്ങളിൽ നിന്നും രോഗികളുടെ മലത്തിൽ നിന്നും ഇതു പരക്കുന്നു. പ്രധാനമായി ക്ലക്കുകളെ ബാധിക്കുന്ന ഈ ദീനം കോഴികൾക്കും അസാധാരണമല്ല.

ലക്ഷണം:— പൂവും താടയും മഞ്ഞച്ചോ ശ്യാവവണ്ണമായോ ഇരിക്കും. തററ വാലു, ചിറകു, അരുചി, ചടപ്പു, പച്ച മഞ്ഞ നിറത്തിൽ അതിസാരം; മൂന്നു മുതൽ പത്തു ദിവസത്തിനുള്ളിൽ മരണം. ഇവയൊക്കെയാണ് ഇതിന്റെ അടയാളങ്ങൾ.

മൃതപരീക്ഷണം:— കരളും കുടലും വീൎത്തിരിക്കും. കരളിലും കുടലിനകത്തും ചീഞ്ഞു കെട്ടുപോയ ഭാഗങ്ങൾ കാണാം. കുടലിനകത്തു പരുക്കളുണ്ടാകും.

നിവാരണം:— ക്ലക്കുകളേയും കോഴികളേയും ഒരുമിച്ചു വളൎത്തരുത്. പുത്തൻധാന്യങ്ങൾ കൊടുക്കാതിരിക്കുക. സഞ്ചാരസ്വാതന്ത്ര്യം അനുവദിക്കുക. രോഗികളെ അകററുക. ശുചീകരണത്തിൽ മനസ്സിരുത്തുക.

ചികിത്സ:— കുടിക്കുവാൻ മോരോ, 160 ഔൺസു വെള്ളത്തിൽ 15 തുള്ളി അടയ്ക്കാക്കളി ചേർത്തതോ, വിഷൂചികയിൽ നിർദ്ദേശിച്ചിട്ടുള്ള മരുന്നുകളോ കൊടുക്കുക.

അല്ലെങ്കിൽ, കാൽഷ്യം സൾഫോകാർബൊളേററ്, സോഡിയം സൾഫോകാർബൊളേററ്, നാഗസൾഫോകാർബൊളേററ് ഇവ സമം ചേർത്ത് 5 ഗ്രെയ്ൻ 20 ഔൺസു വെള്ളത്തിൽ ചേർത്ത് മിശ്രകം കുഴച്ചു കൊടുക്കുക.

## 14. അതിസാരം. (Diarrhoea)

നിദാനം:— ഉഷ്ണാധിക്യം; വെയിൽ കൊണ്ടു ചൂടുപിടിച്ച വെള്ളം; നീരിളക്കം; അത്യധികം ശൈത്യം; ഭക്ഷണത്തിന്റെ തരക്കേട്. വെറുംവയററിൽ നനഞ്ഞ പുല്ലിന്മേൽ നടന്നാലും ഇതുണ്ടാകും.

ലക്ഷണം:— ദുർഗ്ഗന്ധമുള്ള വയറിളക്കം; ക്ഷീണം; ഗുദത്തിന്റെ നാലുപുറവും മലം പററി ഒട്ടിപ്പിടിച്ച പൂട.

നിവാരണം:— കാരണങ്ങളെ ഇല്ലാതാക്കുക; ശുചീകരണത്തിൽ നിഷ്കർഷിക്കുക.

ചികിത്സ:— 25 ഗ്രെയ്ൻ വയറിളക്കുന്ന ഉപ്പ് കാൽ ഔൺസു വെള്ളത്തിൽ കലക്കിക്കൊടുത്തു വയറിളക്കുക. അതുകൊണ്ടായില്ലെങ്കിൽ 5 ഗ്രെയ്ൻ റുബാർബ്, 5 ഗ്രെയ്ൻ വാൽമുളക്, 5 ഗ്രെയ്ൻ കക്കപ്പൊടി 1/8 ഗ്രെയ്ൻ കറുപ്പ് ഇവ ചേർത്തു ഗുളികയാക്കി കാലത്തും ഉച്ചയ്ക്കും വൈകുന്നേരവും കൊടുക്കുക. (ചാർങ്ങേര്യാദി ഗുളിക 1/4 ഭാഗം വീതം കൊടുത്താൽ മതിയാകും.) ഭക്ഷണം: മലർ, ചോറ് ഇവ നേർമ്മയിലുള്ള കക്കപ്പൊടി ചേർത്തു കൊടുക്കുക.

ചെറുകുടലിന്റെ ശ്ലേഷ്മചർമ്മത്തിനു പഴുപ്പു കേറിയിട്ട് അതിസാരം വരാം. ഇതിന്നു കാരണം വിഷമോ അജീർണ്ണമോ ആകാം.

ലക്ഷണം:— മഞ്ഞച്ച വെള്ളമായി വല്ലാതെ വയറിളകും.

ചികിത്സ:— അധികപക്ഷം നിഷ്പ്രയോജനം. വയറിളക്കുവാൻ വിരേചനലവണം കൊടുക്കുക. അതിന്നു ശേഷം 1/8 ഔൺസു പാലിൽ 5 മിനിമ് പൊട്ടാസിയം ക്ലോറൈഡ് ചേൎത്തു കൊടുക്കുക. കുടിക്കുന്ന വെള്ളത്തിലും ഇതു സ്വല്പം ചേൎത്താൽ നന്ന്. ഭക്ഷണം: സൌവ്വരിക്കഞ്ഞി.

## 15. രക്താതിസാരം (Dysentery)

നിദാനം:— സ്ഥൂലാന്ത്രത്തിന്റെ ശ്ലേഷ്മചൎമ്മത്തിൽ ചെറിയ പുരുക്കളോ പഴുപ്പോ ഉണ്ടായിട്ടു വരുന്ന രോഗമാണിതു്.

ലക്ഷണം:— രക്തവും കഫവും കലൎന്ന അതിസാരം.

നിവാരണം:— ശുചീകരണം.

ചികിത്സ:— അതിസാരചികിത്സതന്നെ. ഭക്ഷണം മൃദുവായിരിക്കണം. ഒരിക്കലും ആവണക്കെണ്ണ കൊടുക്കരുതു്.

(ഒരു അതിസാരത്തിന്നും പച്ചിലകൾ കൊടുക്കരുതു്.)

## 16. ബാലാതിസാരം (Chick's Diarrhoea)

നിദാനം:— വല്ലാത്ത ശീതോഷ്ണഭേദങ്ങൾ കൊണ്ടോ തീററയിലെ തകരാറുകൊണ്ടോ അജീൎണ്ണമുണ്ടായാൽ വരുന്ന ഒരു രോഗമാണിതു്.

ലക്ഷണം:— അതിസാരം; മലദ്വാരത്തിന്റെ നാലു പുറവും ഒട്ടിപ്പിടിച്ച പൂട; ക്ഷീണം.

നിവാരണം:— പ്രത്യക്ഷം.

ചികിത്സ:— മിശ്രകം കൊടുക്കരുതു്. ദീനം മാറിയാലും പത്താഴ്ച പ്രായം കഴിയുംവരെ കുടിക്കുവാൻ മോരും, കൊത്തിത്തിന്നുവാൻ ധാന്യങ്ങളും തവിടും മാത്രം കൊടുത്താൽ മതി. ഔഷധമായി അയോഡിൻക്ഷീരം കൊടുക്കുക.

അയോഡിൻക്ഷീരം:- 25 ഔൺസ് വെള്ളം ചൂടാക്കി അതിൽ 1/8 ഔൺസ് പൊട്ടാസിയം അയോഡൈഡും 1/4 ഔൺസ് അയോഡിനും അലിച്ചു യോജിപ്പിച്ച് ഒരു കുപ്പിയിലാക്കി അടച്ചു വയ്ക്കുക. വെണ്ണ കടഞ്ഞെടുത്ത പാൽ (വെണ്ണ കടഞ്ഞെടുക്കാത്തതും ആകാം.) 40 ഔൺസിൽ ഈ ദ്രവം മൂന്നൌൺസ് ചേർത്ത് നല്ല വെള്ളനിറമാകുംവരെ തിളപ്പിച്ചെടുക്കുക. ഇതാണ് അയോഡിൻക്ഷീരം. ആറിയാൽ ഇതു് ഒരു കുപ്പിയിലാക്കി അടപ്പിട്ടു വയ്ക്കുക.

കുഞ്ഞുങ്ങൾ കുടിക്കുന്ന വെള്ളത്തിൽ ഈ മരുന്ന് 1/8 ഭാഗം വീതം ചേർത്തു കൊടുക്കുക.

## 17. ബാലശുക്ലാതിസാരം (Coccidosis).

**നിദാനം:—** കാക്സിഡിയം (Coccidium) എന്നറിയപ്പെടുന്ന ഒരു രോഗാണുവിൻെറ ബാധയാൽ കുഞ്ഞുങ്ങൾക്കു വരുന്ന ഒരു രോഗമാണിതു്. ആറാഴ്ചയ്ക്കു ശേഷം ഇതിനെ ഭയപ്പെടേണ്ടതില്ല. മലദൂഷിതമായ മണ്ണിൽനിന്നും, രോഗം വന്നു മാറിയ പിടകളിൽനിന്നും ഇതു വ്യാപിക്കുന്നു.

**ലക്ഷണം:—** ചിറകു തറവ്, കുഞ്ഞുങ്ങൾ ഒരിടത്തു കൂനിക്കൂടി കൂട്ടംപിടിച്ചിരിക്കും; അവയ്ക്കു തീനിൽ രുചിയുണ്ടാവുകയില്ല; അല്പം രക്തം പുരണ്ട വെള്ളനിറത്തിൽ അതിസാരം ഉണ്ടാവുകയും ചെയ്യും.

**നിവാരണം:—** ഒരിക്കലും ഈ രോഗം വരാത്തവയിൽ നിന്ന് ഇനം പെരുപ്പിക്കുക. കുഞ്ഞുങ്ങളുടെ കുളം സ്ഥാപിക്കുന്ന സ്ഥലത്തെ മണ്ണ് ഇളക്കി ചവറിട്ടു രണ്ടുമൂന്നു തവണ ചുടുക. ആറാഴ്ചവരെ കുഞ്ഞുങ്ങളെ മണ്ണു തൊടിയിക്കാതെ വളർത്തുന്നതുത്തമമാകുന്നു.

**ചികിത്സ:—** 40 ഔൺസ് വെള്ളത്തിനു 1/8 ഔൺസ് ഹൈഡ്രോക്ലോറിക് അമ്ലമോ 5 ഔൺസ് അയോഡിൻക്ഷീരമോ ചേർത്തു കുടിക്കുവാൻ കൊടുക്കുക. ഭക്ഷണം ബാലാതിസാരംപോലെ. തണുപ്പു തട്ടിക്കരുതു്.

## 18. ശുക്ലാതിസാരം.

നിദാനം:— രോഗം മാറിയ പിടകകളുടെ അണ്ഡത്തിൽ ഒളിച്ചു കിടക്കുന്ന ഈ രോഗാണു പിന്നത്തെ തലമുറയെ ബാധിക്കുന്നു.

ലക്ഷണം:— സാമാന്യമായി കുഞ്ഞുങ്ങളെ പിടികൂടുന്ന ഒരു രോഗമാണ്. വിരിഞ്ഞു് അല്പനാളുകൾക്കുള്ളിൽ ആരംഭിക്കും. തവിട്ടുനിറത്തിലോ വെള്ളനിറത്തിലോ വയറിളകും. രുചിയുണ്ടാവുകയില്ല. പൂടകളിന്മേൽ മലം പുരണ്ടിരിക്കും. വയറുതി വീക്കം; പക്ഷി കൂനിക്കൂടി തൂങ്ങിപ്പിടിച്ചു് ഒരു മൂലയ്ക്കൽ കിടക്കും.

നിവാരണം:— രോഗം മാറിയ പിടകളെ വംശവർദ്ധനത്തിനെടുക്കരുതു്.

ചികിത്സ:—

| | | | |
|---|---|---|---|
| 15 | ഗ്രെയ്ൻ | നാഗത്തിന്റെ സൾഫോകാർബൊളേറ്റ് | |
| 7½ | ,, | കാൽഷ്യത്തിന്റെ | ,, |
| 7½ | ,, | സോഡിയത്തിന്റെ | ,, |
| 6 | ,, | രസകർപ്പൂരം | |
| 3 | ,, | ചെറുനാരങ്ങയുടെ അമ്ലം (Citric acid) | |

ഇവ 160 ഔൺസ് വെള്ളത്തിലലിച്ചു കുടിക്കാൻ കൊടുക്കുക. മിശ്രകം കൊടുക്കരുതു്.

## 19. അജീർണ്ണം.

നിദാനം:— ഗുരുതരങ്ങളായ ഭോജ്യങ്ങൾ; കുഴമ്പാക്കിയ ആർദ്രമിശ്രകം; ദൂരയാത്ര; അത്യുഷ്ണം; തീനിൽ കല്ലിൻകട്ടകൾക്ക ക്ഷാമം.

ലക്ഷണം:— അതിസാരം; വെള്ളംദാഹം; ദഹിക്കാത്ത ഭക്ഷണമോ, ദന്നീരോ, ദുഷിച്ച വായുവോ കൊണ്ടു വീർത്ത ശീല; പൂവിന്റെ അററത്തു കറുപ്പ്; ആലസ്യം; പക്ഷി വല്ല മൂലയിലും തൂങ്ങിപ്പിടിച്ചിരിക്കും.

നിവാരണം:— കരിയും കല്ലിൻകട്ടകളും ധാരാളമായി കൊടുക്കുക. കാരണങ്ങളില്ലാതാക്കുക.

ചികിത്സ:— ഉപവാസം; വിരേചനം. ദീപനൌഷധങ്ങൾ: (ജീരകം ചുക്ക് കുരുമുളക തുടങ്ങിയവ.)

## 20. ഗുദപാകം (Vent gleet)

നിദാനം:— പുറമെ നിന്നു കൊണ്ടുവന്ന ഏതെങ്കിലും ഒരു പിടയിൽനിന്നു പൂവന്ന് ഈ രോഗം കിട്ടുകയും പിന്നെ അവൻ മറ്റെല്ലാ പിടകൾക്കും സമ്മാനിക്കുകയും ചെയ്യുന്നു. ഇതു പക്ഷികളുടെ ഗുഹ്യരോഗമാകുന്നു.

ലക്ഷണം:— ഗുദത്തിൽനിന്നു പാൽനിറത്തിൽ അതി ദുർഗ്ഗന്ധത്തോടുകൂടി കൊഴുത്ത ഒരു ദ്രവം ഒലിച്ചുകൊണ്ടിരിക്കും. ഗുദപരിസരങ്ങളിലുള്ള പൂട ഇതു പററി ഉണങ്ങിപ്പിടിച്ചും ഇരിക്കും. പക്ഷി അല്പാല്പമായി മലം വിസർജ്ജിച്ചുകൊണ്ടിരിക്കും.

നിവാരണം:— കാരണം ഇല്ലാതെ നോക്കുക.

ചികിത്സ:— പൂവനേയും രോഗിണികളായ പിടകളേയും അകററുക. നാഗഭസ്മം (Zinc oxide) അല്ലെങ്കിൽ രസം ചേർത്ത കുഴമ്പ് ഗുദത്തിന്റെ അകത്തും പുറത്തും നാലു പുറവും പുരട്ടുകയും നാല്പാമരവെള്ളം കൊണ്ടു കഴുകുകയും ചെയ്ക.

ശുശ്രൂഷകൻ കോഴിയെ പരിചരിച്ചു കഴിഞ്ഞ ഉടൻ തന്നെ രോഗനിവാരണൌഷധങ്ങൾ കൊണ്ടു കൈ ശുചിയാക്കണം. അല്ലെങ്കിൽ കണ്ണ്, വായ തുടങ്ങിയ സ്ഥലങ്ങളിൽ പുണ്ണുകൾ പകരുന്നതാണ്.

## 21. മലബന്ധം.

നിദാനം:— തീററയിൽ നാരും പച്ചിലകളും പോരാഞ്ഞിട്ടും വ്യായാമം ചെയ്യാഞ്ഞിട്ടും ജലക്ഷാമത്താലും വരുന്നു.

ലക്ഷണം:— വളരെ ക്ലേശിച്ചാലും മലം കുറച്ചേ പോവുകയുള്ളൂ.

നിവാരണം:— വ്യായാമം ചെയ്യിക്കുക; തീനിൽ പച്ചിലയും തവിട്ടും കുടിയ്ക്കുവാൻ ധാരാളം വെള്ളവും കൊടുക്കുക.

ചികിത്സ:— ആഴ്ചയിൽ രണ്ടുമൂന്നുതവണ വിരേചനലവണം കൊണ്ടോ ആവണക്കെണ്ണ കൊണ്ടോ വയറിളക്കുക.

## 22. ഉള്ളൂരിക്ക പഴുപ്പ് (Peritonitis)

നിദാനം:— മുട്ട അധികം ഇടുവാൻ ഉള്ളി, കടുക്, തുടങ്ങിയവ അധികം കൊടുത്തിട്ടും ആന്തരമായ ചതവുകൊണ്ടും വരുന്ന രോഗമാണിതു്.

ലക്ഷണം:— നല്ല ചുവന്ന പൂവുള്ള ഒരു പിട കഠിനമായ ക്ലേശം അനുഭവിക്കുന്നതായി തോന്നിയാൽ അതു് അണ്ഡബന്ധംകൊണ്ടോ ഈ രോഗം കൊണ്ടോ ആവാം. അണ്ഡബന്ധം തൊട്ടാലറിയാം. വയർ തൊടുമ്പോൾ അതി കഠിനമായ വേദനയുണ്ടെങ്കിൽ കോഴിയുടെ ദീനം ഉള്ളൂരിക്ക വന്ന പഴുപ്പാകുന്നു.

നിവാരണം:— കോഴിയെ ഭയപ്പെടുത്തുകയോ ഓടിക്കുകയോ അരുതു്. അതിന്നു നിർബ്ബന്ധകദ്രവ്യങ്ങളും കൊടുക്കരുതു്.

ചികിത്സ:— സാമാന്യമായി അസാദ്ധ്യമായ ഒരു രോഗമാണെങ്കിലും ആദ്യഘട്ടത്തിലറിഞ്ഞാൽ ഒരുപക്ഷെ ഭേദപ്പെട്ടു എന്നു വരാം. ഹൈഡ്രോസയാനസിന്റെ രസം (Tincture of hydrocyanus) അഞ്ചു തുള്ളിവീതം ദിവസത്തിൽ മൂന്നുനേരം കൊടുക്കുക; വേദനയുടെ ശമനത്തിന്നു് അല്പം ബ്രാണ്ടി ചേർത്ത പാൽ പലതവണയായി നൽകുക; തിളച്ച വെള്ളത്തിന്റെ ആവിയേല്പിച്ചാൽ വേദനയ്ക്കു കുറവുണ്ടാകും.

## 23. ഉദരം (Dropsy)

നിദാനം:— ഹൃദയം, കരൾ, മൂത്രഗ്രന്ഥി ഇവയുടെ കേടുകൊണ്ടുണ്ടാകുന്ന ദീനമാണിതു്.

ലക്ഷണം:— വയററിൽ ഉളളൂരിയുടെ ഇടയിൽ വെള്ളം നിറയുന്നതു കാരണം വയർ തൂങ്ങുന്നു.

നിവാരണവും ചികിത്സയും:— ഇല്ല. പക്ഷിയെ കൊല്ലുക.

(കരളിന്നും പ്ലീഹയ്ക്കും കേടുവന്നിട്ട ഉദരം വന്നാൽ തിപ്പലി ഒരുത്തമൌഷധമായി ആയുർവ്വേദത്തിൽ പറയുന്നുണ്ട്.)

## 24. റാണിക്കെററ്.

നിദാനം:— വളരെ വേഗം വ്യാപിക്കുന്ന ഒരു തരം രോഗാണുവാകുന്നു ഈ രോഗം ഉണ്ടാക്കുന്നതു്. രോഗിയുടെ വായിൽ നിന്നൊലിക്കുന്ന തുപ്പലിൽ ഈ രോഗബീജം വളരെയുണ്ടായിരിക്കും.

ലക്ഷണം:— കോഴിയേയും മാടപ്രാവിനേയും ഒരുപക്ഷെ മററു വീട്ടുപക്ഷികളേയും ബാധിക്കുന്നതാണു് ഈ രോഗം. ഈ വസന്ത നടപ്പുള്ള പ്രദേശങ്ങളിൽ കാക്കകൾ ചത്തു വീഴുന്നതായി അറിവുണ്ടു്. യാതൊരു മുന്നറിവും കൂടാതെ ഇതു കൂട്ടത്തോടെ കടന്നുപിടിക്കുന്നു.

ശീലവീപ്പു്; വാനാററം; ശ്വാസരോധം—(കൊക്കളന്നു പിടിക്കും;) കിതപ്പു്; വായിൽനിന്നു ധാരാളമായി എപ്പോഴും ദുർഗ്ഗന്ധമുള്ള സ്രാവം—വലിയ തളർച്ച—ഇതെല്ലാമാകുന്നു ഈ ദീനത്തിൻെറ ലക്ഷണങ്ങൾ. മിക്ക സമയത്തും കൃമിക്കൂടി ഇരിക്കും.

മാടപ്രാവിന്നു് ഈ രോഗം വന്നാൽ കാലും ചിറകും തളൎന്നുപോകും.

സാമാന്യമായി രോഗികൾ രണ്ടോ മൂന്നോ ദിവസം കൊണ്ടു മരിച്ചുപോകും. ജീവിച്ചു പോന്നാൽത്തന്നെ സൎവ്വ ചലനങ്ങൾക്കും ഒരു വൈഷമ്യം ഉണ്ടാകും. തിന്നുവാൻ തുടങ്ങുമ്പോഴാണു് ഇതു സുസ്പഷ്ടമാകുന്നതു്. തല വട്ടത്തിൽ ചുററിച്ചും കഴുത്തു് പിരിച്ചു പിടിച്ചും ചില ഗോഷ്ടികൾ കൂടാതെ തിന്നുവാൻ അതിന്നു സാധിക്കുകയില്ല.

മുത്രപരീക്ഷണം:— ആമാശയത്തിന്റെ അകത്തു കട്ടഞ്ചുവപ്പു നിറത്തിൽ ചില പുള്ളിക്കുത്തുകൾ ചിലപ്പോൾ കാണാം. ചെറുകുടലിന്നകത്തും ഇങ്ങനെ ചില പുള്ളിക്കുത്തുകൾ ഉണ്ടാകാം.

നിവാരണം:— ശുചീകരണം.

ചികിത്സ:— രോഗികളെ കൊന്നു ചുട്ടു കളയുക. രോഗമില്ലാത്തവയെ പുതിയ കളത്തിലേയ്ക്കു മാററി ആദ്യത്തെ കളത്തിൽ ചുണ്ണാമ്പു വിതറി കിളച്ചു മറിക്കുക. രോഗത്തിന്നു വലിയ ശക്തിയില്ലെങ്കിൽ കുരുമുളക്, ജീരകം, ചുവന്നുള്ളി ഇവകൊണ്ടു മഞ്ചാടിപ്രമാണം ഗുളികകളുണ്ടാക്കി ദിവസത്തിൽ നാലഞ്ചുനേരം കൊടുക്കുക. രോഗികളുടെ മലവും വായിൽനിന്നൊലിക്കുന്ന വെള്ളവും പററിയ സാധനങ്ങൾ എല്ലാം ചുടുകയോ വെള്ളത്തിലിട്ടു തിളപ്പിക്കുകയോ ചുണ്ണാമ്പുകൊണ്ടു നിമ്മലമാക്കുകയോ വേണം. കുടിക്കുന്ന വെള്ളത്തിൽ പൊട്ടാസിയംപെർമാൻഗനറു് ചേത്തു കൊടുക്കണം.

## 25. കാൽ തളർച്ച (Leg weakness)

നിദാനം:— വെയിലിന്റെയോ ഡി. എന്ന ഓജസ്സുരത്തിന്റെയൊ ക്ഷാമം; അത്യുഷ്ണമായ കൂടു്; തീററയിൽ അധികം ഉഷ്മളങ്ങൾ; വ്യായാമം പോരായ്ക.

ലക്ഷണം:— രോഗിക്കു് എഴുന്നേററു നില്ക്കുവാൻ സാധിക്കാതാകും. ഇതു പ്രധാനമായി കുഞ്ഞുങ്ങളെ ബാധിക്കുന്ന ഒരു കേടാകുന്നു.

നിവാരണം:— കൂട്ടിനുള്ളിൽ അധികം എണ്ണം തിങ്ങിപ്പാക്കുവാൻ ഇടയാക്കരുതു്. പ്രഭാതസായാഹ്നസൂര്യകിരണങ്ങൾ ഏല്പിക്കുക. തീററയിൽ 2 ശതമാനം മീനെണ്ണയും 2 ശതമാനം ലവണക്കൂട്ടും ധാരാളമായി പച്ചിലകളും കൊടുക്കുക.

ചികിത്സ:— നിവാരണവിധിയിൽ പുറമെ ഒരു നല്ല കുഴമ്പു് കാലിന്മേൽ പുരട്ടി തിരുമ്മുകയും ചെയ്ക.

## 26. ഖഞ്ജം (Cramps)

നിദാനം:— രാത്രികാലത്തു കിടക്കുന്ന സ്ഥലത്തു വല്ലാതെ ഈറപ്പും തണുപ്പുമുണ്ടെങ്കിൽ വരുന്ന ഒരു ദീനമാണിതു്. കഠിനമായ നിലത്തു് ഉറങ്ങിയാലും ഇതു വരുന്നതാണു്. പൊരുന്നൽയന്ത്രത്തിൽ അമിതമായ ചൂടുണ്ടായിരുന്നാൽ കുഞ്ഞുങ്ങൾക്കു് ഈ കേടു വരുവാൻ വഴിയുണ്ടു്. ഇതു് അധികമായി കുഞ്ഞുങ്ങളെ ബാധിക്കുന്നു.

ലക്ഷണം:— ഇതു പിടിപെട്ട പക്ഷിക്കു കാലനക്കുവാൻ കഴികയില്ല; വിരലുകൾ കോച്ചിവലിച്ചിരിക്കും.

നിവാരണം:— കാരണങ്ങളില്ലാതാക്കുക.

ചികിത്സ:— ഏതെങ്കിലും ഒരു നല്ല കുഴമ്പു പുരട്ടി തിരുമ്മുക; കിടക്കുന്ന സ്ഥലത്തു വയ്ക്കോൽ വിരിക്കുക; വയറിളക്കുക; വ്യായാമം ചെയ്യിക്കുക; സോഡിയം സാലിസിലേററു് രണ്ടു് ഗ്രെയ്ൻ വീതം ദിവസത്തിൽ രണ്ടു നേരം വെള്ളത്തിലലിച്ചു കൊടുക്കുക.

ധാരാളമായി മുട്ടയിട്ടുകൊണ്ടിരിക്കുന്ന പിടകൾക്കു് ചിലപ്പോൾ ഈ സുഖക്കേടു വരുന്നു. കുക്ഷിപ്രദേശത്തെയും കാലിന്റെയും പേശികൾ തളരുന്നതുകൊണ്ടാണു് അവയ്ക്കു നടക്കുവാൻ സാധിക്കാതെ ആകുന്നതു്. മുട്ടയിടുവാൻ ആരംഭിക്കുന്ന പിടക്കിടാവിനും ഇതുണ്ടാകാം.

നിവാരണം:— വളരെ മുട്ടയിട്ടു ക്ഷീണിച്ചവയ്ക്കു തീൻ കുറച്ചു് അവയെക്കൊണ്ടു കുറെ ദിവസങ്ങൾ മുട്ടയിടിയിക്കാതെ സൂക്ഷിക്കണം.

ചികിത്സ:— വിശ്രമം; വിരേചനം; വയററത്തും തുടയിന്മേലും കുഴമ്പു (കുട്ടെണ്ണ) പുരട്ടി തലോടുക. ദിവസവും ഓരോ ടീസ്പൂൺ ഒലിവെണ്ണ (ധാന്വന്തരം) കൊടുക്കുകയും ചെയ്ക. ഭക്ഷണം കുറച്ചു്, മുട്ടയിടാതാക്കേണ്ടതു് ന്നൊമതെത്ത കാര്യമാകുന്നു.

## 27. വാതം. (Rheumatism)

നിദാനം:— പാരമ്പര്യവഴിക്കുള്ള വാസന; തണുപ്പ്; ഈറപ്പ്.

ലക്ഷണം:— കാലിന്നു ബലക്ഷയം, വേദന; നീരും ചൂടും ഉണ്ടാവില്ല.

നിവാരണം:— സ്പഷ്ടം; വാതവാസനയുള്ളവയെ വംശവൎദ്ധനത്തിനെടുക്കരുത്.

ചികിത്സ:— തണുപ്പു തട്ടാതെ സൂക്ഷിക്കുക. ഇടയ്ക്കിടയ്ക്ക് 30 ഗ്രെയ്ൻ ഗ്ലാബറുപ്പു കൊടുത്തു വയറിളക്കുക. കൊട്ടംചുക്കാദി തുടങ്ങിയ തൈലങ്ങൾ പുരട്ടി തിരുമ്മുക; രണ്ടാഴ്ചവട്ടത്തേയ്ക്കു കുടിക്കുന്ന വെള്ളം ഇരുപതൌൺസിൽ 10 ഗ്രെയ്ൻ വീതം പൊട്ടാസിയം ബൈകാർബൊണേറ്റ്, പൊട്ടാസിയം അയഡൈഡ്, സോഡിയം സാലിസിലേറ്റ് ഇവ ചേൎക്കുക. പച്ചിലകൾ ക്ഷാരം കൂടാതെ കൊടുക്കുക. ദീനം വേഗം ഭേദമാകുന്നില്ലെങ്കിൽ പക്ഷിയെ കൊന്നുകളയുക.

## 28. സന്ധിവീക്കം. (Gout)

നിദാനം:— മൂത്രഗ്രന്ഥികൾ ശരിയായി ജോലിയെടുക്കായ്കയാൽ രക്തത്തിൽ മൂത്രാമ്ലം അധികമാകുകയും അതു സന്ധികളിൽ വന്ന് ഈട്ടം കൂടുകയും ചെയ്യുമ്പോഴാണ് ഈ ദീനം പ്രത്യക്ഷമാകുന്നത്.

ലക്ഷണം:— കാലുകൾക്കു ബലക്ഷയം; വേദന; സന്ധിവീക്കം; ചൂട്.

നിവാരണം:— മാംസം, മീൻ തുടങ്ങിയവ അധികം തീററരുത്. രോഗികളെ വംശവൎദ്ധനത്തിന്നെടുക്കരുത്. ധാരാളമായി പച്ചിലകൾ തിന്മാൻ കൊടുക്കുക.

ചികിത്സ:— കാൽമുട്ടിന്മേൽ കുഴമ്പു പുരട്ടുക; രാത്രി ഒരു ഗ്രെയ്ൻ രസകൎപ്പൂരം (Calomel) കൊടുത്തു പ്രഭാതത്തിൽ വ

യറിളക്കാൻ വിരേചനലവണം കൊടുക്കുക. പിന്നെ പത്തു ദിവസത്തേയ്ക്കു് കുടിക്കുന്ന വെള്ളത്തിൽ 40 ഔൺസിനു 15 ഗ്രെയ്ൻ പൊട്ടാസിയം അയോഡൈഡ് വീതം കലർത്തി കൊടുക്കണം.

## 29. ആണിപ്പുണ്ണു്. (Bumble foot)

നിദാനം:— പൊക്കമുള്ള സ്ഥലത്തുനിന്നു് കഠിനമായ നിലത്തു ചാടി ചതവു പററിയിട്ടൊ രാജയക്ഷ്മാവു കൊണ്ടോ വരാം.

ലക്ഷണം:— കാലിൻെറ ഉള്ളനടിയിൽ മൃദുവോ കഠിനമോ ആയ ഒരു പുണ്ണുണ്ടാകും. വേദനകൊണ്ടു പക്ഷി മുടന്തി നടക്കുകയും ഒററക്കാലിന്മേൽ നില്ക്കുകയും ചെയ്യുന്നു.

നിവാരണം:— കൂട്ടിലേയ്ക്കു കയറുവാൻ ഒരു പലക ചാച്ചു വച്ചുകൊടുക്കുക; രാജയക്ഷ്മാവുള്ളവയിൽ നിന്നു് ഇനം പെരുപ്പിക്കരുതു്. നിലത്തുള്ള കല്ലിൻകട്ടകളും മററും നീക്കം ചെയ്ക.

ചികിത്സ:— കാലടി ചൂടുവെള്ളത്തിൽ വച്ചു മൃദുവാക്കി, രക്തസഞ്ചാരം കുറയ്ക്കുവാൻ മീതെ ഒരു കെട്ടുകെട്ടി കുരിശിൻെറ ആകൃതിയിൽ കത്തികൊണ്ടു കീറി അകത്തു കട്ടപിടിച്ചു കിടക്കുന്ന ചലം കഴിയുന്നതും വെട്ടിക്കളഞ്ഞു് കുറച്ചു് അയോഡിൻ ചില്ലുകൾ നിറച്ചു് പഞ്ഞി നനച്ചുവച്ചു് ശീല കൊണ്ടു കെട്ടുക. കോഴി കൊത്തിക്കളയാതിരിക്കാൻ തുടമേലേയ്ക്കു കേററി കെട്ടണം; വല്ലാതെ മുറുക്കി കെട്ടരുതു്.

## 30. രക്തം വീങ്ങിയ കരൾ. (Congestion of liver)

നിദാനം:— വല്ലാതെ തടിപ്പിക്കുന്നതും നിർബ്ബന്ധകങ്ങളും ആയ പദാൎത്ഥങ്ങൾ തിന്നിട്ടു വരുന്ന ഒരു രോഗമാണിതു്.

ലക്ഷണം:— മലം മഞ്ഞ നിറത്തിൽ പൊയ്ക്കൊണ്ടിരിക്കും.

മൃതപരീക്ഷണം:— കരളിലെ രക്തസിരകളിൽ രക്തം വീങ്ങിയിരിക്കുന്നതു കാണാം.

നിവാരണം:— കാരണം ഇല്ലാതാക്കുക. വ്യായാമം ചെയ്യിക്കുക. ധാരാളമായി പച്ചിലകൾ കൊടുക്കുക.

ചികിത്സ:— കുടിക്കുവാൻ കിരിയാത്തുവെള്ളം നന്നായിരിക്കും. 3 ഡ്രാം നവസാരം, 1½ ഡ്രാം ടാരാക്സാകം, 12 ഗ്രെയ്ൻ ബെല്ലഡോണ ഇവ ചേർത്തു് 4 ഗുളികയാക്കി 2 ദിവസം കൂടുമ്പോൾ ഓരോ ഗുളിക കൊടുക്കുക.

## 31. മേദോയകൃത്തു്. (Fatty liver)

നിദാനം:— കരളിലെ സാധാരണ ശലകങ്ങളുടെ കർമ്മം പിത്തനീർ ഉണ്ടാക്കുകയാകുന്നു. ഇവ നശിച്ചു തൽസ്ഥാനത്തു് കൊഴുപ്പു നിറയുമ്പോഴാണു് ഈ രോഗം ഉണ്ടാകുന്നതു്.

ലക്ഷണം:— രുചിക്ഷയം; വല്ലാതെ കരിവാളിച്ച പൂവു്; ക്രമത്തിൽ കൂടിവരുന്ന ചടപ്പു്; മൂന്നാഴ്ച മുതൽ മൂന്നു മാസത്തിനുള്ളിൽ മരണം.

മൃതപരീക്ഷണം.— കരൾ സാധാരണയിൽ ചെറുതായും അല്പം മഞ്ഞച്ചും ഇരിക്കും. മുറിച്ചു നോക്കിയാൽ മെഴുക്കമയം ഉണ്ടാകും.

നിവാരണം:— നിശ്ചയമില്ല.

ചികിത്സ:— ഇല്ല. രോഗത്തിന്റെ പ്രഥമഘട്ടത്തിൽ ഓരോ ഗ്രെയ്ൻ പൊഡോഫില്ലിൻ മുമ്മൂന്നാം ദിവസം കൊടുത്തു പരീക്ഷിക്കാം.

## 32. കരൾ പഴുപ്പു്. (Inflammation of liver)

നിദാനം:— കുടലിൽ നിന്നു വിഷാംശങ്ങൾ രക്തത്തിൽ പ്രവേശിച്ചിട്ടു വരുന്നതാണു് ഈ രോഗം.

മൃതപരീക്ഷണം: — കരൾ കരിവാളിച്ചും ചോര വിങ്ങിയും ഇരിക്കും. എളുപ്പത്തിൽ പൊട്ടിപ്പോരികയും ചെയ്യും.

നിവാരണം:— കരി ധാരാളമായി കൊടുക്കുക.

ചികിത്സ:— തരമില്ല.

## 33. വിഷബാധ.

നിദാനം:— പാഷാണം, തൈജസം തുടങ്ങിയ വിഷങ്ങൾ പക്ഷി അറിയാതെ ഭക്ഷിച്ചിട്ടുണ്ടാകുന്നു.

ലക്ഷണം:— അസഹ്യമായ വേദന, ക്ഷീണം; കരിവാളിച്ച പൂവും താടയും; വേഗത്തിൽ മരണം.

നിവാരണം:— കോഴികൾ നടക്കുന്ന ദിക്കിൽ വിഷദ്രവ്യങ്ങൾ കിടക്കാതെ സൂക്ഷിക്കുക.

ചികിത്സ:— വിഷം ഏതെന്നറിഞ്ഞാൽ അതിൻെറ പ്രത്യൌഷധം ചെയ്യുക. സാമാന്യമായി അതിനൊന്നും ഇട കിട്ടുകയില്ല.

## 34. കഴുത്തു തളർച്ച. (Limberneck)

നിദാനം:— പൂത്തു കെട്ട ധാന്യങ്ങളോ, ചീഞ്ഞ മാംസമോ മീനോ തിന്നിട്ടുണ്ടാവുന്നു.

ലക്ഷണം:— കഴുത്തിൻെറ പേശികൾ തളരുന്നതിനാൽ തല ഉയർത്തിപ്പിടിക്കാൻ സാധിക്കുകയില്ല; പൂവ് ചുവന്നിരിക്കും. തൂവൽ വലിച്ചാൽ വേഗത്തിൽ ഊരിപ്പോരും; ചൂടു സാധാരണയിൽ കുറവായിരിക്കും; കോഴി ക്ഷീണിച്ച് ഒരിടത്തു കിടക്കുകയേ ഉള്ളൂ.

മൃതപരീക്ഷണം:— ശീലയിൽ ചീഞ്ഞു കെട്ട ഭക്ഷണദ്രവ്യങ്ങൾ പലപ്പോഴും കാണാം.

നിവാരണം:— സ്പഷ്ടം.

ചികിത്സ:— തണുപ്പുള്ള ഒരു സ്ഥലത്തു കിടത്തി വിരേചനലവണം കൊണ്ടു വയറിളക്കുക. പ്രായേണ മരുന്നുകൾ വിഫലങ്ങളായി കലാശിക്കുകയാണു പതിവ്.

## 35. മുട്ടയ്ക്കു വരാവുന്ന കേടുകൾ.

(1) ചതപ്പൻമുട്ട; കൊമ്പൻമുട്ട.

(2) മുട്ടയുടെ അകത്തു രക്തക്കട്ട.

(3) വിളറിയ മഞ്ഞ.
(4) തോൽമുട്ട.

നിദാനലക്ഷണചികിത്സകളോടു കൂടി ഈ കേടുകൾ മുമ്പു വിവരിച്ചിട്ടുണ്ട്. (19-ാംഭാഗം)

## 36. മുട്ടക്കെട്ട്. (Egg bound)

നിദാനം:— മുട്ടയിടുവാൻ തുടങ്ങുന്ന പിടക്കിടാങ്ങൾക്കും, വല്ലാതെ തടിച്ച പിടകൾക്കും, മുട്ട അസാമാന്യവലുപ്പമുള്ളതായാലും, അണ്ഡനാളത്തിന്റെ ക്ഷീണത്താലും ഈ ദീനം സംഭവിക്കാം.

ലക്ഷണം:— പിട ഇടയ്ക്കിടയ്ക്കു മുട്ടക്കൂട്ടിൽ കയറിക്കൊണ്ടിരിക്കും; അതിന്നു വല്ലാത്ത ക്ലേശമുണ്ടെന്നു സ്പഷ്ടമായറിയാൻ സാധിക്കും. പൂവ് നല്ല ചുവപ്പുനിറമായിരിക്കും.

നിവാരണം:— പിടക്കിടാങ്ങൾക്കു മാസത്തിൽ രണ്ടുമൂന്നു തവണ ആവണക്കെണ്ണ കൊടുക്കുക. പിടകളെ തടിപ്പിക്കരുത്; നിർബ്ബന്ധകഭോജ്യങ്ങൾ കുറയ്ക്കുക.

ചികിത്സ:— 1. തിളയ്ക്കുന്ന വെള്ളത്തിന്റെ ആവി കോഴിയുടെ വയററത്ത് ഏല്പിക്കുക.

2. ഗുദത്തിലേയ്ക്ക് ഒലിയെണ്ണയോ നല്ലെണ്ണയോ ആവണക്കെണ്ണയോ കേററുക.

3. രണ്ടു ടീസ്പൂൺ ഒലിയെണ്ണയോ കുറച്ച് എർഗട്ട് രസമോ അകത്തേയ്ക്കു കൊടുക്കുക.

4. മുട്ടയുടെ സ്ഥാനം സ്പർശം കൊണ്ടറിഞ്ഞു് മന്ദമന്ദം പുറത്തേയ്ക്കു ഞെക്കി കൊണ്ടുവരിക. ഈ ക്രിയ ചെയ്യുമ്പോൾ മുട്ട ഉടഞ്ഞാൽ പക്ഷി മരിക്കുവാനാണ് അധികം ന്യായം. ഉടഞ്ഞ കഷണങ്ങൾ ഒരു ചവണ കൊണ്ടു് വലിച്ചെടുത്തു കളയാമെങ്കിൽ രക്ഷ കിട്ടും.

അണ്ഡബന്ധമുള്ള പിടയെ പിടിക്കുന്നതിൽ വളരെ മാർദ്ദവം വേണം. കുറച്ചു ദിവസം മുട്ടയിടാതിരിക്കാൻ അതിന്റെ തീൻ കുറയ്ക്കുകയും **വേണം.**

## 37. അണ്ഡനാളപാകം. (Inflammation of oviduct)

നിദാനം:— വളരെ വലിയ ഒരു മുട്ടയിടുവാൻ ക്ലേശിക്കുമ്പോൾ അണ്ഡനാളാന്തർഭാഗത്തുള്ള ശ്ലേഷ്മചർമ്മം പൊട്ടുകയും അവിടം പഴുക്കുകയും ചെയ്യുന്നു.

ലക്ഷണം:— മുട്ടക്കെട്ടു പോലെ കോഴി ക്ലേശം പ്രദർശിപ്പിക്കും. വിശേഷാൽ വാലും വയറും നിലത്തിഴച്ചുകൊണ്ടു നടക്കും. മരണം അല്പദിവസങ്ങൾക്കിടയിൽ നിശ്ചിതമാകുന്നു.

മൃതപരീക്ഷണം:— അണ്ഡനാളത്തിൽ പല അവസ്ഥയിലുള്ള പീതഗോളകങ്ങളും മുട്ടകളും കാണാം. അതു വീങ്ങിയിരിക്കും.

നിവാരണവും ചികിത്സയും:— ഇല്ല.

## 38. അണ്ഡനാളഭ്രംശം. (Protrusion of oviduct)

നിദാനം:— ചിരസ്ഥായിയായ മലബന്ധം കൊണ്ടും അണ്ഡനാളത്തിന്റെ ക്ഷീണം കൊണ്ടും മുത്തിപ്പിടകൾക്കു വരുന്ന ഒരു സുഖക്കേടാണിതു്.

ലക്ഷണം:— സ്പഷ്ടം: അണ്ഡനാളം പുറത്തേയ്ക്കു് തള്ളി നില്ക്കുന്നതു കാണാം.

നിവാരണം:— ഇടയ്ക്കിടയ്ക്കു് ആവണക്കെണ്ണ കൊടുത്തു വയറിളക്കുകയും ധാരാളമായി വ്യായാമം എടുപ്പിക്കുകയും ചെയ്ക.

ചികിത്സ:— അകത്തു് മുട്ടയുണ്ടെങ്കിൽ അതു് ആദ്യമായി എടുത്തു് കളയുക. മിക്കവാറും ഉടയ്ക്കാതെ ഇതു സാദ്ധ്യമാവില്ല. രോഗനിവാരണൌഷധങ്ങൾ ചേർത്ത വെള്ളംകൊണ്ടു് തുറിച്ചുനില്ക്കുന്ന അണ്ഡനാളം കഴുകി എണ്ണ പുരട്ടി വിരൽ കൊണ്ടമർത്തി അകത്തു കേററുക. അനന്തരം കുറച്ചു തണുത്ത ചായവെള്ളം ഗുദത്തിൽക്കൂടി ചാമ്പുക. പിന്നെ കാലു രണ്ടും കെട്ടി ഒരു ഇരുട്ടടഞ്ഞ മൂലയിൽ കോഴിയെ കിടത്തുക. ഭക്ഷണം മൃദുവായിരിക്കണം. മലബന്ധം ഉണ്ടാകരുതു്. അണ്ഡനാളം അകത്തേയ്ക്കു തള്ളിക്കേററുമ്പോൾ കോഴിയെ തല കീഴാക്കി പിടിക്കണം. കുറച്ചു ദിവസത്തേയ്ക്കു തീൻ കുറയ്ക്കുക.

## 39. നീരിളക്കം. (Cold)

നിദാനം:— ശീതോഷ്ണസ്ഥിതിയിൽ പൊടുന്നനവെ വരുന്ന പരിവൎത്തനം; വലിയ മഴ; കാററടി.

ലക്ഷണം:— തുമ്മൽ; മൂക്കിൽനിന്നു നിൎഗ്ഗന്ധമായ വെള്ളം; കണ്ണു വീക്കം.

നിവാരണം:— കാരണമില്ലാതാക്കുക. വൎഷത്തിൽ അന്നഭേദിക്കൂട്ടമരുന്നു ചേൎത്ത വെള്ളം കുടിപ്പാൻ കൊടുക്കുക.

ചികിത്സ:— തണുപ്പത്തിറക്കാതെ കോഴിയെ രക്ഷിക്കുക; അന്നഭേദിക്കൂട്ടമരുന്നു ചേൎത്ത വെള്ളത്തിൽ കോഴിയുടെ തല മുക്കിപ്പിടിച്ചു് പിടയ്ക്കുമ്പോൾ എടുക്കുക. എന്നാൽ ഈ വെള്ളം മൂക്കിൽ കേറുകയും തന്മൂലം സ്രോതസ്സുകൾ വിശദമാവുകയും ചെയ്യും. ചൂടുള്ള മൃദുഭക്ഷണം മാത്രം കൊടുക്കുക.

അന്നഭേദിക്കൂട്ടമരുന്നു്:— മൂന്നു് ഔൺസു തുരിശും ഒരു ഔൺസു് അന്നഭേദിയും വെവ്വേറെ പൊടിച്ചു് 40 ഔൺസു ചൊറുക്കയിൽ അലിച്ചു സൂക്ഷിക്കുക.

160 ഔൺസു വെള്ളത്തിൽ ഇതു് ഒരു ഔൺസു വീതം ചേൎത്താൽ മതിയാകും. നീരിളക്കം കഠിനമാണെങ്കിൽ ഇരട്ടി ചേൎക്കാം.

## 40. ശ്വാസനാളപാകം. (Bronchitis)

നിദാനം:— നീരിളക്കം ഉപേക്ഷിച്ചാലും, പൊടി ശ്വസിച്ചാലും, കൂട്ടിൽ തിക്കമുണ്ടെങ്കിലും ഈ രോഗം വരാം.

ലക്ഷണം:— തൊണ്ടയിൽ ഘുഘുരശബ്ദം; ശ്വാസരോധം; കിതപ്പു്; ചുമ; അരുചി; പനി. (ചിറകിന്നടിയിൽ നല്ല ചൂടുണ്ടാകും.)

നിവാരണം:— കാരണങ്ങൾ ഇല്ലാതാക്കുക.

ചികിത്സ:— ഒരു ടേബിൾസ്പൂൺ ആവണക്കെണ്ണയിൽ അഞ്ചുപത്തു തുള്ളി ടൎപ്പെൻറൈൻ ചേൎത്തു കൊടുത്തു വയ

റിളക്കുക. 40 ഔൺസ്സ് വെള്ളത്തിൽ 20 തുള്ളി വത്സനാഭിരസം (Tincture of aconite) ചേർത്തു കുടിക്കുവാൻ കൊടുക്കുക. പനി കഠിനമാണെങ്കിൽ ദിവസത്തിൽ മൂന്നു നേരം ഒരു ഗ്രെയ്ൻ വീതം കൊയന കൊടുത്താൽ നന്ന്. ഭക്ഷണം ചൂടുള്ളതും മൃദുവുമാകണം. യൂക്കാലിപ്ററാസ് തൈലം ഒന്നുരണ്ടു തുള്ളി ചേർത്ത വെള്ളം തിളപ്പിച്ച് ആ ആവി ഏല്പിച്ചാൽ പക്ഷിക്കു തല്ക്കാലം കുറെ ആശ്വാസം കിട്ടും.

## 41. ശ്വാസകോശപാകം. (Pneumonia)

നിദാനം:— നീരിളക്കവും ശ്വാസനാളപാകവും ഉപേക്ഷിച്ചാലും, ഈ രോഗങ്ങളുടെ കാരണങ്ങളാലും ഉണ്ടാകുന്നു.

ലക്ഷണം:— ശ്വാസംമുട്ട്; കിതപ്പ്; മൂക്കിൽക്കൂടി ചാടുന്ന പശയുള്ള കഫം; വലിയ പനി. ചുമ ഉണ്ടാകണമെന്നില്ല.

മൃതപരീക്ഷണം:— രോഗബാധിതമായ ശ്വാസകോശഭാഗം കരിഞ്ചോപ്പു നിറമായിരിക്കും; മുറിച്ചാൽ കരൾ പോലെയിരിക്കും; രക്തമോ മഞ്ഞനിറത്തിൽ ഒരു ദ്രവമോ ഒലിക്കുകയും ചെയ്യും.

നിവാരണം:— കാരണങ്ങൾ ഇല്ലാതാക്കുക.

ചികിത്സ:— കൊല്ലുന്നതാണുത്തമം. ഒന്നോ രണ്ടോ ദിവസത്തിനകം രണ്ടാലൊന്നറിയാം. ചിറകിനടിയിൽ ടർപ്പെൻറൈൻ പൂശുക. 2 തുള്ളി കർപ്പൂരരസം (Spirits of camphor) 10 തുള്ളി ബ്രാണ്ടി ഇവ ഒരു ടീസ്പൂൺ പാലിൽ ചേർത്ത് ഓരോ മണിക്കൂറിടവിട്ടു കൊടുക്കുക. പൂർവ്വവല്ലാതെ കരിവാളിച്ചാൽ ഇതിൽ ഒരു തുള്ളി ഡിജിററലിസ് രസവും (Tincture of digitalis) ചേർക്കണം.

## 42. പീനസം (Roup)

നിദാനം:— നീരിളക്കത്തിൻെറ കാരണങ്ങൾ കൊണ്ടും ആ ദീനം ഉപേക്ഷിച്ചാലും ഉണ്ടാകുന്നു.

ഇതു മൂന്നു തരത്തിലുണ്ട്:-

## I. നാസികാപാകം.

ലക്ഷണം:— അതി ദുർഗ്ഗന്ധമുള്ളതും ഒട്ടിപ്പിടിക്കുന്നതുമായ ഒരു ദ്രവം മൂക്കിൽ നിന്നു സ്രവിക്കുന്നു. ഉപേക്ഷിച്ചാൽ കണ്ണിന്റെ ചോടെ ചലം നിറഞ്ഞ ഒരു മുഴ പുറപ്പെടും.

രണ്ടൌൺസ് അനാഭേദിക്കൂട്ടുമരുന്നു് 160 ഔൺസു വെള്ളത്തിൽ ചേർത്തു് അതിൽ കോഴിയുടെ തല മുക്കിപ്പിടിച്ചു് പിടച്ചുതുടങ്ങുമ്പോൾ വിടുക. ഈ വെള്ളം മാത്രം കുടിക്കുവാൻ കൊടുക്കുക. തണുപ്പുതട്ടാതെ സൂക്ഷിക്കുക. ചൂടുള്ള മൃദുഭക്ഷണം മാത്രം തിന്മാൻ കൊടുക്കുക.

കേരളസാഹിത്യ

## II. വാമുള്ള്.

വായിൽ മഞ്ഞനിറത്തിലുള്ള പുണ്ണുകൾ ഉണ്ടാകും. ഇവ ക്രമത്തിൽ തൊണ്ടയിലേയ്ക്കിറങ്ങുകയും അവിടെ മാർഗ്ഗരോധം ചെയ്തുകൊണ്ടു് ഒരു പാട വളരുകയും ചെയ്യും.

ചികിത്സ:— പാട ഒരു ചകണകൊണ്ടു നീക്കം ചെയ്യാം. പിന്നെയെല്ലാം നാസികാപാകംപോലെ.

## III. നേത്രപാകം.

ലക്ഷണം:— കൺപോളകൾക്കിടയിൽ ചലം; കണ്ണിന്നു വീക്കം; തൊണ്ടയിൽ ഉണ്ടാകുന്ന പോലെ ഒരു പാട ഇവിടെയും ഉണ്ടാകാം.

ചികിത്സ:— പാട ചകണ കൊണ്ടു നീക്കം ചെയ്യു; ചലം പഞ്ഞികൊണ്ടൊപ്പിക്കളഞ്ഞു് ഹൈഡ്രജൻ പെറാക്സൈഡിൽ സമം വെള്ളം ചേർത്തു് അതു കണ്ണിലൊഴിക്കുക. കുടിക്കുവാൻ വെള്ളവും ഭക്ഷണവും നാസികാപാകത്തിലെന്നപോലെ തന്നെ.

## 43. നീർപ്പോളൻ (Chicken pox)

ലക്ഷണം:— വെള്ളം നിറഞ്ഞ ചെറിയ പോളകൾ തലയിലു ണ്ടാകും. ഇതിനുള്ള ഹേതുവായ രോഗബീജം ഏതെന്ന റിവായിട്ടില്ല. ഇതു് അധികമായി കുഞ്ഞുങ്ങൾക്കാണു വ രുന്നതു്.

നിവാരണം:— ശുചീകരണം.

ചികിത്സ:— 40 ഔൺസു വെള്ളത്തിൽ 1/8 ഔൺസ് ഹൈ ഡ്രോക്ലോറിക് അമ്ലം ചേർത്തു് അതിൽ മിശ്രകം കുഴച്ചു കൊടുക്കുക. കുടിക്കുവാനും ഈ വെള്ളംതന്നെ കൊടുക്കുക. വേപ്പിലയും മഞ്ഞളും ഇട്ടു വച്ച വെള്ളം കൊണ്ടു തല ക ഴുകുക. തുരിശു കൂട്ടുമരുന്നു് കുടിക്കുവാൻ കൊടുക്കുക. അ തിൽ പക്ഷിയുടെ മൂക്കു മുക്കി പിടയുംവരെ പിടിക്കുക.

## 44. സ്നേഹഗ്രന്ഥിപാകം (Rump)

നിദാനം:— സ്നേഹഗ്രന്ഥിയുടെ കണ്ണ് (ദ്വാരം) അഴുക്കുപററി അടഞ്ഞിട്ടുണ്ടാകുന്ന ഒരു സുഖക്കേടാണിതു്.

ലക്ഷണം:— ഗ്രന്ഥി വീർത്തു വീങ്ങുന്നതിനാൽ പക്ഷിക്കു വേദ നയുണ്ടാകും.

ചികിത്സ:— അകത്തുള്ള ചലം ഞെക്കിക്കളയുക. ദ്വാരം തീരെ അടഞ്ഞിരിക്കയാണെങ്കിൽ കണ്ണ കണ്ടിച്ചുകളഞ്ഞു ഞെക്കി പോൾട്ടീസ് (പാപ്പ) വച്ചു കെട്ടി വൃത്തിയാ ക്കണം.

## 45. താട വീക്കം (Swollen wattles)

നിദാനം:— ചതവുകൊണ്ടോ ആരോഗ്യക്കുറവുകൊണ്ടോ ഉ ണ്ടാകുന്നു.

ലക്ഷണം:— വ്യക്തം.

നിവാരണം:— നല്ല മേൽനോട്ടം; ഇരുമ്പുചേൎന്ന രസായന ങ്ങൾ.

ചികിത്സ:— നീരു മാത്രമേ ഉള്ളുവെങ്കിൽ അയോഡിൻരസം (Tincture of iodine) കൊണ്ടു പൂശുക. ഉള്ളിൽ ദ്രവമുണ്ടെങ്കിൽ താടയുടെ ചോട്ടിലെ അററത്തു ദ്വാരമുണ്ടാക്കി വെള്ളം വാററി, ഒരൗൺസ് ശുദ്ധജലത്തിൽ 10 ഗ്രെയ്ൻ ഇരുമ്പിന്റെ പെർക്ലോറൈഡ് കലക്കി ചാമ്പിക്കേററി വൃത്തിയാക്കുക.

### 46. പൂവിന്നു കറുത്ത ചീച്ചിൽ.

വളരെ വലുതായിരുന്നാൽ പൂവു ചിലപ്പോൾ ചാഞ്ഞു് ഒടിഞ്ഞു വ്രണപ്പെട്ടു കറുത്തു ചീഞ്ഞുതുടങ്ങും. കോഴിക്കു് അരുചിയുണ്ടാകും. ഇരിപ്പുവടിമേൽ തൂങ്ങിപ്പിടിച്ചിരിക്കുകയേ ഉള്ളു.

ചികിത്സ:— പൂവു ഛേദിച്ചു് അയോഡിൻരസം പുരട്ടുക. ധാരാളമായി പച്ചിലകൾ കൊടുക്കുക. 1 ഗ്രെയ്ൻ രസകർപ്പൂരം കൊടുക്കുക.



## അദ്ധ്യായം 17.

## കൃമികൾ

ആന്തരബാഹ്യഭേദം കൊണ്ടു കൃമികളെ രണ്ടായി തരം തിരിക്കാം.

ആന്തരകൃമികൾ; സാമാന്യമായി എല്ലാ പക്ഷികൾക്കും ഏറെക്കുറെ ആന്തരകൃമികളുണ്ടാകും. എന്നാൽ പക്ഷി ക്ഷീണിക്കുമ്പോൾ മാത്രമേ അവയുടെ ഉപദ്രവം വല്ലാതെ കാണുകയുള്ളു.

വെര, നാടകൃമി, ശ്വാസനാളകൃമി, വായുസഞ്ചികാകീടം എന്നിങ്ങനെ നാലു തരം ആന്തരകൃമികളുണ്ടു്.

## വെര (Round worm)

മലത്തിൽനിന്നും, ദുഷ്ടമായ മണ്ണിൽനിന്നും ഇതു സംക്രമിക്കുന്നു. ഈ ക്രമിയുടെ ബാധയുള്ള പക്ഷികളുടെ മലത്തിൽ അതിനെ സ്പഷ്ടമായി കാണാം; അതിന്നു കാലിഞ്ചുമുതൽ നാലിഞ്ചുവരെ നീളം ഉണ്ടാകും. ക്ഷീണം, രക്തക്ഷയം, അരുചി, പരുപരുത്ത പൂട; ഈ ലക്ഷണങ്ങൾ കണ്ടാൽ ആദ്യമായി ക്രമികൾ മലത്തിലുണ്ടോ എന്നു പരിശോധിക്കണം. ശുചീകരണത്തിൽ നിഷ്കൎഷിക്കുകയും ആഴ്ചയിലൊരിക്കൽ പുവന്നുള്ളി അരിഞ്ഞു കൊടുക്കുകയും ചെയ്താൽ ഇതിന്റെ ബാധ കടക്കുകയില്ല.

ചികിത്സ:— നൂറു കോഴികൾക്കുള്ള കണക്കാണ് ഇനി വിവരിക്കുന്നതു്. ആദ്യമായി കോഴികളെ 24 മണിക്കൂർ പട്ടിണിയിടുക. ഒരു റാത്തൽ പുകയില അരിഞ്ഞു 2 മണിക്കൂർ വെള്ളത്തിലിട്ടു പിഴിഞ്ഞരിച്ച് അതിൽ പതിവനുസരിച്ചു കൊടുക്കുന്ന മിശ്രകത്തിൽ പാതി എടുത്തു നനച്ചു കൊടുക്കുക. 2 മണിക്കൂർ കഴിഞ്ഞാൽ 11 ഔൺസ് വിരേചനലവണം ചേൎത്തു ബാക്കി മിശ്രകം നനച്ചുകൊടുക്കുക. പത്തു ദിവസം കഴിഞ്ഞാൽ ഈ ക്രിയ ആവൎത്തിക്കണം.

അല്ലെങ്കിൽ, കോഴി ഒന്നുക്കു് ഒരു ടീസ്പൂൺ ടർപെൻറൈനും ഒലിയെണ്ണയും കൊടുക്കുക. 5—10 ഗ്രെയ്ൻ അടയ്ക്കാപ്പൊടിയോ ഒരു ഗ്രെയ്ൻ തൈമോളോ 2 ഗ്രെയ്ൻ സാൻറണിനോ (വെരപ്പൊടി) കൊടുത്തു രണ്ടു മണിക്കൂർ കഴിഞ്ഞാൽ വയറിളക്കുക. മലം കത്തിക്കുകയും കളത്തിലും കൂട്ടിലും ഉപ്പുവെള്ളം തളിക്കുകയും വേണം.

## നാട ക്രമി (Tape worm)

കുടലിന്റെ ഉള്ളിൽ പറ്റിപ്പിടിച്ചുകിടക്കുന്ന ഈ ക്രമി യഥാൎത്ഥത്തിൽ പരന്ന നിരവധി തുണ്ടുകളുടെ ഒരു മാലയാകുന്നു.

ഓരോ തുണ്ടും വളരെ മുട്ടകൾ കൊണ്ടു നിറഞ്ഞിരിക്കും. പോ ട്ടിലുള്ള തുണ്ടുകൾ മുറിഞ്ഞുമുറിഞ്ഞു മലത്തിൽകൂടി പോകു മ്പോൾ മുകളിൽനിന്നു പുതിയ തുണ്ടുകൾ ഉണ്ടായിക്കൊണ്ടിരി ക്കും. മലത്തിൽ ഈ തുണ്ടുകൾ കാണാം.

ചികിത്സ:— 24 മണിക്കൂർ പട്ടിണിയിട്ടു് കുറച്ചു വെളുത്തുള്ളി തിന്മാൻ കൊടുത്തു 2 മണിക്കൂർ കഴിഞ്ഞാൽ വയറിളക്കു ക. വെരയ്ക്കുള്ള ചികിത്സകളും നന്നു്.

## ശ്വാസനാളക്രമി (Gape worm)

ഇതു ക്ലക്കകളേയും കോഴിക്കുഞ്ഞുങ്ങളേയും ബാധിക്കുന്ന ഒന്നാകുന്നു. ഇതു പരക്കുന്നതു് ദുഷ്ടമായ മണ്ണിൽനിന്നാണു്. ഈ ക്രമി ശ്വാസനാളത്തിന്റെ ശ്ലേഷ്മചർമ്മത്തിൽ പററിപ്പിടി ച്ചു കിടന്നുകൊണ്ടു് ശ്വാസരോധം ഉണ്ടാക്കുന്നതിനാൽ പക്ഷി കൊക്കു പിളൎന്നുപിടിച്ചു ക്ലേശിക്കുന്നതായി കാണാം. y എന്ന അക്ഷരത്തിന്റെ ആകൃതിയിൽ ഇണയായിട്ടേ ഇതു കാണപ്പെടു ന്നുള്ളു.

ചികിത്സ:— പക്ഷികളുടെ താമസസ്ഥലം മാററി പഴയ കള ത്തിൽ കുമ്മായം വിതറി കിളച്ചുമറിച്ചു് ഒരു വിളവെടുക്കു ക. 2 കൊല്ലത്തേയ്ക്കു പിന്നെ അവിടെ കോഴികളെ വ ളൎത്തരുതു്. ഒരു നേരിയ തൂവൽ ടർപെൻറൈനിൽ മുക്കി എടുത്തു രോഗിയുടെ കൊക്കു പൊളിച്ചു ശ്വാസനാളത്തിൽ തൂവൽ കടത്തി പാതി തിരിച്ചു് എടുക്കുക. ടർപെൻ റൈനിന്റെ ഗന്ധം കൊണ്ടു തല തിരിഞ്ഞു കിടക്കുന്ന ക്രമികൾ പക്ഷി ചുമയ്ക്കുമ്പോൾ പുറത്തേയ്ക്കു പോരും.

## വായുസഞ്ചികാകീടം.

പതിരു്, എല്ലുകൾ, മൂത്രഗ്രന്ഥികൾ ഇവയെ ബാധി ക്കുന്ന ഒരുതരം കീടമാണിതു്. ഈ ക്രമി ബാധിച്ച പക്ഷി ശ്വാ സകോശപാകം കൊണ്ടെന്നപോലെ ക്ലേശിക്കുന്നതായി കാ

ണാം. പത്തു കോഴിക്കു് ഒരു ടീസ്പൂൺ ഗന്ധകം മിശ്രകത്തിൽ കൊടുത്താൽ ഇതു വരാതിരിക്കും. രോഗിയെ കൊന്നു ചുട്ടുകളയുന്നതാണുത്തമം.

## ബാഹ്യ കൃമികൾ.

പുഴക്കടി, പേൻ, ചെള്ളു്, കീടങ്ങൾ, മൂട്ട എന്നിങ്ങനെ അഞ്ചുതരം ബാഹ്യകൃമികൾ ഉണ്ടു്.

## പുഴക്കടി (White comb)

വേഗത്തിൽ വ്യാപിയ്ക്കുന്ന ഒരു പൂപ്പലിന്റെ ബാധ കൊണ്ടുണ്ടാകുന്ന ഈ സുഖക്കേടിനു് വെള്ളപ്പൂവു് എന്ന ഒരു അപരനാമധേയം ഉണ്ടു്. ഇതു മനുഷ്യരേയും പിടിപെടുന്നതിനാൽ ശുശ്രൂഷകന്മാർ വളരെ മനസ്സിരുത്തണം.

പൂവിന്മേൽ വെളുത്തോ മഞ്ഞച്ചോ ഉള്ള പുള്ളികൾ കണ്ടുതുടങ്ങുകയും അവ ഒന്നിച്ചു ചേന്നു് കീഴ്പ്പോട്ടു പരക്കുകയും ചെയ്യുന്നു. ആദ്യമായി കോഴികൾക്കു വലിയ ഉപദ്രവമുണ്ടെന്നു തോന്നുകയില്ലെങ്കിലും രോഗം കടുക്കുമ്പോൾ ക്ഷീണം വദ്ധിക്കുകയും അതുകൊണ്ടു് അവ മരിക്കുകയും ചെയ്യും.

ശുചീകരണമല്ലാതെ നിവാരണമൊന്നുമില്ല.

ചികിത്സ:— രോഗബാധയുള്ള ഭാഗങ്ങൾ സോപ്പുവെള്ളം കൊണ്ടു കഴുകി അവിടെ ഇടയ്ക്കിടയ്ക്കു വാസ്ലീൻ പുരട്ടുക. രസക്കഴമ്പും പുരട്ടാം. ശോധനയും ബലവും ഉണ്ടാക്കുന്ന ഔഷധങ്ങൾ അകത്തേക്കു കൊടുത്തുകൊണ്ടിരിക്കണം. ഇതു് ഒരിക്കൽ കൂട്ടത്തോടെ കടന്നുപിടിച്ചാൽ പിന്നെ ഉന്മൂലനം ചെയ്യാൻ സാധിക്കാതായ്വരുമെന്നതുകൊണ്ടു് ആദ്യമായി ഇതു പ്രത്യക്ഷപ്പെട്ട പക്ഷിയെ ദൂരെ മാററിക്കളയണം. പാരഫിൻ എണ്ണയോ ടർപ്പെൻറൈൻ തൈലമോ പുരട്ടുന്നതു നന്നു്.

## പേൻ (Lice)

വീട്ടുപക്ഷികളെ ബാധിക്കുന്ന പേൻ പലതരത്തിലു ണ്ടെങ്കിലും ചികിത്സാകാൎയ്യത്തിൽ യാതൊരു വ്യത്യാസവും ഇ ല്ലാത്തതിനാൽ എല്ലാററിനേയും ഒരു തരമായി ഗണിക്കേണ്ടതേ യുള്ളു. പേൻ പക്ഷികളുടെ തൂവലിന്മേലും പൂടകളിന്മേലും മുട്ട യിട്ടു വിരിഞ്ഞു് അവയുടെ ശരീരത്തിൽത്തന്നെ കുടികൊള്ളുന്നു. ഒരിക്കലും പക്ഷിയുമായി വേർപെട്ടു വസിക്കുന്നില്ല. പേനിന്റെ മുട്ടകൾ ചെറിയ തരികളായി പൂടകളിന്മേൽ പററിപ്പിടിച്ചു കാ ണാം. എല്ലായ്പോഴും പൂടകളുടെ ഇടയിൽ കൊക്കുകൊണ്ടു ചൊറി യുന്ന ഒരു പക്ഷിയെ പരിശോധിച്ചാൽ ഈ കൃമികളെ കാണാൻ കഴിയും. ഇതിന്റെ ബാധയാൽ കുറെ കടിക്കുമെന്നല്ലാതെ മററു വലിയ ന്യൂനതകളൊന്നും വരാനില്ല. പരാഗസ്നാനത്തിനു വേ ണ്ടുന്ന സൌകൎയ്യങ്ങളുണ്ടെങ്കിൽ ഒരിക്കലും പേൻ പെരുകുന്നത ല്ല. അതിനുള്ള പൊടി നനഞ്ഞിരിക്കരുതു്; അതിൽ സ്വ ല്പം ഗന്ധകപ്പൊടിയോ പുകയിലപ്പൊടിയോ ചേൎത്താൽ നന്നു്.

പേനുള്ള പക്ഷിയെ കോഴിയപ്പയില ഇട്ടു തിളപ്പിച്ച വെള്ളം കൊണ്ടു കുളിപ്പിച്ചാൽ കൊള്ളാം. അല്ലെങ്കിൽ അവ യുടെ ദേഹത്തിൽ പുകയിലപ്പൊടിയോ ഗന്ധകപ്പൊടിയോ ഇടുക. പൂടകളുടെ ഇടയിൽ നല്ലപോലെ പൊടി പ്രവേശിക്കണം.

## ചെള്ളു് (Fleas)

1. കൂട്ടിലും കളത്തിലും വീട്ടുപക്ഷികളുടെ ശരീരത്തിലും വസിക്കുന്ന ഒരു കൃമിയാകുന്നു ചെള്ളു്. ഇതു പെരുകുന്നതു് മ ലം ഈട്ടം കൂടിക്കിടക്കുന്ന സ്ഥലങ്ങളിലാണു്. പക്ഷികളെ സ്ഥലം മാററി പഴയ കളത്തിൽ കുമ്മായം വിതറി കിളയ്ക്കുക; കൂട്ടിൽ കരട്ടെണ്ണയും വെങ്കളിയും പൂശുക; കോഴിയുടെ ദേഹത്തിൽ പു കയിലപ്പൊടിയോ ഗന്ധകപ്പൊടിയോ വിതറുക. എന്നാൽ ചെ ള്ളുകൾ നശിച്ചുപോകും.

2. വേറൊരുതരം ചെള്ളുണ്ടു്: അതിന്റെ നിറം കറുത്തിരിക്കും; മൊട്ടുസൂചിയുടെ മൊട്ടിന്റെ പാതി വലിപ്പവും കാണും; പൂട്ടു്, താട, കണ്ണു്, കാതു് ഇവയുടെ നാലു പുറവും കൂട്ടം കൂട്ടമായി പററിപ്പിടിച്ചു കിടക്കും; എളുപ്പത്തിൽ വിട്ടുപോരില്ല; ഈ കരിഞ്ചെള്ളിനെ നശിപ്പിക്കാൻ പേനിന്റെ ചികിത്സ ചെയ്താൽ പോരാ. മണ്ണെണ്ണയിൽ മൂന്നിരട്ടി വെട്ടെണ്ണ ചേൎത്തു് കണ്ണിൽ പോകാതെ പുരട്ടുക. കൂട്ടും പരിസരങ്ങളും ശുചിയാക്കുകയും വേണം.

ചെള്ളു ബാധിച്ച പ്രദേശത്തു് യാതൊരുതരം അഴുക്കുകളും കിടക്കരുതു്. മലം അന്നന്നു മാററി കുമ്മായം ചേൎത്തു കുഴിച്ചിടണം.

### കീടങ്ങൾ (Mites)

#### 1. മുരിങ്ങാക്കാൽക്കീടം (Scaley leg mite)

കാലിന്റെ ചൎമ്മത്തിനകത്തു തുളച്ചു കേറി അവിടെ പെററുപെരുകുന്ന ഈ കീടം പുറത്തേയ്ക്കു തള്ളിക്കളയുന്ന മലാംശമാണു് കാലിന്മേൽ മുരിങ്ങപോലെ പൊതിഞ്ഞു കാണുന്നതു്. പ്രധാനമായി മണൽപ്രദേശങ്ങളിലാണു് ഈ കേടു വരുന്നതു്. ശുചീകരണത്തിൽ ശ്രദ്ധ വച്ചാൽ ഇതിനെ ഭയപ്പെടേണ്ട.

ചികിത്സ:— സോപ്പുവെള്ളംകൊണ്ടു മുരിങ്ങ മാൎദ്ദവപ്പെടുത്തി അടൎത്തിക്കളഞ്ഞു് മണ്ണെണ്ണയിൽ മൂന്നിരട്ടി പുന്നയ്ക്കയെണ്ണയോ മരവട്ടിയെണ്ണയോ ചേൎത്തു പുരട്ടുക. ഇതു മൂന്നുംനാലും ദിവസം കൂടുമ്പോൾ മൂന്നുനാലു പ്രാവശ്യം ചെയ്യണം. അല്ലെങ്കിൽ കാൽ മാത്രം മണ്ണെണ്ണയിൽ പതിനഞ്ചു മിനിട്ടുനേരം മുക്കിപ്പിടിച്ചു കഴുകിക്കളയുക. പൂടമേൽ മണ്ണെണ്ണ പററാതെ സൂക്ഷിക്കണം; അല്ലെങ്കിൽ ടാർ പൂശുക. ഇതുകൊണ്ടു പൂട വൃത്തികേടാകുമെങ്കിലും സുഖക്കേടു നിശ്ശേഷം ഭേദമാകും.

## 2. ചെങ്കീടം (Red Mite)

പകൽ മുഴുവൻ വല്ല പഴുതിലും പതിയിരുന്ന രാവായാൽ ഇറങ്ങി പുറപ്പെട്ടു പക്ഷികളുടെ ചോര വലിച്ചു കുടിക്കുന്ന ഒരുതരം ബാധയാണു് ഈ കീടം. വലിപ്പത്തിൽ ഒരു മൊട്ടുസൂചിയുടെ മൊട്ടിനേക്കാൾ ചെറുതായിരിക്കും; ചോര കുടിക്കുന്നതിനു മുമ്പു് വിളറിയിരിക്കുമെങ്കിലും അതിന്നു ശേഷം മാണിക്യമണിപോലെ ചുവന്നു കാണാം. ഈ കീടം ബാധിച്ച കോഴി രക്തക്ഷയംകൊണ്ടു ക്ഷീണിച്ചു മരിച്ചുപോകും.

ചികിത്സ:— ഇരിപ്പുവടിക്കാലുകൾ ടാറോ കരടെണ്ണയോ നിറച്ച തളികകളിൽ വച്ചാൽ ഇതിനെ ഭയപ്പെടേണ്ട. കൂട്ടിൽ ഇടയ്ക്കിടയ്ക്കു കരടെണ്ണയും വെകളിയും പൂശിക്കൊണ്ടിരുന്നാൽ ഈ ജന്തുവിന്നു താമസിക്കുവാൻ സൌകര്യപ്പെട്ട സ്ഥലം കിട്ടാതാകും. കോഴിയുടെ മേൽ പുകലപ്പൊടിയും വിതറണം.

## 3. പിഞ്ഛശാദകീടങ്ങൾ (Depluming or feather eating mites)

ഈ കീടം തൂവലിൻെറ കട തുളച്ചു് അവിടെ മുട്ടയിടുകയും ആ മുട്ടകൾ വിരിഞ്ഞു പുറത്തുവരുന്ന കുഞ്ഞുങ്ങളും ഇങ്ങനെ തന്നെ പെരുകുകയും ചെയ്യുന്നു. തൂവൽക്കടയ്ക്കലുള്ള ചൊറിച്ചിലും കടിയും കാരണം പക്ഷികൾ സദാ കൊത്തിവലിക്കുകയാൽ ഈ കീടം ബാധിച്ച ഒരു കൂട്ടം ആകെ അചിരേണ നഗ്നമായിത്തീരും.

ചികിത്സ:— അഞ്ചു ശതമാനം കാർബോളിക് അമ്ലം ചേർത്ത വാസലേൻ തൂവൽക്കടയ്ക്കൽ പുരട്ടുക. ഒരു ടീസ്പൂൺ ഗന്ധകം ഇരുപതു് ഔൺസു് മണ്ണെണ്ണയിൽ അലിച്ചതും ഉപയോഗിക്കാം. ഇതു് അധികമായി പുരട്ടിയാൽ പൊള്ളും. ഗന്ധകം ചേർത്തു വെയിലത്തുവച്ച വേപ്പെണ്ണയുടെ തെളിയും ഇതിന്നു് ഒരു നല്ല ഔഷധമാകുന്നു. കൂട്ടിൽ മണ്ണെണ്ണ തളിക്കുകയും ചെയ്യണം.

## കോഴിമൂട്ട (Fowl tick)

ആയുസ്സിൻെറ ആദ്യഘട്ടം കോഴിയുടെ ദേഹത്തിലും പിന്നെ പുറമേയും കഴിച്ചുകൂട്ടുന്ന ഒരു ജന്തുവാണിതു്. പൂർണ്ണ പ്രായമെത്തിയ മൂട്ട പകൽ എവിടെയെങ്കിലും ഒളിച്ചിരുന്നു രാത്രിസമയത്തു് പുറത്തേക്കു വന്നു കോഴിയുടെ ശരീരത്തിൽ നിന്നു രക്തം വലിച്ചു കുടിക്കുന്നു. ഒരൊററ രാവുകൊണ്ടു രണ്ടുമൂന്നു മൂട്ടകൾ ഒരു കോഴിയെ ജീവച്ഛവമാക്കിത്തീക്കുമെന്നു പറഞ്ഞാൽ അവയുടെ രാക്ഷസസ്വഭാവം സ്പഷ്ടമാകുമല്ലോ. യാതൊരു ഭക്ഷണവും ഇല്ലാതെ വളരെ മാസക്കാലം ജീവിച്ചിരിപ്പാനുള്ള ശക്തി അവയ്ക്കുണ്ടു്. മൂട്ടക്കുഞ്ഞുങ്ങൾ കോഴിയുടെ ശരീരത്തിൽ പററിപ്പിടിച്ചിട്ടുള്ള ഭാഗങ്ങളിൽ വേപ്പെണ്ണ പുരട്ടിയാൽ അവ താനേ താഴെ വീണുപോകും.

ചികിത്സ:— ഇരുപ്പുവടിയുടെ കഷ്ണകൾ ടാറോ കരടെണ്ണയോ നിറച്ച തളികകളിൽ വയ്ക്കുക.

## മൂട്ടപ്പനി (Teck fever)

നിദാനം:— ഈ രോഗത്തിനു കാരണം ഒരുതരം രോഗാണുക്കളാണു്. രോഗിയായ പക്ഷിയുടെ രക്തം കുടിച്ച മൂട്ട പിന്നെ ഒരു കോഴിയുടെ ചോര കുടിക്കുമ്പോൾ രോഗാണു പുതിയ പക്ഷിയുടെ ശരീരത്തിൽ പ്രവേശിക്കുന്നു. ഇങ്ങനെ ഈ രോഗം പരത്തുന്നതു മൂട്ടകളാകുന്നു. രോഗം മാറിയ കോഴിയുടെ രക്തത്തിലും ഈ രോഗബീജം ഉണ്ടാകും.

ലക്ഷണം:— പനിയുടെ കാഠിന്യം കൊണ്ടു ക്ഷീണിച്ച കോഴി വളരെ വേഗം മരിച്ചുപോകും.

നിവാരണം:— മൂട്ടയ്ക്കുള്ള ചികിത്സ.

ചികിത്സ:— കോഴിയുടെ ഘനംനോക്കി 3 റാത്തലിനു 1/3 ഗ്രേയ്ൻ സോയാമിൻ കുറച്ചു തിളച്ചാറിയ വെള്ളത്തിൽ അലിച്ചു് ഔരസമാംസപേശിയിൽ കുത്തി വയ്ക്കുക.

ഭക്ഷണം:— ബലകരവും ലഘുവുമാകണം. 24 മണിക്കൂർ കഴിഞ്ഞാൽ കുത്തിവയ്പു് ഒന്നുകൂടി ആവത്തിക്കണം.

# അദ്ധ്യായം 18.

# പ്രായോഗിക നിർദ്ദേശങ്ങൾ.

---

## 1. മേദുരീകരണം. (തടിപ്പിക്കൽ)

(1) പക്ഷിയെ തീരെ അനക്കരുതു്. പിടക്കൂട്ടു പോലെ ഒരു കൂട്ടിലിട്ടാൽ മതിയാകും.

(2) വെളിച്ചം അധികം പാടില്ല; എന്നാൽ ഭക്ഷണാനന്തരം പക്ഷി ഉറങ്ങിക്കൊള്ളും.

(3) തണുപ്പു തട്ടരുതു്.

(4) മനുഷ്യരുടേയും മൃഗങ്ങളുടേയും ശല്യമില്ലാത്ത സ്ഥലത്തായിരിക്കണം പക്ഷിയെ താമസിപ്പിക്കുന്നതു്.

(5) വേഗം ദഹിക്കുന്ന ഭക്ഷണമേ കൊടുക്കാവൂ.

ഇരുപത്തിനാലു മണിക്കൂർ പട്ടിണിയിട്ടതിനു ശേഷം ആദ്യത്തെ തീൻ കൊടുക്കുക. വെള്ളം കൊടുക്കരുതു്. മിശ്രകം മോരിൽ കുഴച്ചു് രണ്ടു മണിക്കൂർ കഴിഞ്ഞാൽ ഉപയോഗിക്കാം. ദിവസത്തിൽ രണ്ടു നേരം പന്ത്രണ്ടു മണിക്കൂറിടവിട്ടു് അര മണിക്കൂറിടകൊണ്ടു തിന്നുന്നതു കൊടുക്കുക. ശേഷിക്കൽ ആർദ്രമാക്കിയതു പിന്നെ എടുക്കരുതു്.

ശരിയായി തടിക്കുവാൻ ക്ലുക്കുകൾക്കു മാത്രം 28 ദിവസവും മറ്റെല്ലാററിനും 21 ദിവസവും വേണം. പിന്നെ തടി കുറയുകയേ ഉള്ളു.

തടിപ്പിക്കുവാനുള്ള തീററ:—

| | | | |
|---|---|---|---|
| തേങ്ങാപ്പിണ്ണാക്കു | ഭാഗം | 15 | എല്ലാം തുക്കം |
| തവിടു് | ,, | 2 | |
| മരക്കിഴങ്ങു (വേവിച്ചതു്) | ,, | 10 | |

കോഴിക്കും താറാവിനും ഈ ഭക്ഷണത്തിൽ മരക്കിഴങ്ങു ക്രമത്തിൽ 15 ഭാഗമാക്കണം. മററു പക്ഷികൾക്കു് ഒരു മാററവും വരുത്തേണ്ടതില്ല.

ഒടുവിലത്തെ പത്തു ദിവസം കുറച്ചു് എള്ളു ചേക്കുന്നതായാൽ മാംസത്തിന്നു രുചി കൂടും.

## 2. നപുംസകീകരണം. (കപ്പാസിടൽ)

പന്ത്രണ്ടു മുതൽ പതിനാലു വരെ ആഴ്ച പ്രായമായ ആരോഗ്യമുള്ള പൂവൻകുഞ്ഞുങ്ങളെ കപ്പാസിടുവാൻ എടുക്കാം. ആരോഗ്യമില്ലാത്തവയെ എടുക്കരുതു്.

ശസ്ത്രങ്ങൾ:— മൂർച്ചയുള്ള ഒരു കത്തി.

വ്യാസകങ്ങൾ:— മുറിവായ കൂടാതെ അകത്തിപ്പിടിക്കുവാൻ ഉപകരിക്കുന്ന ഒരുതരം ചവണ.

നല്ല മുനയുള്ള രണ്ടുമൂന്നു സൂചികൾ.
ഒരു ചെറിയ ചകണ.
(തല വളഞ്ഞതായാൽ നന്നു്)

24 മണിക്കൂർ പട്ടിണിയിട്ട പൂവൻകുഞ്ഞിനെ ഒരു ഡെസ്കിന്മേൽ കിടത്തി, മുട്ടിനുമീതെ കാലുരണ്ടും ഒരു കുടുക്കിട്ടു കെട്ടി, രണ്ടു ചിറകുകളും ആ വിധത്തിൽത്തന്നെ ബന്ധിച്ചു്, ചരടു രണ്ടിൻെറയും അററത്തു് എന്തെങ്കിലും ചെറിയ ഓരോ ഭാരം കെട്ടിയിടുക. ഒടുവിലെ രണ്ടു വാരിയെല്ലുകളും സ്പർശം കൊണ്ടറിഞ്ഞു് അവ കൂടെ ഇടയിലുള്ള പൂട തണുത്ത വെള്ളംകൊണ്ടു നനച്ചു കുറെ എണ്ണം പറിച്ചു കളഞ്ഞു്, ഉദ്ദേശം ഒന്നര ഇഞ്ചു നീളത്തിൽ കത്തികൊണ്ടു് ഒററത്തവണയായി കീറുക. വ്യാസകം കൊണ്ടു മുറി അകത്തി, അകത്തുള്ള പാട സൂചി കൊണ്ടു പൊട്ടിച്ചു നോക്കിയാൽ പൃഷ്ഠാസ്ഥിയോടു ചേൎന്നു കിടക്കുന്നതും ഇളം മഞ്ഞ നിറത്തിൽ പയറുമണിയുടെ വലുപ്പത്തോടു കൂടിയതും ആയ വൃഷണം (Testicle) കാണാം. ചകണ ഉള്ളിൽ കടത്തി ഇതിൻെറ പിന്നിലുള്ള ചമ്മത്തിൽ അമൎത്തിപ്പിടിച്ചു് ഒന്നു തിരിച്ചു വലിച്ചെടുക്കുക. വൃഷണത്തിൻെറ ഒരു തരി പോലും ഉള്ളിൽ അവശിഷ്ടമാകരുതു്. രണ്ടു വൃഷണങ്ങളും ഒരു ഭാഗത്തെ മുറിയിൽക്കൂടി എടുക്കാമെങ്കിലും ശീലമില്ലാത്തവർ രണ്ടു ഭാഗത്തും

ഓരോ ദ്വാരം ഉണ്ടാക്കുന്നതാണുത്തമം. വ്യാസകം എടുത്താൽ മുറി തന്നെത്താൻ കൂടിക്കൊള്ളും; തുന്നിക്കേണ്ടതില്ല.

പത്തു ദിവസത്തേയ്ക്കു് ആയാസത്തിന്നനുവദിക്കരുതു്. ഭക്ഷണം മൃദുവായിരിക്കണം. (ചോറു നന്നു്). തൊലിയുടെ ചുവടെ കാററു കേറി വീക്കുന്നുണ്ടെങ്കിൽ കുത്തി ദ്വാരമുണ്ടാക്കി വായു കളയണം.

കപ്പാസിട്ട പൂവൻ ആകൃതിയിൽ പിടയെപ്പോലെയിരിക്കും; സാധാരണ കൂവുകയില്ല; സ്വഭാവത്തിൽ സൌമ്യനായിരിക്കും; അസാമാന്യവേഗത്തിൽ പുഷ്ടിപ്പെടുകയും ചെയ്യും. അമേരിക്കയിൽ ഇവനെക്കൊണ്ടു കുഞ്ഞുങ്ങളെ നോക്കാൻ പരിചയിപ്പിക്കുന്നുണ്ടത്രെ!

## 3. ദുശ്ശീലങ്ങൾ. (Vices)

I. ഏതെങ്കിലും കാരണത്താൽ വ്രണപ്പെട്ടു വരുന്ന ചോരയോ, കാലിന്റെ തൂമഞ്ഞ നിറമോ കണ്ടിട്ടു കുഞ്ഞുങ്ങൾ തമ്മിൽത്തമ്മിൽ കാലു കൊത്തിപ്പൊളിക്കുവാൻ തുടങ്ങുന്നു. ചോരയുടെ സ്വാദു് അറിഞ്ഞാൽപ്പിന്നെ അവ ഒരിക്കലും വിടുകയില്ല. മുറിവേററ കുഞ്ഞിനേയും കൊത്തുന്നതിൽ കൌതുകം പ്രദർശിപ്പിക്കുന്നവയേയും മാററാഞ്ഞാൽ ഈ രാക്ഷസസ്വഭാവം കൂട്ടത്തോടെ പരക്കും.

കുഞ്ഞുങ്ങളുടെ കാലു മുറിയാതെ നോക്കുകയും പച്ചപ്പുൽത്തിരുകൾ കുറച്ചു പൊക്കത്തിൽ കെട്ടിത്തൂക്കിക്കൊടുക്കുകയും ചെയ്താൽ ഇതുണ്ടാവില്ല.

II. തൊണ്ടിനു ബലം കുറവാകയാലോ തൊണ്ടു് ഇല്ലായ്കയാലോ ഇടുമ്പോൾത്തന്നെ ഒരു മുട്ട ഉടയുകയും അതു കൊത്തുമ്പോൾ കോഴിക്കു രുചിയറിയുവാൻ സാധിക്കുകയും ചെയ്യുന്നു. എന്നാൽ പിന്നെ ആ കോഴി കാണുന്ന മുട്ടകളെല്ലാം കൊത്തിക്കുടിക്കും. അനുകരണഭ്രമത്താൽ ഈ ദുശ്ശീലം മററു കോഴികളേയും ബാധിക്കും.

കട്ടകും കായവും അരിപ്പൊടിയും നിറച്ച മുട്ടകൾ കളത്തിനുള്ളിൽ പല സ്ഥലങ്ങളിലായി നിരത്തുക. പണ്ടത്തെ രുചിയോൎത്തു് ഈ മുട്ടകൾ കൊത്തുമ്പോൾ വല്ലാത്ത ചുവ അനുഭവിക്കേണ്ടി വരുന്നതിനാൽ പിന്നെ നല്ല മുട്ടകൾ കൊത്തി കുടിക്കാതാകും. ഇതുകൊണ്ടും ഈ ദുശ്ശീലം മാറാത്തവയെ കൊന്നു കളയുന്നതാണുത്തമം.

III. പിഞ്ഞരാദകീടങ്ങളുടെ ശല്യംകൊണ്ടു് ആദ്യമായി ഒന്നരണ്ടു തൂവൽ കൊത്തിവലിച്ചു വിഴുങ്ങുവാനും തദ്വാരാ കടയ്ക്കൽ പറ്റിപ്പിടിച്ച ചോരയുടെ സ്വാദു് അറിയുവാനും ഇടയായാൽ പക്ഷികൾ സ്വന്തം പൂടകളെല്ലാം കൊത്തിത്തിന്നു തുടങ്ങും. ഇങ്ങനെ അല്പദിവസംകൊണ്ടു് ഒരു കൂട്ടം മുഴുവൻ നഗ്നമായിത്തീരും.

പിഞ്ഞരാദകീടങ്ങൾക്കു ചികിത്സിക്കുകയും കൊത്തിവലിച്ചു തിന്നുവാൻ ധാരാളമായി പച്ചിലകൾ കെട്ടിത്തൂക്കിക്കൊടുക്കുകയും ചെയ്താൽ ഈ ദുശ്ശീലം വരുന്നതല്ല. ഒരിക്കൽ ഇതു ബാധിച്ചാൽ പിന്നെ മാററുക ദുസ്സാദ്ധ്യമാണു്.

IV. പൂവന്റെ നാലുപുറവും ഭാൎയ്യമാർ നിരന്നുനിന്നു പൂവു കൊത്തിത്തിന്നുന്നതായി ചിലപ്പോൾ കാണാം. ഈ വിശേഷതര ശീൎഷചുംബനം കൊണ്ടു തനിക്കു സുഖമേ ഉള്ളു എന്ന നാട്യത്തിൽ അവൻ അനങ്ങാതെ നിന്നുകൊടുക്കും. ഇതു കണ്ടാൽ ഉടനേതന്നെ ചാത്തനെ അകററുകയും പിടകൾക്കു കൊത്തിത്തിന്നുവാൻ പച്ചിലകൾ ക്ഷാമമില്ലാതെ കൊടുക്കുകയും വേണം. വ്രണം മുഴുവൻ ഉണങ്ങിയിട്ടല്ലാതെ പിന്നെ പൂവനെ കൂട്ടത്തിൽ കൂട്ടരുതു്.

V. പൂവന്നു് ഒരു പിടയോടുതന്നെ പക്ഷഭേദം ഉണ്ടാവുക അസാധാരണമല്ല. ഏതെങ്കിലും ഒരു പിടയുടെ തലയിലേയും പുറത്തേയും പൂടകൾ വളരെ കുറവായിക്കണ്ടാൽ അവളാണു് അവന്റെ പ്രേമഭാജനമെന്നു തീൎച്ചപ്പെടുത്താം. ഈ ദോഷം വരാതിരിപ്പാൻ ആഴ്ചയിൽ ഒന്നോ രണ്ടോ ദിവസം പൂവനെ കൂട്ടത്തിൽനിന്നു മാററി നിൎത്തിയാൽ മതി.

4. വീട്ടുപക്ഷികളുടെ വളം വളരെ വിലപിടിച്ചതാകുന്നു. അവയുടെ മലം ചവറോ പൊടിമണ്ണോ ചേർത്തു മഴ കൊള്ളാത്ത ഒരു കുഴിയിൽ ശേഖരിച്ചിട്ടുന്നതായാൽ ആവശ്യംപോലെ എടുത്തുപയോഗിക്കാം. സാധാരണ ചെറുചെടികൾക്കു പത്തിരട്ടി മണ്ണു ചേർക്കാതെ ഈ വളം ഇടരുത്.

| പക്ഷിയുടെ പേർ | നനവു | ശുഷ്കദ്രവ്യം | പാക്യജനകാംശം | തൈജസാംശം | പൊട്ടാസിയം |
|---|---|---|---|---|---|
| കോഴികൾ (സ്വതന്ത്രങ്ങൾ) | 9·96 | 90·04 | 3·99 | 2·27 | 1·22 |
| ,, കളത്തിൽ വളത്തുന്നവ | 9·50 | 90·50 | 4·21 | 2·04 | 1·4 |
| ഒരു മാസമെത്തിയ കുഞ്ഞുങ്ങൾ | 11·00 | 89·00 | 5·56 | 1·56 | 1·4 |
| മൂന്നു ,, ,, ,, | 11·10 | 88·90 | 3·61 | 1·44 | 1·14 |
| താറാവുകൾ (സ്വതന്ത്രങ്ങൾ) | 10·00 | 90·00 | 4·90 | 4·46 | 1·60 |
| ക്ലൂക്കുകൾ ,, | 8·00 | 92·00 | 3·70 | 2·40 | 1·70 |
| പാത്തകൾ ,, | 9·10 | 90·90 | 2·80 | ·97 | 1·8 |

കാററു തട്ടി ഉണങ്ങിയ വളത്തിന്റെ വിശകലനഫലമാകുന്നു മേൽക്കാണിച്ച പട്ടികയിൽ വിവരിച്ചിട്ടുള്ളതു്. സാമാന്യമായി ഒരു കോഴിയിൽ നിന്നു് ഒരു മന്നു് (30 റാത്തൽ) ഉണക്കവളം കിട്ടുമെന്നു കണക്കാക്കിയിരിക്കുന്നു. മററു പക്ഷികളിൽ നിന്നു് ഇതിൽക്കൂടുതൽ കിട്ടുവാനാണു വഴി.

കേരളസാഹിത്യ അക്കാദമി

5. കണിക്കൂട്:— ഓരോ പിടയും എത്ര മുട്ട ഇടുന്നുണ്ടെന്നു കണക്കു കിട്ടുവാനാണ് ഈ തരം കൂടുകൾ ഉപയോഗിക്കുന്നത്. നാലു പിടകൾക്ക് ഒരു കൂടു വീതം വേണം. മുട്ടയിടുവാൻ പിട കൂട്ടിൽക്കയറിയ ഉടനെ വാതിൽ തന്നെത്താൻ അടയുന്നതിനാൽ അന്യസഹായം കൂടാതെ അതിന്നു പുറത്തു വരുവാൻ സാധിക്കുന്നതല്ല. അതുകൊണ്ടു് ഇടയ്ക്കിടയ്ക്കു (മണിക്കൂറിൽ ഒരു പ്രാവശ്യമെങ്കിലും) ചെന്നു പരിശോധിച്ചു് മുട്ട ഇട്ടു കഴിഞ്ഞവയെ എടുത്തു പുറത്താക്കണം. ഈ ഏർപ്പാടുണ്ടെങ്കിൽ പിടകളെല്ലാം നല്ലപോലെ മുട്ടയിടുന്നതുമാണ്.

6. പിടകളെ തിരിച്ചറിയുന്നതെങ്ങനെ:— ഓരോ പിടയ്ക്കും ഓരോ പേരോ സംഖ്യയോ കൊടുത്തു് അതു കൊത്തി രേഖപ്പെടുത്തിയിട്ടുള്ള തള (അലൂമിനിയം മതി) ധരിപ്പിക്കുന്നതായാൽ പിടകളെ എല്ലാം വേഗം തിരിച്ചറിയാം. ഓരോ പിടയ്ക്കു് ഓരോ നിറത്തിലുള്ള സെല്ലുലോയിഡ് തളകൾ ഉണ്ടായാലും മതി.

വളരെ പിടകളുണ്ടെങ്കിൽ ഇനി വിവരിക്കുംപോലെ തളകൾ ധരിപ്പിക്കുന്നതായിരിക്കും നല്ലതു്. പൂജ്യം (0) മുതൽ ഒമ്പതു (9) വരെയുള്ള പത്തു് അക്കങ്ങൾക്ക് പത്തു നിറം തിരഞ്ഞെടുക്കുക. വീതി കൂടിയ തളകൾ പത്തിന്റെ സ്ഥാനത്തെയും വീതി കുറഞ്ഞ തളകൾ ആദ്യസ്ഥാനത്തെയും കുറിക്കുന്നു എന്നു തീർച്ചപ്പെടുത്തുക.

| | | | |
|---|---|---|---|
| വെളുപ്പ് | 0 | റോസ് | 5 |
| കറുപ്പ് | 1 | പച്ച | 6 |
| കടുംചുവപ്പ് | 2 | ഊത | 7 |
| നീല | 3 | മധുരനാരങ്ങനിറം | 8 |
| മഞ്ഞ | 4 | ചാര | 9 |

ഇത്തരത്തിൽ ആണു് 9 വരെയുള്ള സംഖ്യകൾ നിർണ്ണയിച്ചിട്ടുള്ളതെങ്കിൽ 84 എന്ന സംഖ്യയുള്ള കോഴിയെ ഏതെല്ലാം തളകൾ ധരിപ്പിക്കണം എന്നു നോക്കാം.

മധുരനാരങ്ങ നിറത്തിൽ വീതി കൂടിയ ഒരു തളയും മഞ്ഞ നിറത്തിൽ വീതി കുറഞ്ഞ ഒരു തളയും അതിൻെറ വലത്തു കാലിന്മേൽ അണിയിക്കണം. ഇങ്ങനെ 99 വരെയുള്ള സംഖ്യകൾക്കു വലത്തുകാലിന്മേൽ തളകൾ ധരിപ്പിച്ചാൽ മതി.

ഇടത്തുകാലിന്മേൽ വീതി കൂടിയ തളകൾ ആയിരത്തിൻെറ സ്ഥാനത്തെയും വീതി കുറഞ്ഞവ നൂറിൻെറ സ്ഥാനത്തെയും കുറിക്കുന്നു എന്നു വച്ചാൽ ഈ സമ്പ്രദായം കൊണ്ടു് 9,999 വരെയുള്ള സംഖ്യകൾ നിർണ്ണയിക്കുവാൻ സാധിക്കുന്നതാണു്.

7. വിശിഷ്ടഗുണങ്ങളുള്ള മാതാപിതാക്കന്മാരുടെ സന്താനങ്ങളെ വേർതിരിച്ചറിയുവാൻ സാധാരണമായി ഒരു വിദ്യ പ്രയോഗിക്കാറുണ്ടു്. അത്തരം പിടകളിൽ ഓരോന്നിൻെറയും മുട്ട വേറെ പൊരുന്നാൻ വയ്ക്കുകയൊ വിരിഞ്ഞു പുറത്തു വരുമ്പോൾ മററുള്ള കുഞ്ഞുങ്ങളുമായി കൂടാതിരിക്കുവാൻ വേണ്ട കരുതലുകൾ ചെയ്കയോ വേണം. വിരിഞ്ഞുവന്ന ഉടനെ കുഞ്ഞുങ്ങളുടെ കാൽ വിരലിന്നിടയിലുള്ള നേരിയ ചമ്മത്തിൽ തുളയുണ്ടാക്കുകയാണു് ഈ വിദ്യ. ഇതു 16 പ്രകാരത്തിൽ ചെയ്യാം. (ചിത്രം 27)

---

## ഔഷധങ്ങളുടെ അളവു്.

ദ്രവം.

| | | |
|---|---|---|
| 1 മിനിമ് | = | 1 തുള്ളി |
| 60 ” | = | 1 ടീസ്പൂൺ (1 ഡ്രാം) |
| 4 ടീസ്പൂൺ | = | 1 ടേബിൾസ്പൂൺ |
| 2 ടേബിൾസ്പൂൺ | = | 1 ഔൺസ് |
| 4 ഔൺസ് | = | 1 ഗിൽ |
| 4 ഗിൽ | = | 1 പൈൻറ് |
| 2 പൈൻറ് | = | 1 ക്വാർട്ട് |
| 4 ക്വാർട്ട് | = | 1 ഗാലൺ |

## 27. കുഞ്ഞുങ്ങളുടെ കാൽവിരലുകളുടെ ഇടയിലുള്ള ചർമ്മം തുളയ്ക്കേണ്ടും രീതി



കേരള സാഹിത്യ അക്കാദമി

തൂക്കം.

| | | |
|---|---|---|
| 20 ഗ്രെയ്ൻ | = | 1 സ്ക്രൂപിൾ |
| 3 സ്ക്രൂപിൾ | = | 1 ഡ്രാം |
| 8 ഡ്രാം | = | 1 ഔൺസ് |
| 12 ഔൺസ് | = | 1 റാത്തൽ |

## സാധാരണ അളവ്.

ദ്രവം.

| | | |
|---|---|---|
| 60 മിനിമ് (തുള്ളി) | = | 1 ഡ്രാം |
| 8 ഡ്രാം | = | 1 ഔൺസ് |
| 20 ഔൺസ് | = | 1 പൈൻറ് |
| 2 പൈൻറ് | = | 1 ക്വാർട്ട് |
| 4 ക്വാർട്ട് | = | 1 ഗാലൺ |

കേരളസാഹിത്യ അക്കാദമി

തൂക്കം.

| | | |
|---|---|---|
| 27·34 ഗ്രെയ്ൻ | = | 1 ഡ്രാം |
| 16 ഡ്രാം | = | 1 ഔൺസ |
| 16 ഔൺസ് | = | 1 റാത്തൽ (40 രൂപാ |
| 14 റാത്തൽ | = | 1 കല്ല് (Stone) [തൂക്കം) |
| 28 റാത്തൽ | = | 1 ക്വാർട്ടർ |
| 112 റാത്തൽ | = | 1 ശതത്തൂക്കം |
| 20 ശതത്തൂക്കം | = | 1 ടൺ |
| { 473½ ഗ്രെയ്ൻ | = | 1 ഔൺസ് } |
| { 7000 ” | = | 1 റാത്തൽ } |

## ചതുരശ്ര അളവ്.

| | | |
|---|---|---|
| 144 ചതുരശ്രാംഗുലം | = | 1 ചതുരശ്ര അടി |
| 9 ചതുരശ്ര അടി | = | 1 ചതുരശ്ര വാര |
| 4840 ചതുരശ്ര വാര | = | 1 ഏക്കർ |
| 640 ഏക്കർ | = | 1 ചതുരശ്ര നാഴിക |

## ചില ഔഷധങ്ങൾ.

1. അടയ്ക്കാക്കളി (Catechu):— ⅛ ഔൺസ് 160 ഔൺസ് വെള്ളത്തിൽ ചേൎത്തു കൊടുക്കുക. നീരിളക്കം, പീനസം, വാമുള്ള്, നേത്രപാകം, അതിസാരം, ഇവയ്ക്ക്.

2. അടയ്ക്കാപ്പൊടി:— 5 മുതൽ 10 വരെ ഗ്രെയ്ൻ. വിര, നാടക്കൃമി (Tape worm) ഇവയ്ക്ക്.

3. അന്നഭേദി (Iron sulphate):— ¼ മുതൽ 1 വരെ ഗ്രെയ്ൻ—ആർദ്രമിശ്രകത്തിൽ—ചടപ്പിന്നു്; 1 ശതമാനം കുടിക്കുന്ന വെള്ളത്തിൽ—വിഷൂചികയ്ക്കു (നിവാരണം); പൂവിന്റെ കറുത്ത ചീച്ചിലിന്നും നന്നു്.

4. അന്നഭേദിക്കൂട്ടമരുന്നു്:—

| | | |
|---|---|---|
| 1 ഔൺസ് അന്നഭേദി | | എല്ലാം ചേൎത്തലിക്കുക. |
| 3 ,, തുരിശു് | | |
| 40 ,, പൊറുക്ക | | |

160 ഔൺസ് വെള്ളത്തിൽ 1—2 ഔൺസ് ചേൎത്തു കുടിക്കുവാൻ കൊടുക്കുക. നീരിളക്കം, പീനസം, വാമുള്ള്, നേത്രപാകം ഇവയ്ക്ക്.

5. അയോഡിൻ (Iodine):— ആണിപ്പുണ്ണു കീറിയാൽ ഉള്ളിൽ നിറയ്ക്കുവാൻ.

6. അയോഡിൻരസം (Tincture of iodine):— ശസ്ത്രക്രിയയ്ക്കു രോഗാണുസംഹാരത്തിന്നു്; തുവൽ കൊഴിയുമ്പോഴും ബാലാതിസാരത്തിന്നും 160 ഔൺസ് വെള്ളത്തിൽ ⅛ ഔൺസു മരുന്നുചേൎത്തു കുടിക്കുവാൻ കൊടുക്കുക.

7. അയോഡിൻക്ഷീരം:—

| | | |
|---|---|---|
| അയോഡിൻ | ¼ | ഔൺസ് |
| പൊട്ടാസിയം അയോഡൈഡ് | ⅛ | ,, |
| വെള്ളം | 25 | ,, |

എല്ലാം ചേൎത്തലിച്ചു സൂക്ഷിക്കുക.

ഇതിൽനിന്നു് 3 ഔൺസു മരുന്നും 40 ഔൺസു പാലും ചേൎത്തു നല്ല വെള്ളനിറം കിട്ടുന്നതുവരെ തിളപ്പിക്കുക. 40 ഔൺസു കുടിക്കുന്ന വെള്ളത്തിൽ 5 ഔൺസു് അയോഡിൻക്ഷീരം ചേൎത്തു കൊടുക്കുക. ബാലാതിസാരം, (Chick's ordinary diarrhoea) ബാലശുക്ലാതിസാരം (Coccidosis) ഇവയ്ക്കു്.

8. ആവണക്കെണ്ണ:— ⅛ ഔൺസു്, വയറിളക്കാൻ.

9. എർഗട്ടു് (ദ്രവം) (Liquid extract of Ergot):— അണ്ഡബന്ധത്തിന്.

10. ഒലിയെണ്ണ (Olive oil):— ⅛—¼ ഔൺസു്. ശോധനയ്ക്കു്—അണ്ഡബന്ധത്തിനു്—മുട്ടയിടുന്ന പിടകോഴികൾക്കു വരുന്ന കാൽമുടന്തിന്.

11. കക്കപ്പൊടി:— തോൽമുട്ടയ്ക്കു്.

12. കടുകെണ്ണ (വേപ്പെണ്ണ):— കാൽമുടന്തു്, വാതം, സന്ധിവീക്കം ഇവയ്ക്കു പുരട്ടി തിരുമ്മുവാൻ.

13. കർപ്പൂരം:— പുരട്ടിത്തിരുമ്മുന്ന തൈലങ്ങളിൽ ചേൎക്കാൻ.

14. കർപ്പൂരരസം (Spirit of camphor):— 2 തുള്ളി 10 തുള്ളി ബ്രാണ്ടിയിൽ ചേൎത്തു പതിർപഴുപ്പിന്നു് (Pneumonia).

15. കരി:— ശീലവീപ്പിന്നു് (Soft crop) ബാർളിവെള്ളത്തിൽ ചേൎത്തു കുഴമ്പാക്കി ഓരോ ടീസ്പൂൺ മൂന്നു നേരം—സാധാരണ അതിസാരത്തിനു് ½ ഔൺസു് ഒലിയെണ്ണ ചേൎത്തു ദിവസം മൂന്നു നേരം.

16. കറപ്പുഗുളിക:—

| | | |
|---|---|---|
| കറപ്പു് | ½ | ഗ്രെയ്ൻ |
| കക്കപ്പൊടി | 5 | ,, |
| രസൊർമ്പു് | 5 | ,, |
| വാൽമുളകു് | 5 | ,, |

മലം തടയാൻ—സാധാരണ അതിസാരത്തിന് മൂന്നു നേരം ഒരു ദിവസം. (പകരം 1/4 ചാർങ്ങേശ്വാദി ഗുളിക വീതം ദിവസത്തിൽ മൂന്നു നേരം കൊടുക്കാം.)

17. കാർബോളിക് അമ്ലം (Carbolic Acid):— രോഗാണുസംഹാരി. (Disinfectant)

18. കാർബോളിക് വാസലേൻ:— 5% കാർബോളിക് അമ്ലം ചേർത്ത വാസലേൻ. മുറിവുകൾക്കും വ്രണങ്ങൾക്കും.

19. ക്ലോറോഡൈൻ (Chlorodyne):— ⅛ ഔൺസ് ഓലിയെണ്ണയിൽ 7—8 തുള്ളി, ദിവസത്തിൽ മൂന്നു നേരം. സാധാരണ അതിസാരത്തിനും രക്താതിസാരത്തിനും.

20. ക്വൈയന (Quinine):— 3 ഗ്രെയ്ൻ ദിവസം മൂന്നു നേരം—പനിക്ക്. (ശ്വാസനാളവ്യാകം)

21. കാൽഷിയം—നാഗം (Zinc) സോഡിയം—ഇവയുടെ സൾഫോ കാർബൊലേറ്റ് (Sulpho carbolate) ചേർത്തു് 5 ഗ്രെയ്ൻ 20 ഔൺസു വെള്ളത്തിൽ കുടിക്കുവാൻ—ശ്വാവശീർഷത്തിന്.

22. ഗന്ധകം:— പത്തു കോഴികൾക്ക് ഒരു ടീസ്പൂൺ നിറയെ മിശ്രകത്തിൽ—വായുസഞ്ചികാകീടനിവാരണത്തിന്.

ഗന്ധകം 5 ഗ്രെയ്ൻ, ഡോവർചൂർണ്ണം (Dover's powder) 1 ഗ്രെയ്ൻ. ദിവസത്തിൽ മൂന്നു തവണ—രക്താതിസാരത്തിന്.

23. ഗ്ലാബറുപ്പ് (Glauber's Salt):— 30 ഗ്രെയിൻ വയറിളക്കാൻ—വാതത്തിന്—അതിസ്ഥൌല്യത്തിന്.

24. ചുവന്നുള്ളി:— വെരയ്ക്കു നിവാരണം. ആഴ്ചയിലൊരിക്കൽ കുറേശ്ശെ കൊടുക്കുക; രുചികരമാണ്.

25. ചൊറുക്ക:— പുഴക്കടിച്ച പൂവിന്മേൽ പുരട്ടുവാൻ.

26. ടാർ:— മുരിങ്ങാക്കാൽകീടത്തിന് കാലിന്മേൽ പൂശുവാൻ.

27. ടാരാക്സാകം (Taraxacum):— രക്തം വീങ്ങിയ കരളിന്.

28. ടാർടാർ എമെററിക് (Tartar emetic):— ½ ഗ്രെയ്ൻ. കഫം ഉരുകുവാൻ,

29. ടർപ്പെൻറൈൻ:— ശ്വാസനാളക്രമിക്ക ആവൽ മുക്കി ശ്വാസനാളത്തിൽ കടത്തുവാൻ; വെര, നാടക്രമി ഇവയ്ക്കു് 5—10 തുള്ളി ½ ഔൺസ് ഓലിയെണ്ണയിൽ.

30. ഡഗ്ലസ് കൂട്ടമരുന്ന് (Douglas mixture):— ½ റാത്തൽ അന്നഭേദി, 1 ഔൺസ് സൾഫൂറിക് അമ്ലം, 80 ഔൺസു വെള്ളം. അന്നഭേദി വെള്ളത്തിലലിച്ച് അമ്ലം കുറേശ്ശെ ചേൎത്തലിക്കുക. മൺപാത്രത്തിൽ മാത്രം പെരുമാറുക. ½ ഔൺസു മരുന്ന് 40 ഔൺസു വെള്ളത്തിൽ കുടിക്കുവാൻ കൊടുക്കുക. രസായനം—ചടപ്പിന്; വിളൎപ്പിന്.

31. ഡിജിററാലിസ് രസം (Tincture of digitalis):— 1 തുള്ളി—ഹൃദയക്ഷീണം മാററുവാൻ. (ശ്വാസകോശപാകത്തിൽ പൂവ്വു കരിവാളിച്ചാൽ കൊടുക്കുക).

32. തണുത്ത വെള്ളം—മഞ്ഞുകട്ട:— തല തണുപ്പിക്കാൻ. ഭ്രമം, പക്ഷവാതം, ശിരസ്സിൽ രക്തമടിക്കൽ എന്നിവയ്ക്കു്.

33. തുരിശു്:— വ്രണശോധനത്തിന്.

34. തുരിശു കൂട്ടമരുന്ന് (Coppersulphate mixture):— 2½ റാത്തൽ തുരിശു്, 160 ഔൺസു വെള്ളം, 2½ ഔൺസു സൾഫൂറിക് അമ്ലം. എല്ലാം ചേൎത്തു വയ്ക്കുക. 26 ഇരട്ടി വെള്ളം ചേൎത്തു കുടിക്കുവാൻ കൊടുക്കുക—നീർപ്പോളന്ന്.

35. തൈമോൾ (Thymol):— 1 ഗ്രെയ്ൻ—അനന്തരം വിരേചനം—വെര, നാടക്രമി ഇവയ്ക്കു്.

36. നവസാരം:— 3 ഡ്രാം. രക്തം വീങ്ങിയ കരളിന്.

37. നാഗക്കുഴമ്പു് (Zinc ointment):— ഗുദപാകത്തിനു്.

38. പുകയില (പുകയിലവെള്ളം):— 1 റാത്തൽ പുകയില അരിഞ്ഞു വെള്ളത്തിൽ 2 മണിക്കൂർ ഇട്ടു് പിഴിഞ്ഞു വെള്ളം എടുത്തതിൽ മിശ്രകം കുഴച്ചു കൊടുക്കുക—100 കോഴികൾക്കു്. രണ്ടു മണിക്കൂർ കഴിഞ്ഞാൽ വയറിളക്കുക— ആന്ത്രകൃമികൾക്കുള്ള ചികിത്സ.

പുകയിലപ്പൊടി:— പേനിന്നു തൂവലിന്റെ ഇടയിൽ വിതറുക.

39. പൊട്ടാസിയം അയോഡൈഡു് (Potassium iodide) 15 ഗ്രെയ്ൻ 40 ഔൺസു വെള്ളത്തിൽ—സന്ധിവീക്കത്തിനു്

| | | |
|---|---|---|
| പൊട്ടാസിയം അയോഡൈഡു് | 10 | ഗ്രെയ്ൻ |
| ,, ബൈകാർബൊണേററു് | 10 | ,, |
| സോഡിയം സാലിസിലേററു് | 10 | ,, |

20 ഔൺസു വെള്ളത്തിൽ കുടിക്കുവാൻ—വാതത്തിനു്.

40. പൊട്ടാസിയം പെർമാൻഗനേററു് (Potassium permanganate):— രോഗബീജ സംഹാരൌഷധം. ചെറിയ ഒരു നിറം വരത്തക്കവണ്ണം വെള്ളത്തിൽ കലക്കി കൊടുക്കുക.

41. പൊട്ടാസിയം ബ്രോമൈഡു് (Potassium bromide) 2 ഗ്രെയ്ൻ (വയറിളക്കിയതിനു ശേഷം). ശിരസ്സിൽ രക്തം കേറുന്നതിനു്.

42. ബ്രാണ്ടി:— ഉന്മേഷത്തിനു്.

43. മീനെണ്ണ:— മിശ്രകത്തിൽ 2%. കുഞ്ഞുങ്ങൾക്കു്; വംശവർദ്ധകന്മാർക്കു്; കാൽ തളർച്ചയ്ക്കു്; തീററക്കേടിനു്; രാജയക്ഷ്മാവിനു്. (നിവാരണം)

44. യൂക്കാലിപ്ററസ് തൈലം:— ശ്വാസകോശപാകത്തിനും ശ്വാസനാളപാകത്തിനും ആവിയേല്പിക്കാൻ.

45. രസകർപ്പൂരം (Calomel):— 1 ഗ്രെയ്ൻ. പൂറി കറുത്ത പിച്ചിൽ; സന്ധിവീക്കം; കരളിന്നു ശക്തിഭേദവു് ഇ ക്കു്.

46. രസക്കുഴമ്പു്:— 1 ഭാഗം രസസിന്ദൂരം (Red of mercury), 8 ഭാഗം വാസലേൻ ഇവ ചേൎത്തു യോജി ക്ക. പുഴക്കടിക്കും ഗുദപാകത്തിന്നും പുരട്ടുവാൻ.

46. ലവണക്കൂട്ടു്:— (ഭക്ഷണം നോക്കുക.) തീറയിൽ 4 %. കുഞ്ഞുങ്ങൾക്കു്; വംശവൎദ്ധകന്മാൎക്കു്; ചാട്ടപ്പിനു്; ൽ തളർച്ചയ്ക്കു്; രാജയക്ഷ്മാവിനു് (നിവാരണം).

47. വത്സനാഭിരസം (Tincture of aconite):— 20 തു 40 ഔൺസു വെള്ളത്തിൽ കുടിക്കുവാൻ—ശ്വാസനാളപാ ത്തിനു്.

48. വിരേചനലവണം (Epsom salt):— 1 ടീസ്പൂൺ റയെ. വയറിളക്കുവാൻ—ശിരസ്സിൽ രക്തം കേറൽ; പക്ഷ ത്തം; ഭ്രമം; കഴുത്തു തളർച്ച; ശ്വാസനാളപാകം; നീരിളക്കം; ള്ളാളൻ; മഞ്ഞപ്പിത്തം; പിഞ്ഞം; അതിസാരം; രക്താതിസാരം; ജീൎണ്ണം; പീനസം; സന്നി; ക്രിമികൾ ഇവയ്ക്കു്.

49. വെള്ളത്തുള്ളി:— വാതം; വെര; നാടക്രമി ഇവയ്ക്കു്. ികം കൊടുക്കരുതു്.)

50. സോഡിയം സാലിസിലേററു് (Sodium salicilate): ഗ്രെയ്ൻ. ദിവസത്തിൽ രണ്ടു തവണ. കാൽമുടന്തിന്നു്.

51. സൊയാമിൻ:— പക്ഷിയുടെ തൂക്കം 3 റാത്തലി ⅓ ഗ്രെയ്ൻ അലിച്ചു കുത്തിവയ്ക്കുക—മുട്ടപ്പനിക്കു്.

52. ഹൈഡ്രോക്ലോറിക് അമ്ലം (Hydrochloric acid):- ൺസു വെള്ളത്തിൽ ⅛ ഔൺസു്—കുടിക്കുവാനും ആ കത്തിലും കൊടുക്കുക. കണ്ണു്, മൂക്കു്, വായ് ഇവിടങ്ങ കത്തിന്നും; നീൎക്കോളത്തിന്നും; വിഷൂചികയ്ക്കു്. (നിവാരണം)

53. ഹൈഡ്രോസയാനസ് രസം (Tincture of hydro-s) 5 തുള്ളി വീതം ദിവസത്തിൽ [redacted]. ഉള്ളരി ഴപ്പിന്നു്.

